# ഷഷ്ടിപൂർത്ത്യുപഹാരം

(ഉള്ളടക്കത്തിന്)

ഗ്രന്ഥകർത്താ:—

കാണിപ്പയ്യൂർ ശങ്കരൻനമ്പൂതിരിപ്പാട്.




പ്രസാധകന്മാർ:—

പഞ്ചാംഗം പുസ്തകശാല, കുന്നംകുളം.

പഞ്ചാംഗംപ്രസ്സിൽ അച്ചടിച്ചത്.

വില 1—75

1140

# വിഷയവിവരം.


അദ്ധ്യായം 1

ശകാരചക്രവർത്തി ഇളംകുളം കുഞ്ഞൻപിള്ള.

| | | |
|---|---|---|
| i | സ്വവിശേഷമാഹാത്മ്യം | 2 |
| ii | പിള്ളയുടെ ഭ്രാന്ത് | 42 |
| iii | സ്വാതന്ത്ര്യമെന്നാലെന്ത്? | 48 |
| iv | മക്കത്തായവാദം | 62 |
| v | റേഷ്യകളാക്കൽ | 68 |
| vi | ആയുധാഭ്യാസവും കുട്ടക്കാലയവും | 74 |
| vii | അനാക്ഷേപം | 85 |
| viii | നായർസ്ത്രീകൾ | 104 |
| ix | പാതിവ്രത്യംവിനാ | 126 |
| x | പിള്ള കുള ദിവ്യസംബന്ധം | 139 |
| xi | കള്ളക്കൂട്ടകം | 145 |

അദ്ധ്യായം 2

ശകാരമന്ത്രി പുത്തേഴത്ത് രാമമേനോൻ.

| | | |
|---|---|---|
| i | പുത്തേഴത്തിന്റെ വിധി | 152 |
| ii | പുത്തേഴത്തിന്റെ അധിക്ഷേപം | 180 |

അദ്ധ്യായം 3

ശകാരസേനാനി എ. സി. വേണുഗോപാലൻനായർ 197

അദ്ധ്യായം 4

ശകാരഹെഡ്ഡ്കോൺസ്റ്റബിൾ മക്കപ്പുഴ വാസുദേവൻപിള്ള 210

അദ്ധ്യായം 5

അടുക്കളവീരന്മാർ 215

അദ്ധ്യായം 6

മഹാന്മാരായ മന്നത്തു പരമന്മാർ 225




റിച്ചുള്ള വിവരണം—വിശദീകരണം—വിമർശനങ്ങളുമാകുന്നു. ഇനി വായനക്കാരോട് ഒരപേക്ഷയുണ്ട്. എന്റെ ഈ പുസ്തകത്തിൽ വല്ല വ്യാജമോ തെററോ ഉണ്ടെന്നു തോന്നുന്നപക്ഷം അവയെ വിശദമായി എന്നെ അറിയിക്കുന്നതാവശ്യമാണ്. പക്ഷെ ഒരു കാര്യം മറക്കരുത്. ഇത് ഇതിലെ കഥാപാത്രങ്ങൾക്കുള്ള ഒരു മറുപടിയാകുന്നു. അതിനാൽ അവരുടെ പ്രസ്താവനകളെക്കൂടി കണക്കിലെടുക്കാതെ പററില്ലെന്നുള്ളതാണത്. എന്നാൽ ഇതിലെ കഥാപാത്രങ്ങൾക്കൊന്നും ആ ചിന്തയില്ല. അവർ വരവു വെയ്ക്കാനെ അറിയൂ; ചിലവെഴുതാൻ അറിഞ്ഞുകൂട. എന്നുവെച്ചാൽ എന്റെ മറുപടിയെപ്പററിമാത്രമെ അവർക്കെതിർപ്പുള്ളു. അതിനു കാരണമായ ഇല്ലത്തിന്റെ അധിക്ഷേപങ്ങളെക്കുറിച്ചു ഒന്നും പറയുവാനില്ലെന്നർത്ഥം. ഇനി മറെറാന്ന്.

ഈ പുസ്തകത്തിലെ കഥാപാത്രങ്ങളിൽ മഹാനായ മന്നത്തു പത്മനാഭനൊഴികെ മററുള്ളവർക്കെല്ലാം ഒരു പ്രത്യേകതയുള്ളത് വായനക്കാർ സശ്രദ്ധം മനസ്സിലാക്കേണ്ടതാണ്. കുറുക്കന്മാർ രാത്രിയായാൽ (മനുഷ്യസഞ്ചാരമില്ലാതായാൽ) ഓളിയിട്ടുകൊണ്ട് പറമ്പുകളിലും വീടിന്റെ മിററത്തും നിർഭയം ഓടിനടക്കും; നേരം പുലരുമ്പോഴേക്ക (മനുഷ്യരെ കണ്ടുതുടങ്ങുമ്പോഴേയ്ക്കും) എല്ലാം ഓടിയൊളിയ്ക്കും. ഇതിലെ കഥാപാത്രങ്ങൾക്കുള്ളതായ സ്വഭാവവും ഇതുതന്നെയാണ്. തെളിവൊന്നും കാണിയ്ക്കാതെ അന്യന്മാരിൽ വലിയ കുററങ്ങൾ ആരോപിയ്ക്കുക. അതുതന്നെ നൂറു ശതമാനം തെററാണ്. അതിനുപുറമെ അവയ്ക്കുള്ള തെളിവെന്താണെന്നു കുററമാരോപിയ്ക്കപ്പെട്ടവർ ചോദിച്ചാൽക്കൂടി പറയാൻ കൂട്ടാക്കാതെ ഓടിയൊളിയ്ക്കുകയും മൌനം ദീക്ഷിയ്ക്കുകയുമേ ചെയ്യുന്നുള്ളു. ഇതിനു കുറുക്കസ്വഭാവമെന്നല്ലാതെ മറെറന്താണ് പറയേണ്ടതു! തെളിവുകാണാതെ കുററങ്ങളെ എതിർതെളിവുകൊണ്ട് നിഷേധിയ്ക്കുന്നതെങ്ങിനെയാണ്

കഴിഞ്ഞിട്ടില്ല. മതിയായ തെളിവോടുകൂടി ഞാൻ അവരിൽ കുററങ്ങൾ സ്ഥാപിക്കുന്നു. എന്നാൽ ആ കുററങ്ങൾ അവർ ചെയ്തിട്ടില്ലെന്നു തെളിയിക്കണം. അല്ലെങ്കിൽ അതു് കുററമല്ലെന്നു വ്യക്തമാക്കണം. ആത്മാഭിമാനവും സത്യസന്ധതയുമുണ്ടെങ്കിൽ രണ്ടാലൊന്നു ചെയ്യാതിരിക്കുന്നവർ അധികമുണ്ടാകയില്ല. ഇതിലെ ഏല്ലുറത്ത കഥാപാത്രങ്ങളാണെങ്കിൽ തനിനും മിണ്ടാതെ കുറുക്കന്മാരെപ്പോലെ അപ്പോഴും മാടി ഒളിക്കുകയേ ചെയ്യുന്നുള്ളു. എന്നു വെച്ചാൽ പൊതുവെ നമ്പൂതിരിമാരുടെയും എൻറയും പേരിൽ ആരോപിച്ച കുററങ്ങൾ തെളിവു കാണിക്കുകയോ അവയെ പിൻവലിക്കുകയോ ചെയ്യുന്നില്ല. അവരിലും നായർസമുദായത്തിലും ഞാൻ തെളിവുസഹിതം കൊണ്ടുവന്ന ആരോപണങ്ങളെ എതിർതെളിവോടെ നിഷേധിക്കുവാനോ അതുകളം അയഥാർത്ഥങ്ങളാണെന്നു വ്യക്തമാക്കുവാനോ ഒരാളുമില്ല. ഇതിന്റെ അർത്ഥമെന്താണു്? ഇങ്ങോട്ടുകൊണ്ടുവന്ന കുററങ്ങളെല്ലാം കള്ളക്കുററങ്ങളാണെന്നും, അവരിൽക്കണ്ടതായ കുററങ്ങൾ നിഷേധിക്കാൻ കഴിയാത്ത യഥാർത്ഥങ്ങളാണെന്നും സമ്മതിക്കുകയാണല്ലോ. ഇതാണു് ബ്രാഹ്മണനും ശൂദ്രനും തമ്മിലുള്ള വ്യത്യാസം. ഞാൻ ബ്രാഹ്മണനാണു്. ഈ കുറുക്കസ്വഭാവക്കാരെല്ലാം ശൂദ്രന്മാരാകുന്നു. ഇതിലെ കഥാപാത്രങ്ങളായ നായന്മാരെ മാത്രമല്ലാതെ ഇത്തരം ധീര-വീര-ശൂരപരാക്രമികളായി വേറെയൊന്നും കണ്ടിട്ടില്ല; കാണുകയുമുണ്ടാവില്ല.

തെപ്പുറത്തിനു ഒരു വഴി കിടപ്പുണ്ടു്. എതിരെനിൽ അമത്തിയാലും ഒരേസ്ഥലത്തെ—പോയൻറിലേ—അതുകൾ ചെന്നടിക്കും. ഇതാണതിൻറെ സമ്പ്രദായം. അതുപോലെ ഈ കഥാപാത്രങ്ങൾക്കും ഒരു വിശേഷമുണ്ടു്. ആരായാലും എന്തിന്നായാലും അധിക്ഷേപം ചെന്നുകൊള്ളുന്നതെല്ലാം നമ്പൂതിരിമാരിൽ മാത്രമാകുന്നു. ഇതും ഇവരിൽ മാത്രം കാണുന്ന അത്ഭുതാവഹമായ ഒരു പ്രത്യേകസമ്പ്രദായമാകുന്നു. ഇതൊരു പുതിയ പ്രസ്ഥാനമാണു്. അ

തിനാൽ ഇതിനു ഞാൻ 'ശൂദ്രപ്രസ്ഥാനം' എന്നു പേരിട്ടിരിക്കുന്നു. അതിനുള്ള കാരണം പറയാം. ഈ പുതിയ പ്രസ്ഥാനം ആവിഷ്കരിച്ചവർ ശൂദ്രന്മാർ മാത്രമാകുന്നു; ഇവരല്ലാതെ മററാരെയും ഈ പ്രസ്ഥാനത്തിന്റെ പ്രവർത്തകന്മാരായിക്കാണുന്നില്ല. അതിനാൽ ഇതിനു ഇത്രയും നല്ലതായ (അന്വർത്ഥമായ) പേർ വേറെയുണ്ടാവില്ല. എന്തായാലും ഈ ശൂദ്രപ്രസ്ഥാനം കേരളത്തിനും, പ്രത്യേകിച്ച് നായർ സമുദായത്തിനും ഭൂഷണമല്ല; അപകീർത്തിക്കു കാരണമാകും. അതുകൊണ്ട് ഈ 'ശൂദ്രപ്രസ്ഥാനം' വളർത്തുവാനും പ്രചരിപ്പിക്കുവാനും ഇടയാകാതെ സൂക്ഷിക്കണമെന്നാണ് കേരളീയരോടു പൊതുവെയും നായർസമുദായത്തോട് പ്രത്യേകമായും ഞാൻ അഭ്യർത്ഥിക്കുന്നത്.

ഈ പുസ്തകത്തിന്റെ അച്ചടി കഴിഞ്ഞ ഉടനെ ഓരോ ഫോറമെടുത്ത് ഞാൻ 26-10-'64-ൽ ഇളങ്കുളത്തിനും പുത്തേഴത്തിനും ബുക്ക്പോസ്റ്റായി അയച്ചുകൊടുത്തു. ഈ ഉപഹാരം ഒരു മീററിങ്ങിൽവെച്ച് ഔപചാരികമായി സമർപ്പിക്കുന്നതിനു സ്ഥലവും സമയവും നിശ്ചയിച്ച് മറുപടി തരണമെന്നാവശ്യപ്പെട്ടുകൊണ്ട് ഇളങ്കുളത്തിനും, ഈ പുസ്തകത്തിലുള്ള അഭിപ്രായം എഴുതിത്തരുവാനും ആ മീററിങ്ങിൽ അദ്ധ്യക്ഷനായിരിക്കുവാനും അപേക്ഷിച്ചുകൊണ്ട് പുത്തേഴത്തിനും എഴുതുകയുണ്ടായി. പുസ്തകം വായിച്ചതിനുശേഷം തിരികെ അയച്ചുതരുവാനാവശ്യപ്പെടുകയും അതിനു വേണ്ടിടത്തോളമുള്ള സ്റ്റാമ്പയയ്ക്കുകയും ചെയ്തിരുന്നു. എന്നാൽ പുത്തേഴൻ അതിന്നൊന്നും സാധ്യമല്ലെന്നു പറഞ്ഞു പുസ്തകം മടക്കി അയയ്ക്കുകയാണു ചെയ്തത്. ഇളങ്കുളമാകട്ടെ പതിവുപോലെ ആ സ്റ്റാമ്പ് (1 ക 76 പൈസ) സമ്പാദിക്കുകയും പുസ്തകം പിടിച്ചുവെക്കുകയും മാത്രമല്ലാതെ തിരികെ തന്നിട്ടില്ലെന്ന വസ്തുതയും ഇവിടെ വ്യക്തമാക്കണം. അതിന്നു ഇതിൽ പുത്തേഴത്തിന്റെ അഭിപ്രായം

ചെയ്‌വാനും, ഇളംകുളത്തിനു ഔപചാരികമായി സമർപ്പിക്കുവാനും സാധിക്കാതെ വന്നു.

ഇളംകുളം സമർപ്പണത്തിന്നായച്ച മറുപടി തരാതിരിക്കുവാൻ കാരണം ഞാൻ ഷഷ്ടിപൂർത്ത്യുപഹാരകമ്മററി മെമ്പറല്ലാത്തതിനാലായിരിക്കുമെന്നാണ് വിശ്വസിച്ചത്. അതിനാൽ എൻെറ ഈ ആഗ്രഹം സാധിപ്പിച്ചുതരുവാനായി അപേക്ഷിച്ചുകൊണ്ട് ഓരോ എഴുത്തും, ഉപഹാരത്തിൻെറ ഓരോ കോപ്പിയും ഉപഹാരകമ്മററി പ്രസിഡണ്ടായ മാത്യു കഴിവേലിക്കും മററു ഇരുപത്തിനാലു മെമ്പർമാക്കും 6-11-64-ൽ അയച്ചുകൊടുത്തു. * എല്ലാ എഴുത്തുകളിലും മറുപടിക്കും പുസ്തകം രജിസ്റ്റ് ചെയ്ത് മടക്കി അയക്കുന്നതിനുമുള്ള 1ക 10 പൈസ സ്റ്റാമ്പും അടക്കം ചെയ്തിരുന്നു. എന്നാൽ ഔപചാരികമായി സമർപ്പിക്കുന്നതിനു അവരിൽ നിന്നു അ

---

* കമ്മററിമെമ്പർമാർ:—(1) കെ. സുകുമാരൻ (കേരളകൗമുദി പത്രാധിപർ) (2) പ്രൊഫ: പി. കെ. നാരായണപിള്ള M. A. Phd. (3) എം. പി. ഉദയഭാനു (പബ്ലിക്ക്സർവ്വീസ്കമ്മീഷൻമെമ്പർ) (4) പി. ടി. ഭാസ്കരപ്പണിക്കർ (പബ്ലിക്സർവ്വീസ്കമ്മീഷൻ മെമ്പർ) (5) പ്രൊഫ: പി. സി. ദേവസ്യ. (6) ഇ. എം. എസ്സ്. നമ്പൂതിരിപ്പാട്. (7) പ്രൊഫ: എൻ. കൃഷ്ണപിള്ള (8) എം. ശ്രീധരമേനോൻ (കേരളാ ഗസററിയർ എഡിററർ) (9) കെ. പി. കേശവമേനോൻ (മാതൃഭൂമി) (10) കെ. എം. ചെറിയാൻ (മനോരമ) (11) പനമ്പിള്ളി ഗോവിന്ദമേനോൻ. (12) സഹോദരൻ അയ്യപ്പൻ. (13) ഡാക്ടർ കെ. എം. ജോർജ്ജ്. (14) മൊഹമ്മദ്കോയ. (15) പ്രൊഫ: ജോസഫ് മുണ്ടശ്ശേരി. (16) പുത്തേഴത്ത് രാമമേനോൻ (സാഹിത്യ അക്കാദമി പ്രസിഡണ്ട്) (17) എൻ. വി. കൃഷ്ണവാരിയർ (മാതൃഭൂമി) 18 കെ. എം. കുമാരൻ M. P. (19) സി. കെ. മണി. (എസ്. പി. എസ്) (20) കണ്ണനാട്ട് കെ. ദാമോദരൻ. (21) എസ്. കെ. പൊററക്കാട്ട്. (22) ഡാക്ടർ എം. ശ്രീനിവാസൻ. (23) എം. പി. മന്മഥൻ. (പ്രിൻസിപ്പാൾ) (24) ഡാക്ടർ പി. ജെ. തോമസ്.

നുകൂലമായ യാതൊരു ശ്രമവും കണ്ടില്ല. അതിനാൽ അതിനെ സമൎപ്പിക്കുവാൻ സാധിക്കാതെ വന്ന വിവരം കൂടി വായനക്കാരെ വ്യസനസമേതം അറിയിക്കുന്നു.

വായനക്കാരോടു എനിക്കു ഒരപേക്ഷകൂടിയുണ്ടു്. എന്റെ പ്രസ്താവനകളിൽ വ്യാജമോ തെറ്റോ ഉണ്ടെന്നു തോന്നുന്ന പക്ഷം അവയെപ്പററി നേരിട്ടു ചോദ്യം ചെയ്യുകയും വിവരണവും വിശദീകരണവും മററും ആവശ്യപ്പെടുകയും ചെയ്യാം. ഏതു സദസ്സിൽ വന്നും അതിനെല്ലാം മറുപടിപറയുവാൻ ഞാൻ ഒരുക്കമാണു്. എന്റെ മറുപടികൊണ്ടും തൃപ്തിയാവാതെ എന്റെ പേരിൽക്കാണുന്നതായ തെററു് തീരാതെ അവശേഷിക്കുന്ന പക്ഷം അത്തരം ഓരോ തെററിനേയും പരസ്യമായി പിൻവലിക്കുവാനും വ്യസനം പ്രദൎശിപ്പിക്കുവാനും മാപ്പു ചോദിക്കുവാനും ഞാനൊരുക്കമാകുന്നു. പക്ഷെ അതേ സദസ്സിൽതന്നെ ഇതിലെ കഥാപാത്രങ്ങളെ വരുത്തുകയും, അവരുടെ പ്രസ്താവനകളെപ്പററി എനിക്കു ചോദിക്കുവാനുള്ള സന്ദൎഭമുണ്ടാക്കിത്തരികയും, സമാധാനം പറയാതിരിക്കുകയോ തൃപ്തികരമല്ലാതിരിക്കുകയോ ചെയ്താൽ അവയെ പരസ്യമായി പിൻവലിപ്പിക്കുവാനും വ്യസനം പ്രദൎശിപ്പിക്കുവാനും മാപ്പുചോദിപ്പിക്കുവാനും അവർ തയ്യാറാകയും വേണമെന്നുമുള്ളു. അല്ലാതെ പുത്തേഴത്തു് രാമമേനോൻ, എ. സി. വേണുഗോപാലൻനമ്പ്യാർ മുതലായവരെപ്പോലെ എക്സ്പാർട്ടിയായി വിധിക്കാൻ മോഹിക്കേണ്ടതില്ലെന്നു അറിയിക്കുന്നു. ഇതാണു ന്യായമായ മാൎഗ്ഗം. അതിനാൽ ഇക്കാൎയ്യത്തിൽ വായനക്കാരുടെ (പ്രത്യേകിച്ചു് നായർനേതാക്കന്മാരുടെ) ശ്രദ്ധ പതിയേണ്ടതാണെന്നും പറഞ്ഞുകൊള്ളട്ടെ.

പഞ്ചാംഗം പ്രസ്സ്, കുന്നംകുളം
23—11—1964.

ഗ്രന്ഥകൎത്താ.

# ഷഷ്ടിപൂർത്ത്യുപഹാരം

(ഇളങ്കുളത്തിന്നു)

### അദ്ധ്യായം I

## ശകാരചക്രവർത്തി ഇളങ്കുളം കുഞ്ഞൻപിള്ള.

### പ്രാരംഭം

പതിനെട്ടു പുസ്തകങ്ങളിലായി ഇളങ്കുളം നമ്പൂതിരിമാരെ 236 പ്രാവശ്യവും, ഉള്ളൂർ വലിയ കോയിത്തമ്പുരാൻ കേരളപാണിനി മുതലായ മഹാന്മാരെ 414 പ്രാവശ്യവും ശകാരിച്ചിട്ടുണ്ടു്. അതിന്റെ പുറമെ മാതൃഭൂമി ആഴ്ചപ്പതിപ്പ് 31 ലക്കങ്ങളിൽ അനവധി ശകാരങ്ങളും വേറെയുമുണ്ടു്. അവയിൽ ആരെയെല്ലാം എത്ര പ്രാവശ്യം ശകാരിച്ചിട്ടുണ്ടെന്നു കണക്കെടുത്തിട്ടില്ല. അധികവും ശകാരമാണുള്ളതു്. ഇവയിൽ നമ്പൂതിരിമാരെസ്സംബന്ധിച്ചുള്ള ശകാരങ്ങളും മുഴുവനും കള്ളക്കേസുകളാണെന്നു എനിക്കു തോന്നി. ഞാനൊരു ചരിത്രപണ്ഡിതനല്ല. ഇളങ്കുളമാണെങ്കിൽ ചരിത്രപണ്ഡിതൻ മാത്രമല്ല ചരിത്രഗവേഷകനുംകൂടിയാണല്ലോ. അതിനാൽ എന്റെ അറിവിനെ മാത്രം ആധാരമാക്കിക്കൊണ്ടു് അദ്ദേഹത്തിൽ കുറ്റം ആരോപിക്കുന്നതു് മര്യാദയല്ലെന്നും തെറ്റാണെന്നും ഞാൻ നിശ്ചയിച്ചു. ഓരോ ആരോപണത്തിനുമുള്ള തെളിവും ന്യായവും യുക്തിയും എന്തെന്നു അദ്ദേഹത്തോടു് എഴുതിച്ചോദിക്കുകയാണു്

ഞാൻ ചെയ്തതു്. അതിന്നു ശരിയായ മറുപടി കിട്ടുമെന്നു പ്രതീക്ഷിയ്ക്കയും ചെയ്തിരുന്നു. എന്നാൽ മറുപടിയ്ക്കുള്ള സ്റ്റാമ്പയച്ചിട്ടുകൂടി രണ്ടാമത എഴുതീട്ടും അദ്ദേഹം മറുപടി തന്നിട്ടില്ല. അദ്ദേഹത്തിന്നുള്ള ചരിത്രജ്ഞാനവും, സത്യതിരസ്കാരപാടവവും, മാന്യമര്യാദകളും മററും എത്രയുണ്ടെന്നറിയാൻ ഞാൻ അദ്ദേഹത്തിന്നയച്ച എഴുത്തുകളും വിവരണങ്ങളും വായിച്ചാൽ മതി. അതുകൾ താഴെ ചേർക്കുന്നു

# I സവിശേഷമഹത്വം

## (എഴുത്തു്)

കുന്നംകുളം,
27—6—’62.

ര. ര. ശ്രീ
പ്രൊഫസർ ഇളങ്കുളം പി. എൻ. കുഞ്ഞൻപിള്ള Esq.,
സത്യനികേതനം,
തിരുവനന്തപുരം.

‘സവിശേഷമഹത്വം’ എന്നൊരു ലേഖനം ഇതൊന്നിച്ചയയ്ക്കുന്നുണ്ടു്. അതൊന്നു വായിച്ചുനോക്കി, അതിനെപ്പററി നിങ്ങൾക്കെന്തെങ്കിലും പറവാനുണ്ടെങ്കിൽ വിശദമായി എഴുതിഅയയ്ക്കണം. അതു നിങ്ങൾക്കയയ്ക്കുന്നതു് അതിന്നുവേണ്ടിയാകുന്നു.

ഈവിധം കുററാരോപണം ചെയ്യുമ്പോൾ — ശകാരിയ്ക്കുമ്പോൾ—അതിന്നുള്ള കാരണങ്ങളും തെളിവുകളും ന്യായങ്ങളും വ്യക്തമായി അവിടെത്തന്നെ കാണിച്ചു് വാദത്തിന്നിടയില്ലാത്ത വിധത്തിൽ കുററം സ്ഥാപിയ്ക്കാതിരിയ്ക്കുക പതിവില്ല. വിധിന്യായം എഴുതാതെ വിധി മാത്രം പറയുന്ന മാതിരി അങ്ങിനെ ചെയ്യാതെ ഈവിധം നിങ്ങളെ ശകാരിച്ചതു് നൃശംസതമാവും തെററാണു്;

ധിക്കാരമാണ്; അക്രമവുമാകുന്നു. കേവലം തെരുവുതെണ്ടിപ്പിള്ളരിൽനിന്നോ, കന്നുകാലിച്ചെക്കന്മാരിൽനിന്നോ, ഏറാപ്പാളികളിൽനിന്നുപോലുമോ ഇത്തരം അസംബന്ധവും അന്യായവുമായ ശകാരം പുറപ്പെടുമെന്നാരും പ്രതീക്ഷിയ്ക്കുയില്ല. നീചവും നിന്ദ്യവുമായ അത്തരം ഹീനകൃത്യമാണു പെൻഷൻപററിപ്പിരിഞ്ഞ കോളെജ് പ്രൊഫസറായ നിങ്ങൾ ചെയ്തിരിയ്ക്കുന്നതു്. അതു ആശ്ചര്യകരം മാത്രമല്ല വ്യസനകരംകൂടിയായി തോന്നുന്നു്.

ഏതായാലും നിങ്ങളുടെ ആരോപണത്തിനു അടിസ്ഥാനമായ തെളിവുകളും യുക്തികളും ന്യായങ്ങളും വിശദമായി അറിയേണ്ടതായ ആവശ്യം എനിയ്ക്കുണ്ട്. അതുപോലെതന്നെ അതു വ്യക്തമായി കാണിച്ച് കുററം സ്ഥാപിയ്ക്കേണ്ടതായ ബാദ്ധ്യതയും ചുമതലയും നിങ്ങൾക്കുള്ളതാണ്. അതിനാൽ ആ ആരോപണത്തെപ്പററി നിങ്ങൾക്കു പറയാനുള്ള എല്ലാ തെളിവുകളും യുക്തികളും ന്യായങ്ങളും ഉടനെ വിശദമായി എഴുതിഅയയ്ക്കണമെന്നു ഞാൻ ഇതിനാൽ സഗൌരവം ആവശ്യപ്പെടുന്നു. അതു കിട്ടിയാൽ ഈ ലേഖനത്തോടൊപ്പം അതും പ്രസിദ്ധം ചെയ്യാവുന്നതാണല്ലോ.

ഈ ലേഖനം പ്രസ്സുകോപ്പിയാണ്; അതിനാൽ മറുപടിയോടൊന്നിച്ച് ഇതും എനിയ്ക്കയച്ചുതരണം. അതു മടക്കരശീതിസഹിതം തപാലിൽ റജിസ്റ്റ്ചെയ്തയച്ചുതരുന്നതിനു് 1-ക. 31-നപ. സ്റ്റാമ്പ് ഒട്ടിച്ച് എന്റെ മേൽവിലാസം എഴുതിയ കവറും ഇതിലടക്കം ചെയ്തിട്ടുണ്ട്.

ഈ പ്രസ്സുകോപ്പി എന്റെ സ്വന്തമാണ്; എനിയ്ക്കു പകർപ്പവകാശമുള്ളതാണ്. അതു നിങ്ങൾക്കു വായിയ്ക്കാനായിത്തന്നതു മാത്രമല്ലാതെ അതിന്മേൽ നിങ്ങൾക്കു യാതൊരവകാശവുമില്ല. അതിനാൽ മുമ്പു ഒന്നിലധികം പ്രാവശ്യം ചെയ്തതുപോലെ ഇതു് എനിയ്ക്കയച്ചുതരാതെ അവിടെ പിടിച്ചുവെയ്ക്കരുതു്. അതിനെ പിടിച്ചുവെയ്ക്കുന്നതു് അപഹരണമാണ്; വിശ്വാസവഞ്ചനയാണ്.

ങ്ങൾക്ക എന്തെങ്കിലും ലാഭമോ ഗുണമോ ഉണ്ടെങ്കിലല്ലാതെ ആരും അപഹരിക്കുകയോ വഞ്ചിക്കുകയോ ചെയ്യുന്നതായി കേട്ടിട്ടില്ല. എന്നാൽ നിങ്ങൾ യാതൊരു പ്രയോജനവുമില്ലാതെയാണല്ലോ 'പിള്ളമാഹാത്മ്യ'ത്തിന്റെ കോപ്പിയും ഞായന്മാരുടെ പൂർവ്വചരിത്രത്തിന്റെ ഫോറങ്ങളും എടുത്തു തിരികെ അയയ്ക്കാതെ അപഹരിച്ചിട്ടുള്ളത്! വെറും തസ്കരന്മാർപോലും ഈവിധം ചെയ്യുന്നതായി കേട്ടിട്ടുണ്ടോ?

ഇപ്രകാരം മറുപടിക്കുവേണ്ടി 12 പ്രാവശ്യമായി ഒട്ടാകെ 8-ക. 84-നപൈസയുള്ള സ്റ്റാമ്പ് ഞാൻ നിങ്ങൾക്കയച്ചിട്ടുണ്ട്. എന്നിട്ടും അതെല്ലാം നിങ്ങൾ സമ്പാദിക്കുകയേ ചെയ്തുള്ളൂ. ഒന്നിനുപോലും മറുപടി അയച്ചിട്ടില്ല. മറുപടി അയയ്ക്കാൻ നിങ്ങൾക്ക കഴിവോ ഇഷ്ടമോ ഇല്ലെങ്കിൽ ആ വിവരത്തോടുകൂടി ലേഖനം മടക്കിത്തരികയെങ്കിലും ചെയ്യാനുള്ള മര്യാദ ഇനിമേലിൽ കാണിക്കാതിരിക്കയില്ലെന്നു വിശ്വസിക്കട്ടെ.

എന്ന്,

കാണിപ്പയ്യൂർ ശങ്കരൻനമ്പൂതിരിപ്പാട് (ഒപ്പ്).

## സ്വവിശേഷമാഹാത്മ്യം (ലേഖനം)

ഇളംകുളം കുഞ്ഞൻപിള്ള തന്റെ 18 പുസ്തകങ്ങളിലും 13 മാതൃഭൂമി ആഴ്ചപ്പതിപ്പുകളിലും കൂടി ഒട്ടാകെ 250-ലധികം പ്രാവശ്യം നമ്പൂതിരിമാരെ ശകാരിച്ചിട്ടുള്ളതിൽ ഒന്നു ഇതിനെയാകുന്നു. “ബ്രാഹ്മണബീജത്തിനാൽ സന്താനമുണ്ടാക്കിക്കൊണ്ടാലേ നല്ല രാജാക്കന്മാരെ ലഭിക്കൂ എന്ന 'സ്വവിശേഷം' അതിനിടയിൽ രാജകുടുംബങ്ങളെ പഠിപ്പിക്കുവാനും കഴിഞ്ഞിരുന്നു. ബ്രാഹ്മണരുടെ മക്കളായ രാജാക്കന്മാർ അവർക്കെതിരായി 'കമ' എന്നൊരക്ഷരം ഉരിയാടാൻ ഒരുമ്പെട്ടിരുന്നില്ല.” * ഒരു ഉദാഹരണംകൂടി:

* ജന്മിസമ്പ്രദായം കേരളത്തിൽ—പേജ് 45.

"11-ാംശതകം മുതൽ 16-ാം ശതകംവരെ നമ്പൂതിരിമാൎക്കതിരായി എന്തെങ്കിലും പ്രവൎത്തിപ്പാൻ ആൎക്കും അവകാശമുണ്ടായിരുന്നില്ല; രാജാക്കന്മാരവരുടെ കിങ്കരന്മാരായിരുന്നു." * കുഞ്ഞൻപിള്ള മനഃപൂൎവ്വം ദുഷ്ടവിചാരത്തോടും വൈരബുദ്ധിയോടും കൂടി ഇവ്വിധം കള്ളച്ചരിത്രം എഴുതിവിടുമ്പോൾ അതിനു മറുപടിപറയാതെ തരമില്ല. അതു് നായന്മാരെ കുറച്ചൊക്കെ ബാധിയ്ക്കാതെയും വരില്ല; ആ കാൎയ്യത്തെ സംബന്ധിച്ചു് നായന്മാൎക്കു് എന്നിൽ അസുഖമുണ്ടാവരുതെന്നും, ഉണ്ടാവുകയാണെങ്കിൽതന്നെ അതു് ഇദ്ദേഹത്തിന്റെ പേരിലേ ആകാവൂ എന്നും ആദ്യമേ അറിയിച്ചുകൊള്ളുന്നു.

പിള്ള പറഞ്ഞതിന്റെ അൎത്ഥമെന്തെന്നാൽ രാജസ്ത്രീകൾക്ക നമ്പൂതിരിമാരെ മാത്രമേ സ്വീകരിയ്ക്കാവൂ എന്നു് നമ്പൂതിരിമാർ രാജാക്കന്മാരെ തെറ്റിദ്ധരിപ്പിച്ചുവെന്നാണല്ലൊ. അതിനു യാതൊരു തെളിവും അദ്ദേഹം കാണിച്ചിട്ടില്ല. വെറുതെ തട്ടിവിടുക മാത്രമേ അദ്ദേഹം ചെയ്തിട്ടുള്ളു. എവിടെനിന്നാണ് കുഞ്ഞൻപിള്ളയ്ക്കു് മേൽപറഞ്ഞ സംഗതി സംശയാതീതമായി പറയാൻ കിട്ടിയതു്? അതിനു തെളിവെന്താണ്? അങ്ങിനെയാണെന്നതിലേയ്ക്കു വല്ല യുക്തിയുമുണ്ടോ? പിള്ളയുടെ മേൽപറഞ്ഞ പ്രസ്താവം നമ്പൂതിരിസമുദായത്തിന്നപമാനകരമാകയാൽ അതിനു ശരിയായ തെളിവു കാണിച്ചുതരണമെന്നു് ഞാൻ ആവശ്യപ്പെടുന്നു.

ഞാൻ പറയുന്നതു് നേരെ വിപരീതമാണ്. അതിനു ഞാൻ കാണിയ്ക്കുന്ന തെളിവുകളേയും യുക്തികളേയും നിഷേധിച്ചു് പിള്ള പറഞ്ഞതായ സംഗതി സത്യമാണെന്നു സ്ഥാപിയ്ക്കേണ്ടതായ ചുമതലയും പിള്ളയ്ക്കുണ്ടെന്നു ഞാൻ വീണ്ടും ഓൎമ്മപ്പെടുത്തുന്നു.

ഞാൻ പറയുന്നതു് രാജാധികാരം മുഴുവൻ തങ്ങളുടെ ചൊല്പടിയ്ക്കുതന്നെ നടത്തണമെന്ന സ്വാൎത്ഥോദ്ദേശത്തോടെ രാജാക്കന്മാരാരുംതന്നെ—എല്ലാക്ഷത്രിയകുലികൾപോലും—സ്വസമുദായസ്ത്രീകളെ

* കേരളചരിത്രത്തിലെ ഇരുട്ടടഞ്ഞ ഏടുകൾ—പേജ് 203.

സ്പർശിക്കാൻപോലും പാടില്ലെന്നും, സകലമാന ക്ഷത്രിയരും നായർസ്ത്രീകളെ മാത്രമെ ഭാര്യയായി സ്വീകരിക്കാവൂ എന്നും വാളിളക്കിക്കൊണ്ടു് രാജാക്കന്മാരെ ഭയപ്പെടുത്തി സമ്മതിപ്പിക്കുകയാണു് ചെയ്തതെന്നാകുന്നു. എന്നുവെച്ചാൽ ക്ഷത്രിയരെല്ലാം മരുമക്കത്തായക്കാരായിക്കൊണ്ടു് നായർസ്ത്രീകളെ മാത്രം പരിഗ്രഹിച്ചു ജീവിക്കണമെന്നു സമ്മതിപ്പിക്കുകയാണുണ്ടായതെന്നർത്ഥം. കുപ്രസിദ്ധന്മാരായ എട്ടുവീട്ടിൽ പിള്ളമാർ അതതു രാജാക്കന്മാരെ നിർദ്ദയം കളിപ്പാൻകുളത്തിൽ മുക്കിക്കൊന്ന ഭയങ്കര കഥ ആരാണറിയാത്തതു്. നായന്മാർ ക്ഷത്രിയരെ ഭയപ്പെടുത്തി സമ്മതിപ്പിച്ചുവെന്നതിനു എന്തെങ്കിലും മതിയായ തെളിവുകൾ ഞാൻ കാണിക്കുകയും ചെയ്യാം.

എന്നാൽ അതിനു മുമ്പു് ഇളംകുളത്തിന്റെ മേൽചേർത്ത പ്രസ്താവനയെ ഒന്നു വിശകലനംചെയ്തു പരിശോധിച്ചാൽ താഴെ പറയുന്ന സംഗതികൾ അതിലന്തർഭവിച്ചിട്ടുണ്ടെന്നു കാണാം.

(1) ബ്രാഹ്മണബീജത്തിനു പ്രത്യേക ഗുണമൊന്നുമില്ല.

(2) വാസ്തവമതായിരിക്കെ, അതിനു വിപരീതമായി ബ്രാഹ്മണബീജത്തിനാൽ സന്താനോല്പാദനംചെയ്താലെ നല്ല രാജാക്കന്മാരെ ലഭിക്കൂ എന്നു് നമ്പൂതിരിമാർ രാജകുടുംബങ്ങളെ തെറ്റിദ്ധരിപ്പിച്ചു.

(3) എന്തിനുവേണ്ടി? നമ്പൂതിരിസന്താനങ്ങളായ രാജാക്കന്മാർ നമ്പൂതിരിമാരുടെ ഇച്ഛയ്ക്കെതിരായി ഒന്നും പ്രവർത്തിക്കയില്ലല്ലോ; ആ സ്വാർത്ഥത്തിനുവേണ്ടി. ഇനി ഇവയിൽ ഓരോന്നിനെപ്പറ്റിയും പരിശോധിച്ചു നോക്കാം.

## (1) ബ്രാഹ്മണബീജത്തിനു പ്രത്യേക ഗുണമൊന്നുമില്ല.

ഈ സംഗതിയെപ്പറ്റി നായന്മാരുടെ പൂർവ്വചരിത്രം ഒന്നാം ഭാഗത്തിലെ നാലാം അദ്ധ്യായത്തിൽ വിസ്തരിച്ചു പറഞ്ഞിട്ടുണ്ടു്.

അങ്ങിനെയല്ല പറയേണ്ടതു്; “ഈ കാൎയ്യം വിശദീകരിക്കാനാണ് ആ അദ്ധ്യായം എഴുതിയിരിക്കുന്നതു്” എന്നാകുന്നു. അതിനാൽ അതു നോക്കണമെന്നു വായനക്കാരോടു് ശിപാൎശിചെയ്യാനെ ഇവിടെ ഉദ്ദേശിക്കുന്നുള്ളു. എങ്കിലും അതിന്റെ ഒരു രത്നച്ചുരുക്കം മാത്രം ഇവിടെ കാണിക്കാം. അതു ഇങ്ങിനെയാകുന്നു.

“നായർസ്ത്രീകൾക്ക നമ്പൂതിരിമാരുമായി സംസൎഗ്ഗംചെയ്യാനുള്ള ഭാഗ്യം സിദ്ധിച്ചിരുന്നില്ലെങ്കിൽ ഇന്നു അവർ കേവലം കമ്മാളരെപ്പോലെ താണ പടിയിലേ കാണുമായിരുന്നുള്ളു; മാത്രമല്ല പട്ടികജാതി-പട്ടികവൎഗ്ഗ-ക്കാരുടെ കൂട്ടത്തിൽ തങ്ങളേയും ഉൾപ്പെടുത്തുവാനും, പ്രത്യേകാനുകൂല്യങ്ങൾ അനുവദിച്ചുകിട്ടുവാനും, പോരാത്തതു യാചിച്ചു വാങ്ങുവാനും വേണ്ടി ഹൎജികളുമായി അധികാരസ്ഥന്മാരുടെ പടി തെണ്ടുന്ന ദയനീയമായ കാഴ്ചയാണു കാണുമായിരുന്നതു്.”

## II തെററിദ്ധരിപ്പിക്കൽ

ഇതിനെ വിശകലനംചെയ്തു മൂന്നായി തിരിച്ചു പരിശോധിക്കേണ്ടിയിരിക്കുന്നു.

(എ) ബ്രാഹ്മണസന്താനമായേ നല്ല രാജാക്കന്മാരെ ലഭിക്കൂ എന്നു (സ്വവിശേഷം) നമ്പൂതിരിമാർ രാജകുഡുംബങ്ങളെ തെററിദ്ധരിപ്പിച്ചിട്ടുണ്ടോ?

(ബി) ഉണ്ടെങ്കിൽതന്നെ ഗുണമുണ്ടെന്ന കാൎയ്യം സ്പഷ്ടമാകയാൽ അതിൽ തെററുണ്ടോ?

(സി) തെററുണ്ടെങ്കിൽതന്നെ അതു രാജാക്കന്മാർ തങ്ങളുടെ വരുതിയിൽ നില്ക്കണമെന്ന ‘സ്വാൎത്ഥലാഭ’ത്തിനുവേണ്ടി ചെയ്തതാണോ?

ഇവയെപ്പററി യഥാക്രമം ഒന്നു പരിശോധിക്കുക.

രാജാക്കന്മാരെയെല്ലാം നമ്പൂതിരിമാർ അങ്ങിനെ തെററിദ്ധരിപ്പിച്ചു എന്ന വാദം രാജാക്കന്മാരാണു കൊണ്ടുവന്നതെങ്കിൽ കുറച്ചെങ്കിലും സമാധാനമുണ്ടായിരുന്നു. എന്നാൽ അങ്ങിനെ അവർ യാതൊരു പരാതിയും കൊണ്ടുവരാതിരിക്കെ, സൌജന്യമായി അവരുടെ പ്രാതിനിധ്യം വഹിച്ചുകൊണ്ടു വക്കാലത്തെടുത്തു വാദിക്കാൻ വന്നതിനു ആദ്യമായി സാഷ്ടാംഗം നമസ്കരിക്കട്ടെ!

ഒന്നാമതു് ഇളകുളത്തിന്റെ ഈ പോയന്റു്—തെററിദ്ധരിപ്പിച്ചു എന്ന വാദം—രാജാക്കന്മാർക്ക് അപമാനകരമാണെന്നാണു് എനിക്കു തോന്നുന്നതു്. അങ്ങിനെ ക്ഷണത്തിൽ തെററിദ്ധരിക്കത്തക്ക മന്ദന്മാരാണു് രാജാക്കന്മാരെല്ലാമെന്നാണല്ലോ ഇതിൽനിന്നു തെളിയുന്നതു്. പക്ഷെ അതിന്റെ സമാധാനം രാജാക്കന്മാർ വേണമെങ്കിൽ ചോദിച്ചുകൊള്ളട്ടെ. ഒന്നോ രണ്ടോ—അഥവാ അല്പം ചില രാജകുടുംബങ്ങളെത്തന്നെയോ—അങ്ങിനെ നമ്പൂതിരിമാർക്ക് തെററിദ്ധരിപ്പിക്കാൻ കഴിഞ്ഞു എന്നു പറഞ്ഞാലും ക്ഷന്തവ്യമാണു്. കേരളത്തിലുണ്ടായിരുന്ന സകലമാന രാജകുടുംബങ്ങളേയും അങ്ങിനെ ഒരേ രീതിയിൽ ചതിക്കാൻ നമ്പൂതിരിമാർക്ക് കഴിഞ്ഞുവെന്നു പറയുന്നതു് നായർസ്ത്രീകളെ മുഴുവനും വ്യഭിചാരിണികളും കുലടകളുമാക്കിയതും, മക്കത്തായമായിരുന്ന നായർസമുദായത്തെ ഒന്നാകെ മരുമക്കത്തായമാക്കിയതും നമ്പൂതിരിമാരാണെന്നു പറയുന്നതിനേക്കാൾ കൂടുതൽ ചിന്താവിഷയമല്ല. രാജാക്കന്മാർക്ക് സ്വന്തമായി ആലോചിക്കാൻ യാതൊരു കഴിവുമുണ്ടായിരുന്നില്ലെന്നും, ഇതുവരെ ഉണ്ടായിട്ടുമില്ലെന്നും, അവരുടെ തലയിൽ വെറും പൂഴിയാണുള്ളതെന്നുമാണോ പിള്ള ധരിച്ചിരിക്കുന്നതു്? "കൃമികീടാദികളെക്കൂടി അവനവനെപ്പോലെതന്നെ വിചാരിക്കണം" എന്നതു് ഒരു വലിയ തത്വമാണു്. * അതദ്ദേഹം നല്ലവണ്ണം പഠിച്ചി

* "ആത്മവൽ സതതം പശ്യേൽ അപി കീടപിപീലികം"—അഷ്ടാംഗഹൃദയം.

രിക്കുന്നു. അതിനാൽ അദ്ദേഹത്തിന്റെയുംപോലെത്തന്നെയാണ രാജാക്കന്മാരുടെ തലയുമെന്നു വിചാരിച്ചാൽ തെറ്റില്ലല്ലോ.

'തെറ്റിദ്ധരിപ്പിക്കുക' ഇക്കാലത്തിന്നെപ്പോഴും കുററപ്പെടുത്തുവാനുള്ള ഒരു പല്ലവിയാണിതു്. ഈ കേരളത്തിൽ കത്തൻപിള്ളക്കിഷ്ടമില്ലാത്തതായിക്കാണുന്നതായ വിശ്വാസങ്ങളും നടപടികളുമെല്ലാംതന്നെ—അതു നായന്മാരിൽ മാത്രമല്ല ഏതു ജനസമുദായത്തിലായാലും ശരി—അതു ആയിരമോ, രണ്ടായിരമോ കൊല്ലങ്ങൾക്കു മുമ്പു് നടപ്പായിട്ടുള്ളതായാലും അതുതന്നെ നമ്പൂതിരിമാർ തെറ്റിദ്ധരിപ്പിച്ചും അടിച്ചേല്പിച്ചുമാകുന്നു. നമ്പൂതിരിമാരൊഴികെ മററർക്കും ആദികാലം മുതൽക്കുതന്നെ യാതൊരു വിശേഷബുദ്ധിയും കഴിവുമില്ലെന്നും, ഉണ്ടായിരുന്നില്ലെന്നുമാണു് പിള്ളയുടെ പക്ഷം.

നല്ല വക്കീലന്മാരുടെ സമീപത്തേക്കാണല്ലോ കക്ഷികൾ പോവുക. അപ്പോൾ അതു അവരുടെ പ്രചാരണംകൊണ്ടാണെന്നും മററും കേസുകിട്ടാത്ത [illegible] വക്കീലന്മാർ ആക്ഷേപിക്കുക പതിവാണു്. നല്ല ഡാക്ടർമാരുടെ അടുക്കലേക്കു രോഗികൾ കൂട്ടം കൂട്ടമായി പോകുന്നതു കാണുമ്പോൾ അതേവിധംതന്നെ മുറിവൈദ്യന്മാരും പറയാറുണ്ടു്. തങ്ങൾക്കു യോഗ്യതയില്ലാത്തിട്ടോ അവർക്കു യോഗ്യത ജാസ്തിയുണ്ടായിട്ടോ അല്ല അങ്ങിനെ വരുന്നതെന്നും, തങ്ങൾ കള്ളപ്രചരണത്തിനു ഇറങ്ങാത്തതു മാത്രമാണതിനു കാരണമെന്നുമാണു അവർ പറയുക പതിവു്. പിള്ളയുടെ ഈ 'തെറ്റിദ്ധരിപ്പിക്കൽ' വാദത്തിനും അതിനും തമ്മിൽ എന്താണു ഭേദം? ബ്രാഹ്മണവൈരത്തിന്റെ ഗുണം ബുദ്ധിയുള്ളവർക്കൊക്കെ അറിയാൻ കഴിയും. രാജാക്കന്മാർ അതു നല്ലവണ്ണം മനസ്സിലാക്കി. അതിനു നമ്പൂതിരിമാരാണോ ഉത്തരവാദികൾ? ക്ഷത്രിയസ്ത്രീകളെ മുഴുവൻ തങ്ങൾക്കു മാത്രമായി കിട്ടണമെന്നു ആവശ്യം നമ്പൂതിരിമാർക്കാണോ ഉള്ളതു്? അതാതു തങ്ങളുടെ സ്ത്രീകൾക്കു സംബന്ധക്കാരായി

തിപ്പാൻ നമ്പൂതിരിമാരെ മാത്രമെ അനുവദിക്കൂ എന്ന നിർബ്ബന്ധം രാജാക്കന്മാർക്കല്ലേ ഉണ്ടായിരുന്നതു്? (ഈ ചോദ്യത്തിനുള്ള മറുപടികൊണ്ടാണു കാര്യം തെളിയുക. അതു നായന്മാരുടെ പൂർവ്വചരിത്രം 2-ാം ഭാഗത്തിലെ ചില വിവാഹവിശേഷങ്ങൾ എന്ന 3-ാം അദ്ധ്യായത്തിൽ വിസ്തരിച്ചു പറഞ്ഞിട്ടുള്ളതിനാൽ ഇവിടെ വിട്ടുകളയുന്നു).

ബ്രാഹ്മണസന്താനങ്ങൾക്കു പ്രത്യേക ഗുണമുണ്ടെന്നു രാജാക്കന്മാർക്കു നിശ്ചയമുണ്ടായിരുന്നില്ല. നമ്പൂതിരിമാർ പ്രലോഭനംചെയ്തു പറഞ്ഞു മെരട്ടി അങ്ങിനെ രാജാക്കന്മാരെ തെറ്റായി വിശ്വസിപ്പിക്കുകതന്നെയാണുണ്ടായതെന്നു വിചാരിക്കുക. വാസ്തവത്തിൽ ബ്രാഹ്മണബീജമായാൽ പ്രത്യേക ഗുണമുണ്ടെന്നു വ്യക്തമായ സ്ഥിതിക്കു (നായന്മാരുടെ പൂർവ്വചരിത്രം 1-ാം ഭാഗം 4-ാമദ്ധ്യായം നോക്കുക) അങ്ങിനെ ധരിപ്പിപ്പാൻ നമ്പൂതിരിമാർക്കു് കഴിഞ്ഞതു നാട്ടിലെല്ലാം ഗുണമല്ലേ ഉണ്ടാക്കുക? ഒരിക്കലും ദോഷമാകയില്ലല്ലോ. അതിനാൽ ആ കാര്യത്തിൽ തെറ്റെന്താണു്?

(3) സ്വാതന്ത്ര്യം

വാസ്തവത്തിൽ ബ്രാഹ്മണബീജത്തിനു പ്രത്യേകമായ ഗുണമൊന്നുമില്ലെന്നും, നമ്പൂതിരിമാരുടെ ഉപദേശവും പ്രേരണയും മറ്റും കാരണമായി രാജാക്കന്മാർ അതിൽ ഭ്രമിച്ചു കുടുങ്ങിപ്പോവുകയാണു ചെയ്തതെന്നും വാദത്തിനുവേണ്ടി സമ്മതിക്കുക. എന്നാൽ തന്നെ രാജാക്കന്മാരെ സ്വാധീനമാക്കുക എന്ന സ്വാർത്ഥലാഭത്തിനുവേണ്ടിയാണെന്ന തെമ്മാടിത്തം പിള്ളയ്ക്കങ്ങിനെ തീരുമാനിപ്പാൻ കഴിഞ്ഞു? ഗുണമുണ്ടെന്ന ഉത്തമവിശ്വാസത്താലല്ല നമ്പൂതിരിമാർ അങ്ങിനെ രാജാക്കന്മാരെ ധരിപ്പിച്ചതെന്നതിലേക്കു എന്തു തെളിവാണു് പിള്ളയ്ക്കു ഹാജരാക്കാനുള്ളതു്? ഗുണം കിട്ടുമെന്ന ഉത്തമവിശ്വാസത്തോടെ പ്രവർത്തിക്കുകയും, ഫലം വിപരീതമായി

പ്പതിനെതിർക്കുകയും ചെയ്തിട്ടുള്ള സംഭവങ്ങൾ മഹാന്മാർക്കുപോലും ഉണ്ടല്ലല്ലോ. കാശ്മീർകാര്യത്തെപ്പറ്റി ഐക്യരാഷ്ട്രസഭയിൽ ആവലാതി ബോധിപ്പിച്ചതും, ഷേക്കബ്ദുള്ളയെ വിശ്വസിച്ചതും, ചൈനയെ ബന്ധുവായിക്കരുതിയതും മറ്റും നമ്മുടെ പ്രധാനമന്ത്രി നെഹ്റുവിനു പറ്റിയ അബദ്ധങ്ങളല്ലേ? ആദ്യം അങ്ങിനെ പ്രവർത്തിച്ചതു അപകടത്തിലാക്കാനോ സ്വാതന്ത്ര്യത്തിനുവേണ്ടിയോ ആണെന്നു പറയാമോ? നല്ല വിദഗ്ദ്ധന്മാരായ ഡാക്ടർമാർതന്നെ ഓപ്പറേറ്റുചെയ്തിട്ടും പല രോഗികളും മരിച്ചതായ സംഭവമില്ലേ? സുഖപ്പെടുത്താമെന്ന ഉത്തമവിശ്വാസത്തോടെയല്ല കൊല്ലാൻവേണ്ടിയാണ് ഓപ്പറേറ്റുചെയ്തതെന്നു അവരെ കുറ്റപ്പെടുത്തിയാലുള്ള കഥ എന്താണ്? ലോകസംഭവങ്ങൾ ഈ വിധത്തിലിരിക്കെ, നൂറുകണക്കിന് കൊല്ലങ്ങൾക്കു മുമ്പു നടപ്പിലായിരിക്കുന്ന ഒരു നടപടിയെ യാതൊരു ആധാരവും തെളിവും കൂടാതെ നമ്പൂതിരിമാരുടെ സ്വാതന്ത്ര്യത്തിനുവേണ്ടി നടപ്പാക്കിയതാണെന്നു പറയാൻ തെമ്മാടികളിലുംവെച്ചു തെമ്മാടികൾക്കല്ലാതെ ധൈര്യമുണ്ടാകുമോ? അതല്ല അത്ഭുതം! കേവലം ഒരു വ്യക്തിയേയോ ഒരു തറവാട്ടുകാരേയോ അല്ല ഈ വിദ്വാൻ ഇങ്ങിനെ ഭള്ളിപ്പറയുന്നതു; നമ്പൂതിരിസമുദായത്തെ മുഴുവനും കുറ്റപ്പെടുത്തിക്കൊണ്ടാകുന്നു. കേവലം പിച്ചക്കാർക്കും തെരുവുതെണ്ടികൾക്കും മറ്റുമല്ലാതെ ഈവിധം പറയാൻ ചങ്കുറപ്പുണ്ടാകുമോ?

സാധാരണ മനുഷ്യരെല്ലാം—മൃഗങ്ങൾപോലും—സ്വന്തം സമുദായത്തിൽനിന്നു വിവാഹംചെയ്യാനല്ലേ ആഗ്രഹിക്കുക പതിവ്? വിദേശവാസത്താലോ മറ്റെന്തെങ്കിലും പ്രതിബന്ധത്താലോ അതിനു തരപ്പെടാതെ വന്നാൽ മാത്രമല്ലേ വിജാതീയസ്ത്രീകളെ വിവാഹം ചെയ്യാറുള്ളു. അല്ലാതെ ഒരൊറ്റ പുരുഷനെങ്കിലും സ്വജാതിസ്ത്രീയെ വിവാഹംചെയ്യാൻ പാടില്ലെന്ന നിയമം ലോകത്തിലെവിടെയെങ്കിലും നടപ്പിലുണ്ടായിരുന്നതായി ചരിത്രത്തിൽ കണ്ടിട്ടുണ്ടോ?

എന്നാൽ ക്ഷത്രിയരുടെ നിലയെന്താണ്? രാജാക്കന്മാർ മാത്രമല്ല രാജവംശക്കാരായ ഒരൊറ്റ ക്ഷത്രിയനുപോലും സ്വജാതിസ്ത്രീകളെ വിവാഹംചെയ്യാൻ പാടില്ലെന്നും, സകലമാന ക്ഷത്രിയരും നായർസ്ത്രീകളെ മാത്രമേ വിവാഹംചെയ്യാൻ പാടുള്ളുവെന്നുമല്ലേ ഇവിടെ നടപ്പിലുണ്ടായിരുന്ന നിയമം? തക്കതായ കാരണം കൂടാതെ ഇങ്ങിനെ ഒരു നടപടിയുണ്ടാവില്ലെന്നു മനസ്സിലാക്കാൻ വലിയ ബുദ്ധിയൊന്നും ആവശ്യമില്ല. അതിന്റെ ഏകകാരണം പട്ടാളക്കാരായ നായന്മാരുടെ ഭീഷണിയും നിർബ്ബന്ധവുമാണെന്നു പറഞ്ഞാൽ ആരാണു എതിർക്കുക? എങ്ങിനെയാണു എതിർക്കുവാൻ കഴിയുക?

താഴെ പറയുന്ന സംഗതികൾകൊണ്ടു ഇതു് കൂടുതൽ വ്യക്തമാകും. നായന്മാരുടെ വീര്യപരാക്രമാദികളെ പുകഴ്ത്താത്ത വിദേശസഞ്ചാരികളില്ല. അങ്ങിനെയുള്ള നായന്മാരായിരുന്നുവല്ലോ കേരളത്തിലെ പട്ടാളക്കാർ മുഴുവനും. നായന്മാരെ മാത്രമല്ലാതെ മറ്റൊരു വർഗ്ഗക്കാരേയും പട്ടാളത്തിൽ ചേർത്തിരുന്നില്ല; അവരുമായി ഒത്തുചേർന്നു ഒരേ അണിയിൽ നിന്നുകൊണ്ടു യുദ്ധംചെയ്യുവാൻ നായന്മാർ സമ്മതിച്ചിരുന്നുമില്ല. അങ്ങിനെ മുൻകാലങ്ങളിൽ പട്ടാളക്കാർ എന്നും നായന്മാർ എന്നുമുള്ളതു ഒരേ പര്യായമായിത്തീർന്നിരുന്നു. 'നായർപട്ടാളം' എന്ന പേർ പ്രസിദ്ധമായതുതന്നെ ഈ കാരണത്താലാകുന്നു.

കേവലം മുന്നണിയിൽ പോയി യുദ്ധംചെയ്യുന്ന പട്ടാളക്കാർ മാത്രമല്ല സൈന്യനായകന്മാരും, നാടുവാഴികളും, ദേശാധിപന്മാരും നായന്മാർ മാത്രമായിരുന്നുവല്ലോ. അഞ്ഞൂറ്‌-ആയിരം-പതിനായിരം എന്നും മറ്റുമുള്ള പേരിൽ അറിയപ്പെട്ടിരുന്നതെല്ലാം അത്രയും പട്ടാളത്തിന്റെ അധിപന്മാരായ സൈന്യനായകന്മാരും നാടുവാഴിപ്രഭുക്കളും മറ്റുമായിരുന്നുവല്ലോ. * അതുകൊണ്ടും കഴിഞ്ഞി

* കുഞ്ഞൻപിള്ളയുടെ 'കേരളചരിത്രത്തിലെ ഇരുളടഞ്ഞ ഏടുകളിലെ' ചാവേറാൾപ്പട എന്ന ലേഖനം നോക്കുക.

ല്ല; വേലുത്തമ്പിദളവ, മങ്ങാട്ടച്ചൻ, പാലിയത്തച്ചൻ, കാരമ്പള്ളിക്കുറുപ്പ് മുതലായ മന്ത്രിമാരും നായന്മാർ മാത്രമായിരുന്നുവെന്നു പ്രസിദ്ധമല്ലേ! ഇങ്ങിനെ എടക്കാലത്തുവെച്ചു 'കേരളഭരണം' എന്നുവെച്ചാൽ 'നായർഭരണം' എന്നായിത്തീർന്നു ഫലം. ആ നായന്മാരാണെങ്കിൽ കേവലം പട്ടാളക്കാരുമാകുന്നു. അങ്ങിനെ ഒരു പട്ടാളഭരണമാണു എടക്കാലത്തു് കേരളത്തിൽ തേർവാഴ്ച നടത്തിയിരുന്നതു്. അതിന്നു ഒരു തെളിവുകൂടി ഞാൻ കാണിയ്ക്കാം.

കുമരാന്തിയുടെ കഥ:—

പാറളിക്കാട്ടെന്ന പ്രദേശത്തു് 'വത്തിക്കാട്ട്' ചിരുതേയിയുടെ മിറ്റത്തു് ശക്തൻതമ്പുരാന്റെ മുമ്പിൽവെച്ചു് ഇക്കണ്ടൻകുമരാന്തിയെ നായർപട്ടാളക്കാർ എണ്ണയിൽ മുക്കിയ തുണി ചുററി തീക്കൊളുത്തിയ കഥ പ്രസിദ്ധമാണു്. അതിങ്ങിനെയാകുന്നു.

ഇക്കണ്ടൻ ഈഴവനാണു്. 'കുമരാന്തി' എന്നതു് അക്കാലത്തെ ക്രിമിനലും സിവിലും വലിയ അധികാരശക്തിയുള്ള ഒരുതരം ഉദ്യോഗത്തിന്റെ പേരാകുന്നു. 'വത്തിക്കാട്ടെ'ന്നതു് ഒരു നായർതറവാടാണു്. പാറളിക്കാട്ടെന്ന പ്രദേശം തൃശ്ശൂർനിന്നു അഞ്ചെട്ടു നാഴിക വടക്കാകുന്നു.

എന്തോ ആവശ്യം പ്രമാണിച്ചു് ഒരു ദിവസം കുമരാന്തി ചിരുതേയിയുടെ വീട്ടിൽ കയറിച്ചെന്നു. അവിടെ പുരുഷന്മാരായി ആരുമുണ്ടായിരുന്നില്ല. മധുരപ്പതിനേഴുകാരിയായ ചിരുതേയിയെ കണ്ടപ്പോൾ അയാൾ ഭ്രമിച്ചുവശാവുകയും ചെയ്തു. കുമരാന്തി ക്രൂരനും സാഹസികനുമായിരുന്നതിനാൽ പുലിയുടെ മുമ്പിൽപെട്ട മാൻകുട്ടിയെപ്പോലെ അവൾ പേടിച്ചുവിറച്ചു. ഒന്നുകിൽ അതിന്നു വഴങ്ങണം; അല്ലെങ്കിൽ അവൻ തന്റെ കഥ കഴിയ്ക്കും. അപ്പോൾ അവൾ പെട്ടെന്നൊരു സൂത്രം പ്രയോഗിച്ചു. അന്നു് തിങ്കളാഴ്ചയാ

കയാൽ തനിക്കു നോൽമ്പാണെന്നും, അതിനാൽ പിറേറദിവസത്തേയ്ക്കാക്കിത്തരണമെന്നും അപേക്ഷിക്കുകയാണുണ്ടായതു്.

പണ്ടുകാലത്തു് ഈഴവക്കയിത്തമുണ്ടായിരുന്നില്ല. പിന്നീടു് നായന്മാർ കെട്ടിവെച്ചതാണു് ഈ അയിത്തമെന്ന ഒരേപ്പാട്ടു്. *

ഈ പരിതസ്ഥിതിയിൽ കുറുമ്പാതിയുടെ ആവശ്യം അതു കഠോരമാണെന്നു അയാൾക്കു തോന്നാതിരുന്നതിൽ തെററെന്താണു്? അന്നത്തെ കൊച്ചിരാജാവായ ശക്തൻതമ്പുരാൻ അന്നു തൃശ്ശൂർ വന്നിട്ടുണ്ടെന്നു അറിഞ്ഞതിനാൽ അവൾ നേരെ തൃശ്ശൂക്കു പോയി ഈ സങ്കടം അവിടുത്തെ അറിയിച്ചു. അവിടുന്നു് "പേടിക്കേണ്ട, ശിക്ഷിച്ചു കൊള്ളാം" എന്നു പറഞ്ഞു അവളെ സമാധാനിപ്പിച്ചു് മഞ്ചലിൽ കയററി അയയ്ക്കുകയും ചെയ്തു. ആ കാലത്തു് പാർളിക്കാട്ടു് ഏതാണ്ടൊരു കാട്ടുപ്രദേശമായിരുന്നു. പിറേറദിവസം കോമക്കുറുപ്പു് എന്നൊരു പടനായകനും 21 നായർപട്ടാളക്കാരുമൊന്നിച്ചു് ആരുമറിയാതെ വത്തിക്കാട്ടുവീട്ടിന്റെ സമീപത്തു ചുററുമായി ഒളിച്ചിരുന്നു. രാത്രിയായപ്പോൾ കുറുമ്പാതി വന്നു സംശയംകൂടാതെ ഉമ്മറത്തേക്കു കയറി. മുൻനിശ്ചയമനുസരിച്ചു് ചിരുതയി ഒന്നു നിലവിളിച്ചു നിമിഷത്തിൽ തമ്പുരാനും പട്ടാളക്കാരും വീടു വളഞ്ഞു. അപ്പോൾതന്നെ തമ്പുരാൻ കുറുമ്പാതിയെ പിടിച്ചു ജയിലിലിടാൻ കല്പിച്ചു.

പക്ഷെ അപ്പോഴേയ്ക്കും പട്ടാളക്കാർ ക്ഷോഭിച്ചുവശായി. ജയിലിലേയ്ക്കയയ്ക്കയില്ലെന്നും, അവനെ ശിക്ഷിയ്ക്കാനായി തങ്ങൾക്കു വിട്ടുതരണമെന്നും അവർ ആവശ്യപ്പെട്ടു. കോമക്കുറുപ്പു് നായർപട്ടാളത്തിന്റെയെല്ലാം തലവനാണു്. ബാക്കി 21 പേർ അയാൾക്കു പ്രത്യേകം വിശ്വസ്തന്മാരായ ധീരന്മാരാകുന്നു. ഇവർ ഒരുമ്പെട്ടായാൽ പട്ടാളക്കാർ മുഴുവനും തന്റെ ആജ്ഞയെ അനുസരിക്കാതെ തന്നെ എതിർത്തേക്കുമെന്നു അദ്ദേഹത്തിന്നറിയാം. കൊച്ചി

* നായന്മാരുടെ പൂർവ്വചരിത്രം 2-ാം ഭാഗത്തിലെ പ്രതികാരം എന്ന അദ്ധ്യായം നോക്കുക.

തമ്പുരാനു നായർപട്ടാളത്തെ ഭയമായിരുന്നുവെന്ന് R. നാരായണപ്പണിക്കരും സമ്മതിച്ചിട്ടുണ്ട്. *

പട്ടാളക്കാർക്കു വിരോധമായാൽ പിന്നെ രാജാവില്ലല്ലോ. സിറിയയിലും ഇൻഡോനേഷ്യയിലും മററും അടുത്തകാലത്തുണ്ടായ പട്ടാളവിപ്ലവത്തിൻെറ കഥ ആരാണറിയാത്തത്? എന്തിനധികം പറയുന്നു! പട്ടാളക്കാരുടെ നിർബ്ബന്ധത്തിനു വഴങ്ങിക്കൊടുക്കാതെ തമ്പുരാനു നിവൃത്തിയില്ലാതായി. അതിനാൽ കുമാരനിയെ ജയിലിലേയ്ക്കയയ്ക്കാതെ അപ്പോഴ്ത്തന്നെ ശക്തൻതമ്പുരാൻെറ മുമ്പിൽ വെച്ച് എണ്ണയിൽ മുക്കിയ തുണി കുമാരനിയുടെ ദേഹമാസകലം ചുററി തീക്കൊളുത്തി ജീവനോടെ ദഹിപ്പിക്കുകയാണുണ്ടായത്. ശക്തൻതമ്പുരാൻെറ കാലത്തുകൂടി നായർപട്ടാളത്തിനു ഇത്രയെല്ലാം കഴിവുണ്ടായിരുന്നു. എന്നാൽ അവരുടെ സുവർണ്ണകാലമായ (നായർമേധാവിത്വകാലമായ) കൊ. വ. 3-ാം നൂററാണ്ടിലെ സ്ഥിതി എന്തായിരിക്കുമെന്നു വായനക്കാർ തീരുമാനിച്ചാൽ മതി. അക്കാലത്ത് രാജാക്കന്മാർ നാമമാത്രമായിത്തീർന്നിരുന്നു. നായർപട്ടാളക്കാരുടെ ഇഷ്ടമല്ലാതെ രാജ്യഭരണം നടക്കുകയില്ല; രാജാക്കന്മാരുടെ നിലനില്പുതന്നെ പട്ടാളത്തെ ആശ്രയിച്ചായിരുന്നു. അങ്ങിനെയുള്ള ഭയത്താൽ രാജാക്കന്മാർ ഒട്ടൊക്കെ നായർപട്ടാളത്തിൻെറ ആജ്ഞാനുവർത്തികളായിത്തീർന്നതിൽ അത്ഭുതമില്ലല്ലോ അവർ എന്തക്രമം ചെയ്താലും ചോദ്യമില്ല; അപ്രകാരംതന്നെ എന്തക്രമം ചെയ്യുന്നതിനും അവർ മടിച്ചിരുന്നുമില്ല.

നായർഭരണമാണ് കേരളത്തിൽ നടന്നിരുന്നതെന്നതിലേയ്ക്ക് ഒന്നാംതരം തെളിവല്ലേ മേൽകാണിച്ചത്. ഇപ്രകാരംതന്നെ സകലമാന ക്ഷത്രിയരും നായർസ്ത്രീകളെ മാത്രമേ വിവാഹംചെയ്യാൻ പാടുള്ളുവെന്നു നായന്മാർ വാളിളക്കി ഭീഷണിപ്പെടുത്തി സമ്മതിപ്പിച്ചു.

* ഭാഷാസാഹിത്യചരിത്രം—പേജ് 61, 62.

കേരളത്തിലുണ്ടായിരുന്ന വലിയ ശക്തന്മാരായ രാജാക്കന്മാരെല്ലാം A. D. 11-ാം നൂറ്റാണ്ടുവരെ മക്കത്തായക്കാരായിരുന്നുവെന്നും, അതിനു ശേഷമാണ് അവരെല്ലാം മരുമക്കത്തായക്കാരായിത്തീർന്നതെന്നും ഇളംകുളംതന്നെ സമ്മതിക്കുന്നുണ്ട്. * എന്നാൽ അത്രമാത്രമല്ലാതെ അതിന്നുണ്ടായിരുന്ന കാരണമെന്നു അദ്ദേഹം പറയുന്നില്ല; ആ കാര്യം ബോധപൂർവ്വം മിണ്ടാതെ വിഴുങ്ങിക്കളഞ്ഞിരിക്കയാകുന്നു. ആദ്യം മക്കത്തായക്കാരായിരുന്നവരെന്നും, പിന്നീട് മരുമക്കത്തായക്കാരായിത്തീർന്ന അവരുടെ പിൻവാഴ്ചക്കാർ തന്നെയാണ് കേരളത്തിലുണ്ടായിരുന്നതും ഇപ്പോഴുള്ളതുമായ ക്ഷത്രിയരെന്നും ഞാൻ സമ്മതിക്കുന്നു. എന്നാൽ അത്രയും പ്രബലന്മാരായ രാജാക്കന്മാർ—ചില രാജാക്കന്മാർ മാത്രമല്ല സകലമാന രാജാക്കന്മാരും—എല്ലാ ക്ഷത്രിയരുംതന്നെ—അനാദികാലം മുതൽ അനുസരിച്ചിരുന്ന സ്വന്തം ദായക്രമമായ മക്കത്തായത്തെ ഉപേക്ഷിച്ച് മരുമക്കത്തായം സ്വീകരിക്കണമെങ്കിൽ അതിനു തക്കതായ—ഒഴിച്ചുവിടാൻ സാദ്ധ്യമല്ലാത്ത—ഒരു കാരണമുണ്ടാവാതെ തരമില്ല തന്നെ.

മരുമക്കത്തായമെന്നതു ശരിയായ നല്ല ദായക്രമമല്ലെന്നും, അതു പ്രകൃതിക്കനുസരിച്ചതല്ലെന്നും, ജനസമുദായത്തിന്റെ പരിഷ്കാരഗതിയിൽ ഒരു താണ കാലഘട്ടമാണതെന്നും (ഈ വിഷയത്തിൽ അഭിപ്രായഭേദം വളരെയുണ്ട്; അതിരിക്കട്ടെ) മററും ഇളംകുളംതന്നെ ഒന്നിലധികം പ്രാവശ്യം മുക്തകണ്ഠം പ്രസ്താവിച്ചിട്ടുള്ളതാണല്ലൊ. പല കേരളരാജാക്കന്മാരും കിഴക്കൻജില്ലകളിലെ രാജാക്കന്മാരായിട്ടു മാത്രമല്ല മഗധം, ഹൈഹയം മുതലായ ഉത്തരേന്ത്യയിലെ രാജാക്കന്മാരുമായിട്ടുകൂടി വിവാഹബന്ധത്തിലേർപ്പെട്ടിരുന്നതായി ചരിത്രത്തിൽ കാണുന്നുണ്ട്. വാസ്തവമങ്ങിനെ ഇരിക്കെ, ഈ കേരളരാജാക്കന്മാരാകെത്തന്നെ അന്യോന്യം വിവാഹം ചെയ്യാമെന്നതിനു

* കേരളത്തിലെ ഇരുളടഞ്ഞ ഏടുകൾ—പേജ് 173.

പുറമെ പുറംരാജ്യങ്ങളുമായും വിവാഹബന്ധത്തിലേപ്പെടാൻ വല്ല പ്രയാസവുമുണ്ടാകുമോ? അപ്പോൾ അതിനൊന്നും നില്ക്കാതെ ക്ഷത്രിയരെല്ലാംതന്നെ ഒന്നാകെ മരുമക്കത്തായത്തിലേയ്ക്കു പരിവർത്തനം ചെയ്യപ്പെടണമെങ്കിൽ അതിന്നു മതിയായ കാരണമുണ്ടെന്നു തീർച്ചയാണ്. നായന്മാർ മരുമക്കത്തായം സ്വീകരിക്കേണ്ടിവന്നതു് ജന്മികളായ നമ്പൂതിരിമാരുടെ നിർബ്ബന്ധത്താലാണെന്നു് ഇളങ്കുളം അസന്ദിഗ്ധമായി പറയുന്നു. ഈ രാജാക്കന്മാരാണെങ്കിൽ അങ്ങിനെ ചെയ്തതു് മറ്റൊരു പ്രേരണയും നിർബ്ബന്ധവും കൂടാതെ സ്വമനസ്സാലെതന്നെയാണെന്നു പറയാൻ ധൈര്യപ്പെടുമോ? അവർ സന്തോഷത്തോടെ മരുമക്കത്തായത്തിലേയ്ക്കു മാറിവന്നതായിരിക്കുമോ? നായന്മാർ (മനുഷ്യർക്കാകെത്തന്നെ) ചീത്തയായ മരുമക്കത്തായം രാജാക്കന്മാർ കൊതിയ്ക്കത്തക്കവണ്ണം നല്ലതായിത്തീർന്നുവെന്നാണോ മി: പിള്ളയുടെ നിഗമനം? അന്യോന്യവിരുദ്ധമായ ഈ അസംബന്ധത്തെ മറ്റാരും ചോദ്യംചെയ്യുകയില്ലെന്നു വിചാരിക്കുന്നതാണോ? ഇല്ലെങ്കിൽ അതിന്നുള്ള കാരണം സൂചിപ്പിയ്ക്കപോലും ചെയ്യാതെ വിട്ടുകളഞ്ഞതു് മനഃപൂർവ്വംതന്നെയല്ലേ?

നായന്മാരുടെ ബഹുഭർത്തൃത്വത്തിന്റെയും മരുമക്കത്തായത്തിന്റെയും ഉത്ഭവചരിത്രത്തെപ്പറ്റി ഒന്നു പിന്നോക്കം തിരിഞ്ഞന്വേഷിച്ചാൽ കാര്യമെല്ലാം അവതാളത്തിലാകുമെന്നും, നായന്മാരുടെ പൂർവ്വചരിത്രം ഒന്നാം ഭാഗത്തിൽ * ഞാൻ പ്രസ്താവിച്ചിട്ടുണ്ടു്. അതുപോലെ ഇതിന്റെയും ആദിചരിത്രം അന്വേഷിച്ചാൽ വഷളാവുകയേ ചെയ്യൂ എന്നും അദ്ദേഹം കണ്ടു. ബഹുഭർത്തൃത്വത്തിന്റെ ഉത്ഭവത്തെപ്പറ്റി ഒന്നും പറയാതിരിക്കുകയും, മരുമക്കത്തായോത്ഭവത്തിന്റെ കുറ്റം നമ്പൂതിരിമാരിൽ മനഃപൂർവ്വം ദുരുവിചാരത്തോടുകൂടി ആരോപിക്കുകയും ചെയ്തതു് അതുകാരണത്താലാണല്ലോ. അതുപോലെ ഈ രാജാക്കന്മാരുടെ മരുമക്കത്തായപരിവ

* ഈ പൂർവ്വചരിത്രത്തിന്നു വില 2-ക. പഞ്ചാംഗം പ്രസ്സിൽ കിട്ടും.

ത്താനത്തെപ്പറ്റി കാരണമോ കാലമോ ഒന്നും പറയാതെ അദ്ദേഹം വിട്ടുകളഞ്ഞതും ബോധപൂർവ്വംതന്നെയാകുന്നു. എന്തെന്നാൽ അതിന്റെ കാരണവും ചരിത്രവുമന്വേഷിച്ചാൽ രാജാക്കന്മാർ ഒട്ടും സ്വന്താഭീഷ്ടത്തോടെയൊ സൌമനസ്സോടെയൊ അല്ല അങ്ങിനെ ചെയ്തതെന്നും, അതിന്റെ അപരാധം നമ്പൂരിമാരും നായന്മാർ വഹിയ്ക്കേണ്ടിവരുമെന്നും അദ്ദേഹത്തിന്നറിയാമെന്നതുതന്നെ. അതിനാൽ അതിന്റെ കാരണം ഇവിടെ പ്രസ്താവിയ്ക്കാതിരിയ്ക്കാൻ കഴികയില്ല.

പണ്ടുകാലത്ത്—ഒട്ടൊക്കെ ഇക്കാലത്തും—സൈന്യാധിപന്മാർ, മന്ത്രിമാർ, ധനാദ്ധ്യക്ഷന്മാർ മുതലായ പ്രധാന സ്ഥാനങ്ങളിലെ അധികാരസ്ഥന്മാരായിട്ട് തങ്ങളുടെ സ്യാലൻ (ഭാര്യാസഹോദരൻ), സഹോദരൻ, ജാമാതാവ് (മകളുടെ ഭർത്താവ്), സ്നുഷ (മകന്റെ ഭാര്യ) മുതലായി അടുത്ത ബന്ധുക്കളെയേ നിയമിച്ചിരുന്നുള്ളു. അവർ രാജാവിനു അത്യന്തം വിശ്വസ്തന്മാരായിരിയ്ക്കണമെന്നായിരുന്നു അതിന്റെ തത്വം. തഞ്ചാവൂർരാജാവിന്റെ സഹോദരനായിരുന്നു മന്ത്രി. എന്നിട്ടുതന്നെ ആ മന്ത്രിയെ സ്വാധീനിച്ചിട്ട് ഇംഗ്ലീഷുകാർ രാജാവിനെ ചതിച്ചു കീഴടക്കാൻ കഴിഞ്ഞു. എന്തിന്നു പഴയകാലത്തേയ്ക്കു പോകുന്നു. അമേരിയ്ക്കയിൽ ഏററവും ഉയർന്ന സ്ഥാനത്തിരിയ്ക്കുന്ന 70_ലധികം പ്രധാന ഉദ്യോഗങ്ങൾക്ക ആളുകളെ പ്രസിഡണ്ടിന്റെ ഇഷ്ടംപോലെ നിയമിയ്ക്കുകയാണത്രെ പതിവ്. ഒരു പ്രസിഡണ്ടു മാറിയാൽ അദ്ദേഹം നിശ്ചയിച്ച ആളുകളെല്ലാം അദ്ദേഹത്തോടൊപ്പം ഒഴിഞ്ഞുപോകുന്നു; പിന്നെ വരുന്ന പ്രസിഡണ്ട് ഇഷ്ടംപോലെ അവിടങ്ങളിലേയ്ക്കു ആളുകളെ നിശ്ചയിയ്ക്കുകയും ചെയ്യുന്നു. ചുമതല മുഴുവൻ പ്രസിഡണ്ടിനാകയാൽ തനിയ്ക്കു പരിപൂർണ്ണ വിശ്വാസമുള്ളവരെയല്ലാതെ അവിടങ്ങളിലിരുത്തിയാൽ പററില്ലെന്നാണതിന്റെ തത്വം.

കേരളത്തിൽ പണ്ടുകാലത്ത്—ഇക്കാലത്തുംതന്നെ—ക്ഷത്രിയർ അപൂർവ്വമാണ്. ശതമാനക്കണക്ക നോക്കിയാൽ എത്രയോ

ചെറിയ ഒരു ന്യൂനപക്ഷമാണവരെന്നു കാണാം. നൂററാണ്ടുയുദ്ധം കഴിഞ്ഞിട്ടു് (കൊ. വ. 275-നു ശേഷം) പതിനഞ്ചു കൊല്ലം കഴിഞ്ഞപ്പോഴേക്കു പട്ടാളക്കാർ മാത്രമല്ല—മേൽവാഴികൾ നാടുവാഴികൾ മുതൽ പടനായകന്മാർ, യുദ്ധം പഠിപ്പിക്കുന്നവർ മുതലായ സകലമാന അധികാരസ്ഥാനങ്ങളിലും—നായന്മാർ എത്തിക്കഴിഞ്ഞിരുന്നു. അങ്ങിനെ അധികം താമസിയാതെ സുസംഘടിതമായ ഒരു നായർഭരണം കേരളത്തിൽ ഏർപ്പാടു് ആരംഭിച്ചു.

രാജാക്കന്മാർക്കു് കൂടുതൽ അടുപ്പം അക്കാലത്തു് നമ്പൂതിരിമാരോടാണുണ്ടായിരുന്നതു്. ത്രൈവർണ്ണികരാണു് (പൂണൂലും സന്ധ്യാവന്ദനവും മററുമുണ്ടു്), മക്കത്തായക്കാരാണു്, മത്സ്യമാംസങ്ങൾ വർജ്ജ്യമാണു് എന്നിങ്ങനെ പലതും അതിനു കാരണമായിരുന്നു. നൂററാണ്ടുയുദ്ധം ജയിക്കാൻ കാരണം തങ്ങളാണു്. അധികാരവും കഴിവും തങ്ങൾക്കാണുള്ളതു്; എന്നിരുന്നാലും തങ്ങളുടെ ഉപദേശത്തെക്കാൾ ഒന്നുമില്ലാത്ത നമ്പൂതിരിമാരുടെ അഭിപ്രായത്തിനാണു് രാജാക്കന്മാർ വിലകല്പിക്കുന്നതെന്നു വന്നു. അതു അവർക്കു് അമർഷവും അസഹ്യതയുമുണ്ടാക്കി. അതോടുകൂടി രാജാക്കന്മാരെ സ്വാധീനിക്കാനായി നായന്മാർ ഗൂഢാലോചനയും തുടങ്ങി. പാരമ്പര്യഗുണമൊന്നുമില്ലാത്തവർക്കു് അധികാരം കയ്യിൽകിട്ടിയാൽ അതു ദുഷിക്കാതിരിക്കാൻ പ്രയാസമാണു്. നായന്മാർക്കാണെങ്കിൽ പാരമ്പര്യഗുണമില്ലതാനും. അവർക്ക് അപ്പോഴുണ്ടായിരുന്ന ആഗ്രഹം രാജാക്കന്മാരെ നമ്പൂതിരിമാരിൽനിന്നകററുകയും തങ്ങളുടെ സ്വാധീനത്തിൽ വരുത്തുകയും ചെയ്യണമെന്നായിരുന്നു. അവരുടെ ഗൂഢാലോചന ആ വഴിക്കു തിരിഞ്ഞു. * [ചുരുക്കിപ്പറഞ്ഞാൽ ഭസ്മാസുരന്റെ പ്രയോഗമാണവർ ചെയ്തതു്. വൃകൻ എന്ന അസുരൻ ശിവനെ തപസ്സുചെയ്തു പ്രത്യക്ഷനാക്കി ഒരു വരം മേടിച്ചു. തന്റെ കൈ ആരുടെ തലയിൽ വെച്ചാലും ആ ആൾ മരിക്കണമെന്നായിരുന്നു വരം. ഉടനെ അവൻ ശിവന്റെ തലയിൽതന്നെ കൈവെ

ല്ലാൻ ശ്രമിച്ച പുരാണകഥ പ്രസിദ്ധമാണല്ലൊ. ഭാഗവതപ്രസിദ്ധമായ കംസനെ വസുദേവർ എടുത്തു വളർത്തിക്കൊണ്ടുവന്നു; ജരാസന്ധന്റെ മകളെ വിവാഹം ചെയ്യിച്ചു. ആ കാരണത്താൽ ജരാസന്ധൻ രാജ്യം കൊടുത്തു കംസനെ മധുരരാജാവാക്കി വാഴിച്ചു. ആ കംസൻതന്നെ പിന്നീടു ആ വസുദേവരെ പിടിച്ചു ജയിലിലിട്ടു. എന്തിനു പുരാണകഥ പറയുന്നു!

സാക്ഷാൽ ശിവാജിയുടെ മന്ത്രിമാരായിരുന്ന മഹാപരാക്രമികളും തന്ത്രജ്ഞരുമായ പേഷ്വാമാർ. ശിവാജിക്കു ശേഷം മകൻ സാംബജി രാജാവായെങ്കിലും അദ്ദേഹത്തെ ഔരംഗസീബു പിടിച്ചുകൊണ്ടുപോയി കാരാഗൃഹത്തിലിട്ടു. അപ്പോൾ പേഷ്വാമാർ അദ്ദേഹത്തിന്റെ മകനായ സാഹുവിനെ രാജാവാക്കി. പക്ഷെ അദ്ദേഹം പേഷ്വാമാരെ അനുസരിക്കാതിരുന്നപ്പോൾ അദ്ദേഹത്തെ പുറത്താക്കുകയും പേഷ്വാമാർ രാജാക്കന്മാരായി സ്വയം പ്രഖ്യാപിക്കുകയും ചെയ്തു.

അക്കാലത്തെ കേരളത്തിലാണെങ്കിൽ രാജാവു മാത്രമെ ക്ഷത്രിയരായിട്ടു—നായന്മാരല്ലാതെ—ഉള്ളു. അതിനാൽ കല്പിക്കാൻ മാത്രമല്ലാതെ കല്പന നടത്തണമെങ്കിൽ നായന്മാരുടെ സഹായം കൂടാതെ ഒന്നും സാധ്യമല്ലാതായി. ഇത്രയുമായപ്പോൾ അവൎക്ക ഗൎവ്വും അഹങ്കാരവും വൎദ്ധിച്ചു; രാജകല്പന അവൎക്ക അനുകൂലമല്ലെങ്കിൽ നിരസിച്ചുതുടങ്ങി. ഇടയ്ക്കു ചില സംഘട്ടനങ്ങളും മറ്റുണ്ടായിക്കാണും.* എന്തിനധികം പറയുന്നു? നായന്മാരെല്ലാം ഗൂഢാലോചനാട്ടു് സംഘടിതമായ നിലയിൽ രാജാക്കന്മാരുടെ നേരെ തിരിഞ്ഞു. പിന്നെ രാജാവുണ്ടോ? അദ്ദേഹം വിചാരിച്ചാൽ എന്തു ചെയ്യാൻ കഴിയും? രാജാക്കന്മാരെ പിടിച്ചു കാരാഗൃഹത്തിലിടുമെന്നു തോന്നിയപ്പോൾ അവർ കീഴടങ്ങി.

* ഈ ഗ്രന്ഥകാരൻ ഈ ഭാഗം പിന്നീട് എഴുതിച്ചേൎത്തതാണ്.

പക്ഷെ കുപ്രസിദ്ധമായ എട്ടു വീട്ടിൽ പിള്ളമാരെപ്പോലെ അത്ര കടുംകയ്യൊന്നും അവർ ചെയ്തിട്ടില്ല. ഭരണം നായന്മാരുടെ വരുതിയിൽ നില്ക്കണമെന്നേ അവർക്കുണ്ടായിരുന്നുള്ളു. അതിനു രാജാവിനെ തള്ളുകയല്ല നല്ലതെന്ന തന്ത്രം അവർ കണ്ടു. രാജാക്കന്മാരെയെല്ലാം പെട്ടെന്നു വധിക്കുകയോ മററോ ചെയ്താൽ ജനങ്ങൾ ഇളകിത്തിരിയുകയും ക്ഷോഭമുണ്ടാവുകയും ചെയ്യും. അതു് രാജ്യതന്ത്രജ്ഞന്മാർക്കറിയാം. രാജ്യത്തു് കലക്കമൊന്നുമുണ്ടാവാതിരിക്കയും, ഭരണം നായന്മാരുടെ സ്വാധീനത്തിൽ വരികയുമാണല്ലോ ആവശ്യം. അതിനു ഏററവും നല്ല വഴി രാജാക്കന്മാരെ സ്വാധീനത്തിൽ നിൎത്തുകയാണെന്നതിനു സംശയമില്ല. അതിനു അവർ എളുപ്പത്തിൽ കണ്ടതായ വഴിയാണ് അത്ഭുതാവഹമായിരിക്കുന്നതു്. "രാജാക്കന്മാരെല്ലാം മരുമക്കത്തായം സ്വീകരിക്കണം; നായർസ്ത്രീകളെ മാത്രമെ പരിഗ്രഹിക്കു എന്നു സമ്മതിക്കുകയും വേണം" എന്നതായിരുന്നു അതു്. പെട്ടെന്നൊന്നും ചെയ്യാനില്ല. പൊതുജനങ്ങളെ ബാധിക്കുന്ന—അഥവാ അവരറിയുന്ന—യാതൊന്നിലും മാററവുമില്ല. മേലിൽ രാജാക്കന്മാർ ഭാര്യയെ സ്വീകരിക്കുന്നതു് നായർസ്ത്രീയായിരിക്കുമെന്നല്ലെ ഉള്ളു!] അതു സാധിച്ചാൽ രാജാക്കന്മാരെയെല്ലാം ഭാര്യാസന്താനങ്ങൾ നിയമേന നായർസമുദായാംഗമായിട്ടു വരും എന്നു തീർച്ചയായല്ലൊ. അതിലുമധികം പ്രശംസനീയമാണു അതു സാധിക്കുന്നതിനു അവർ ചെയ്ത പ്രയോഗം. രാജാവും നാടുവാഴികളും ദേശവാഴികളും സൈന്യാധിപന്മാർ മുതലായ അധികാരസ്ഥന്മാരും തമ്മിൽ അത്യന്തം വിശ്വാസമുണ്ടാവാതിരുന്നാൽ അപകടമാണെന്നും ആ വിശ്വാസത്തിനു ഏററവും പ്രധാനമായ ഒന്നു വിവാഹബന്ധമാണെന്നും അവർ രാജാക്കന്മാരെ പറഞ്ഞു ധരിപ്പിച്ചു. അങ്ങിനെയായാൽ രാജാവിന്റെ ഭാര്യാപുത്രന്മാർ മാത്രമല്ല ജാമാതാവു്, സ്നുഷ, ശ്വശ്രു മുതലായ സകല ബന്ധുക്കളും നായന്മാരായി വരുമല്ലൊ. കേരളത്തിൽ ക്ഷത്രിയരാണെങ്കിൽ വളരെ

കുറച്ചുപേരെ ഉള്ളു. നായന്മാരാണെങ്കിൽ വലിയൊരു സംഘമുണ്ടെന്നു മാത്രമല്ല അധികാരസ്ഥാനങ്ങളെല്ലാം അവരുടെ കയ്യിലുമാണ്. അവരെ പിടിച്ചു പുറത്താക്കാൻ സാധ്യമല്ലെന്നതോ ഇരിക്കട്ടെ; ഒരുപക്ഷെ സാധിച്ചാൽതന്നെ—അവർ ഒഴിഞ്ഞാൽ തന്നെ—അവരെ കൂടാതെ രാജ്യരക്ഷപോലും സാധ്യമല്ലല്ലോ. അതിനാൽ രാജാക്കന്മാരുടെ നിലനിൽപ്പുപോലും നായന്മാരെ ആശ്രയിച്ചാണിരിക്കുന്നതെന്നു അവർക്കറിയാം. ഈ വാദമുഖം കേട്ടതോടെ രാജാക്കന്മാരുടെ മനസ്സിനു ഇളക്കം തുടങ്ങി.

അതോടൊപ്പംതന്നെ "ക്ഷത്രിയസ്ത്രീകൾക്ക ഭർത്താക്കന്മാരുണ്ടാവാനെന്താണു വഴി?" എന്നൊരു ചോദ്യം സ്വാഭാവികമായി ഉദ്ഭവിച്ചുവല്ലോ. മാത്രമല്ല "ഞങ്ങളുടെ സ്ത്രീകൾക്കെന്താണു ഗതി" എന്നുപോലും ക്ഷത്രിയർ ചോദിക്കാതിരുന്നില്ല. പ്രതിലോമമായ വിവാഹം—താണജാതിക്കാരായ നായന്മാർ ഉയർന്ന ജാതിക്കാരായ ക്ഷത്രിയസ്ത്രീകളെ ചെയ്യുന്ന വിവാഹം—ആലോചിക്കുകയേ വേണ്ടതാനും. രാജാക്കന്മാരെ ഭ്രമിപ്പിക്കുവാൻവേണ്ടി ഈ ചോദ്യത്തിനു അവർ കണ്ടുപിടിച്ച ഉത്തരമാണു അതിലേറെ അത്ഭുതമായതു്. അനുലോമവിവാഹം ശാസ്ത്രസമ്മതമാകയാൽ രാജസ്ത്രീകൾക്ക നമ്പൂതിരിമാരാവണം ഭർത്താക്കന്മാർ. ബുദ്ധിമാന്മാരായ രാജാക്കന്മാരുണ്ടാകുന്നതു രാജ്യത്തിനു മുഴുവൻ ഗുണകരമാകുന്നു. ശുദ്ധിയും ബുദ്ധിയും ബ്രാഹ്മണസന്താനങ്ങളോടു് കിടപിടിക്കുന്നവർ വേറെയില്ല. അതിനാൽ ക്ഷത്രിയസ്ത്രീകളെ നമ്പൂതിരിമാരെക്കൊണ്ടു മാത്രമേ വിവാഹം ചെയ്യിക്കാവൂ" എന്നതായിരുന്നു ആ പ്രയോഗം. അതു കൂടുതൽ ഫലിച്ചു. അതോടുകൂടി രാജാക്കന്മാരുടെ മനസ്സിനു ഇളക്കം മാത്രമല്ല ആട്ടവും തുടങ്ങി. എങ്കിലും ആ പഴയ പാരമ്പര്യവും മക്കത്തായവുമെല്ലാം ഉപേക്ഷിച്ചു് മരുമക്കത്തായം സ്വീകരിക്കാൻ അവർ തയ്യാറായില്ല. അപ്പോഴാം ശിപാർശിയും ഉപദേശവും തന്ത്രവുമെല്ലാം 'കെട്ടിവെച്ച' ശാസനയും നിർബ്ബന്ധവുമായി വാളിളക്കിക്കൊണ്ടു ഭയപ്പെടുത്താനും തുടങ്ങി.

* [സ്നാതകന്മാരായ നമ്പൂതിരിമാരിൽ പലരും മുമ്പുതന്നെ നായർസ്ത്രീസംബന്ധക്കുടുക്കിൽ പെട്ടു കഴിഞ്ഞിരുന്നതിനാൽ രാജാക്കന്മാരും അപൂർവ്വമായി നായർസ്ത്രീകളെ ഭാര്യമാരായി സ്വീകരിച്ചിട്ടുമുണ്ടാവാമല്ലൊ. അതിനാൽ ഈ തീർപ്പുകൊണ്ടു പെട്ടെന്നു ഒരു മാററവും വരുന്നില്ല. രാജാക്കന്മാരെല്ലാം നായർസമുദായത്തിനു സ്വാധീനമാവുകയും ചെയ്യുമല്ലൊ. അങ്ങിനെയാണതു് നടപ്പാക്കിയതു്. "പട്ടാളമേധാവികളും നാടുവാഴികളും മററു അധികൃതന്മാരും രാജകല്പനയെ അനുസരിച്ചാലല്ലാതെ എന്തധികാരമാണുള്ളതു്?" എന്നാണു രാജാവു വിചാരിക്കുന്നതു്. "ഞങ്ങളല്ലെ രാജ്യത്തെ രക്ഷിക്കുന്നതു്? ഞങ്ങളില്ലെങ്കിൽ പിന്നെ രാജാവുണ്ടോ? രാജാവിനെ സ്ഥാനത്തിരുത്തുന്നതുതന്നെ ഞങ്ങളല്ലെ?" നായന്മാരുടെ വാദഗതി ഇങ്ങിനെയുമായിരുന്നു. എന്തിനധികം പറയുന്നു! അധികം താമസിയാതെ രാജാക്കന്മാരും പട്ടാളക്കാരായ നായന്മാരും തമ്മിൽ തികച്ചും വടംവലിയായി. സൈന്യങ്ങളൊ എതിർത്താൽ പിന്നെ രാജാവുണ്ടോ? സിറിയയിലെയും സാൻസിബാറിലെയും പട്ടാളവിപ്ലവം പ്രസിദ്ധമല്ലെ? രാജ്യം വിട്ടു എവിടെയെങ്കിലും ഒളിച്ചോടി രക്ഷപ്പെടുകയോ നായന്മാരുടെ കയ്യുകൊണ്ടു മരിക്കാൻ തയ്യാറാവുകയോ തുറങ്കിൽ കിടക്കുകയോ വേണ്ടിവരും. അല്ലെങ്കിൽ മരുമക്കത്തായത്തിലേക്കു പരിവർത്തനം ചെയ്തു് നായർസ്ത്രീകളെ മാത്രമെ ഭാര്യമാരായി സ്വീകരിക്കൂ എന്നു സമ്മതിക്കണം. രണ്ടാലൊന്നു കൂടാതെ സാദ്ധ്യമല്ലെന്നു തീർച്ചയായി. ഇങ്ങിനെ ഒരു ഘട്ടം വന്നാൽ (ജീവിതമരണപ്രശ്നം ഉത്ഭവിച്ചു നിസ്സഹായതയിൽ പെട്ടാൽ) ഒടുവിലത്തതു് സ്വീകരിക്കുകയായിരിക്കും മനുഷ്യസ്വഭാവമെന്നു പറയേണ്ടതുണ്ടോ?

ഇംഗ്ലണ്ടിലെ ഇപ്പോഴത്തെ രാജ്ഞിയുടെ വലിയച്ഛൻ (അച്ഛന്റെ ജ്യേഷ്ഠൻ) എഡ്വേർഡ് എട്ടാമൻ — എന്നു തോന്നുന്നു — എന്ന

* ബ്രാക്കറ്റിൽ കൊടുത്തിട്ടുള്ളതു് പിന്നീടു് എഴുതിച്ചേർത്തതാകുന്നു.

പേരിൽ രാജാവായി. പാർലിമെന്റും പ്രധാനമന്ത്രിയും കൂടി അദ്ദേഹത്തിന്റെ വിവാഹത്തിനു ഒരു പെണ്ണിനെ ശട്ടം ചെയ്തു. അദ്ദേഹത്തിന്നതു സമ്മതമായില്ല. അദ്ദേഹം ഒരമേരിക്കക്കാരിയെ വിവാഹം ചെയ്യാനാണു നിശ്ചയിച്ചതു്. അങ്ങിനെ ചെയ്താൽ അദ്ദേഹത്തെ രാജ്യഭ്രഷ്ടനാക്കി പുറത്തു തള്ളുമെന്നു പാർലിമെന്റു പറഞ്ഞു; അദ്ദേഹം തന്റെ നിശ്ചയം മാറ്റിയില്ല. ഒടുവിൽ അദ്ദേഹത്തെ പുറത്താക്കി അദ്ദേഹത്തിന്റെ അനുജനെ രാജാവാക്കുകയും ചെയ്തു. 1936_ലാണു ഈ സംഭവം നടന്നതു്. അദ്ദേഹം ഇപ്പോഴും അമേരിക്കയിൽ ജീവിച്ചിരിക്കുന്നുണ്ടെന്നാണറിവു്.

ഇദ്ദേഹം തനിക്കിഷ്ടമുള്ള പെണ്ണിനെ വിവാഹം ചെയ്യുക കാരണമാണു രാജ്യഭ്രഷ്ടനാവുകയും, നാടുവിട്ടുപോകയും ചെയ്യേണ്ടിവന്നതു്. കേരളത്തിലെ രാജാക്കന്മാർക്കുണ്ടായ അനുഭവം മറിച്ചായിരുന്നു. നായർസ്ത്രീകളെ മാത്രമേ വിവാഹം ചെയ്യൂ എന്നു സമ്മതിക്കുകയോ അല്ലെങ്കിൽ രാജ്യം വിട്ടുപോകയോ രണ്ടാലൊന്നു തിരഞ്ഞെടുക്കേണ്ടിവന്നു. രാജ്യതന്ത്രത്തിലും രാജ്യചരിത്രത്തിലും ഇത്തരം സംഭവങ്ങൾ അത്ര അപൂർവ്വമൊന്നുമല്ല. ഇത്തരം പരീക്ഷണഘട്ടങ്ങളിൽ എഡ്വേർഡ് 8_ാമനെപ്പോലെ പ്രവർത്തിക്കുന്ന മനുഷ്യർ അധികമുണ്ടാവില്ല, തീർച്ചതന്നെ. പക്ഷെ ഈ എട്ടാമനെപ്പോലെതന്നെ രാജാധികാരം ഉപേക്ഷിച്ചു് നാടുവിട്ടോടിയ ധീരന്മാർ അനേകമുണ്ടായിട്ടില്ലെന്നും വിശ്വസിച്ചുകൂടാ. ധീരന്മാരായ പലരും ഈ നാണംകെട്ട ജീവിതത്തെ പുല്ലുപോലെ വലിച്ചെറിഞ്ഞിട്ടുള്ളവരുമുണ്ടാവാം. എന്തായാലും അങ്ങിനെ മറ്റു യാതൊരു ഗതിയുമില്ലാഞ്ഞിട്ടാണു രാജാക്കന്മാരെല്ലാം ഒന്നടങ്കം മരുമക്കത്തായത്തിലേയ്ക്കു പരിവർത്തനം ചെയ്യേണ്ടിവന്നതു്. രാജാക്കന്മാർ പോയാൽ സ്വജനങ്ങളായ മറ്റു ക്ഷത്രിയരുടെ (തിരുമുല്പാട്, തമ്പാൻ തുടങ്ങിയവരുടെ) കഥ പറയാനുമില്ല. അവരും രാജാക്കന്മാരെ അനുകരിച്ചു മരുമക്കത്തായം സ്വീകരിച്ചു. ഇതിനെയല്ലാതെ വേറ

വാൻ തരമുണ്ടോ? പക്ഷെ ഈ പരമാർത്ഥമൊന്നും ഇവരാരും മിണ്ടുകയില്ല. കാരണം നായന്മാരെ പുകഴ്ത്തുവാനല്ലാതെ അദ്ദേഹത്തിന്നിഷ്ടമില്ല. അപ്പോൾ അവർക്കു ദുര്യശസ്സുണ്ടാകുന്നതൊന്നും പറയാൻ പാടില്ലെന്നു നിർബ്ബന്ധം പിടിക്കുന്നുണ്ടാവണം. നേരെ മറിച്ച് നമ്പൂതിരിമാരെ ആവുന്നതു ശകാരിക്കണം; അതിന്നു കള്ളക്കഥകളും കെട്ടിച്ചമയ്ക്കാൻ വിരോധവുമില്ല. ഇതാണ് ചരിത്രപ്രബന്ധരുടെ ചരിത്രനിർമ്മാണരീതി!

കേരളത്തിലെ രാജാക്കന്മാരാരും (ക്ഷത്രിയജാതിക്കാരാരും) തന്നെ സ്വജാതിസ്ത്രീകളെ വിവാഹം ചെയ്യാൻ പാടില്ലെന്നും നായർസ്ത്രീകളെ മാത്രമെ ഭാര്യമാരാക്കാവൂ എന്നുമുള്ള വിലക്ഷണവും കഠിനവും ഭയങ്കരം കൂടിയുമായ ഒരു നിയമം ലോകത്തിൽ മറ്റെവിടെയെങ്കിലുമോ എപ്പോഴെങ്കിലും കാലത്തോ നടന്നിരുന്നതായി കേട്ടിട്ടുണ്ടോ? എന്നെന്നും ഭരണം തങ്ങളുടെ ചൊല്പടിക്കു നടത്താൻവേണ്ടി ഈ നായന്മാരെല്ലാവരുംകൂടി തന്ത്രവും സൂത്രവും പ്രയോഗിച്ച് ഗൂഢാലോചനചെയ്തു കണ്ടുപിടിച്ച മാർഗ്ഗമാണിത്. ഇങ്ങിനെ ഗൂഢാലോചന ചെയ്തിട്ടാണ് രാജാക്കന്മാരെ മാത്രമല്ല ക്ഷത്രിയരെ മുഴുവനും തന്നെ നായർസമുദായത്തിലേക്കാകർഷിച്ച് കുടുക്കിയിട്ടുള്ളത്.]

'മൂഷികവംശം' എന്നൊരു കാവ്യമുണ്ട്. അതിൽ കോലത്തിരിമാരുടെ ഉത്ഭവവും ആ രാജ്യത്തിന്റെ ചരിത്രവുമാണ് ചിത്രീകരിച്ചിരിക്കുന്നത്. അതിൽ ആദ്യമെല്ലാം മക്കത്തായമായിട്ടും പിന്നീടു കുറെ തലമുറകൾക്കുശേഷം മരുമക്കത്തായമായിട്ടുമാണ് കോലത്തുപന്മാരെ വർണ്ണിക്കുന്നത്. ഇത് ഇവരെല്ലാം തന്നെ സമ്മതിച്ചിട്ടുള്ളതാണല്ലോ. * മുൻപറഞ്ഞപ്രകാരം നായന്മാർ വാളിളക്കി ഭയ

* പന്തളം, പൂഞ്ഞാർ മുതലായി കേരളത്തിൽ ഇന്നുള്ള എല്ലാ രാജവംശങ്ങളും പണ്ടു മക്കത്തായമായിരുന്നുവെന്നും പിന്നീട് ഇക്കാലത്തു വെച്ചാണ് മരുമക്കത്തായമായിത്തീർന്നതെന്നും കുഞ്ഞൻപിള്ള 'കേരളചരിത്രത്തിലെ ഇരുളടഞ്ഞ ഏടുകൾ' (Page 173—177) എന്നതിൽ പറഞ്ഞിട്ടുണ്ട്.

പ്പെട്ടതിയാണ് ക്ഷത്രിയരെയെല്ലാം മരുമക്കത്തായക്കാരാക്കിയതെന്നതിനു നല്ലതായ ഒരു തെളിവാണിതെന്നു വ്യക്തമാണല്ലൊ.

മേല്പറഞ്ഞ പ്രകാരം "നമ്പൂതിരിമാരെ മാത്രമേ ക്ഷത്രിയസ്ത്രീകൾ ഭർത്താക്കന്മാരായി സ്വീകരിക്കാവൂ" എന്ന നിയമം നിർബ്ബന്ധമായപ്പോൾ നമ്പൂതിരിമാരുടെ ആവലായി വന്നു. അനുലോമമായിട്ടല്ലാതെ പ്രതിലോമമായിട്ടുള്ള വിവാഹം സർവ്വശാസ്ത്രനിഷിദ്ധമാണ്. അതിനാൽ നമ്പൂതിരിമാർ മാത്രമല്ലാതെ നമ്പൂതിരിസ്ത്രീകളെ മററാരും വേൾക്കാൻ തരമില്ലല്ലൊ. ആ നിലയിൽ ക്ഷത്രിയസ്ത്രീകളെ മുഴുവൻ നമ്പൂതിരിമാർതന്നെ വിവാഹം ചെയ്യുന്നതെന്നു വന്നാൽ നമ്പൂതിരിസ്ത്രീകളുടെ ഗതിയെന്താണ്! അതിനു ഒരു പോംവഴിയുണ്ടാക്കിത്തരണമെന്നു നമ്പൂതിരിമാർ അപേക്ഷിക്കാതിരിക്കയില്ലല്ലൊ. ക്രൂരസ്വഭാവക്കാരായ പട്ടാളക്കാരനോ അതൊക്കെ കേട്ടു സമാധാനം പറയാൻ മെനക്കെടുന്നു! കേരളത്തിൽ രാജാക്കന്മാർ കുറച്ചു ഉള്ളുവല്ലൊ. അതിനാൽ നമ്പൂതിരിമാരിൽ കുറച്ചുപേർ മാത്രമേ അതിനു വേണ്ടിവരികയുള്ളു. അഥവാ നമ്പൂതിരിസ്ത്രീകളെ വേളികഴിപ്പാൻ നമ്പൂതിരിമാർ പോരാതെ വന്നാൽ ഒന്നിലധികം വിവാഹം ചെയ്യട്ടെ. ബ്രാഹ്മണന് അങ്ങിനെയാവാമെന്നു സ്മൃതികളിൽ പണ്ടേ വിധിച്ചിട്ടുണ്ടല്ലൊ.

ഇതായിരുന്നു നില. ഭരണാധികാരം തങ്ങളുടെ കക്ഷിയിൽ തന്നെ സുസ്ഥിരമായി നില്പാൻവേണ്ടി ഇങ്ങിനെ രാജാക്കന്മാരുടെ ഭാര്യമാരും സന്താനങ്ങളും നായർസമുദായത്തിൽ മാത്രമേ ഉണ്ടാവാൻ പാടുള്ളുവെന്നു സ്വാർത്ഥപരമായ ഉദ്ദേശത്തോടെ നിർബ്ബന്ധിക്കുകയും അവർക്ക് സ്വസ്ത്രീകളെ സ്പർശിക്കാൻപോലും അധികാരമില്ലാതെ നമ്പൂതിരിമാരെ ആശ്രയിക്കേണ്ടിവരികയുമാണുണ്ടായതു്. നമ്പൂതിരിമാർക്കാണെങ്കിൽ ക്ഷത്രിയസ്ത്രീകളെ മുഴുവൻ പേറേണ്ടിവന്നുവെന്നു മാത്രമല്ല അതിൻെറ ഫലമായി ഒരു നമ്പൂതിരി തന്നെ രണ്ടും മൂന്നും വേളി കഴിക്കേണ്ടതായി വരികയും ചെയ്തു. ഭാ

റിദ്ധ്യവും കഷ്ടപ്പാടും എല്ലാകാലത്തും എല്ലാ ലോകത്തിലുമുണ്ടു്. അതില്ലാതാക്കാൻ ആൎക്കും സാധ്യമല്ല. എന്നാൽ ഒരു പുരുഷനു ഒരു സ്ത്രീ എന്നതു് സാൎവ്വലൌകികമായ നിയമമാണു്. ഈ പട്ടാളമേധാവികളുടെ നിൎബ്ബന്ധവും ദ്രോഹവും കാരണം നമ്പൂതിരിമാൎക്കു ആ ലോകനിയമം അനുസരിയ്ക്കാൻ പോലും സാധിയ്ക്കാതായി. ഒരേ വീട്ടിൽ ഒരേ കാലത്തു് രണ്ടും മൂന്നും ഭാൎയ്യമാരോടൊന്നിച്ചു് താമസിയ്ക്കുന്ന കാൎയ്യം ഒന്നാലോചിച്ചു നോക്കുക. എന്തൊരു സങ്കടമാണു്! എന്തൊരു വിഷമമാണു്! നമ്പൂതിരിമാരെ ഈ ബുദ്ധിമുട്ടിലകപ്പെടുത്തിയതും ഈ പട്ടാളപ്രഭുക്കന്മാരായ നായന്മാരാണെന്ന പരമാൎത്ഥം ആരാണറിയാത്തതു്? എന്റെ ഈ വാദത്തിനു വല്ല മറുപടിയും ഇളകുളത്തിനു പറയുവാനുണ്ടോ? അങ്ങിനെയൊക്കെയായാലും അന്നത്തെ നായർ പട്ടാളക്കാർ രാജാക്കന്മാരുടെ നേരെ മൎയ്യാദ കാണിച്ചുവെന്നു സമ്മതിയ്ക്കണം; അവർ അക്രമങ്ങളൊന്നും ചെയ്തില്ല. രാജാക്കന്മാരെ യഥാസ്ഥാനത്തുതന്നെ ഇരുത്തി അവരുടെ പേരിൽ ഭരണം നടത്തുകയേ ചെയ്തുള്ളു. എന്നെന്നും ഭരണം തങ്ങളുടെ ചൊല്പടിയ്ക്കു നടത്താൻ വേണ്ടി രാജാക്കന്മാരുടെ ഭാൎയ്യമാരും മക്കളും എന്നെന്നും നായർസമുദായാംഗമായിരിയ്ക്കാൻ വേണ്ടതായ കരുതൽ മാത്രമല്ലേ ചെയ്തുള്ളു! ആ നിലയിൽ പരിശോധിയ്ക്കുമ്പോഴും അവർ ഒരുവിധം മൎയ്യാദക്കാരാണെന്നു സമ്മതിച്ചേ തീരു. ഇനി വേറൊന്നുകൂടി.

ജയിയ്ക്കാൻ കഴിയാത്തത്ര പ്രബലനാണെന്നും ഒരു സമയം ശത്രുവായിത്തീൎന്നേയ്ക്കാമെന്നും തോന്നുന്ന പക്ഷം തങ്ങളുടെ മകളെയോ, സഹോദരിയെയോ മറ്റോ വിവാഹം ചെയ്തുകൊടുത്തും അഥവാ മകളെയോ സഹോദരിയെയോ അന്യോന്യം വിവാഹം ചെയ്തും ശത്രുവിനെ ബന്ധുവാക്കിവെയ്ക്കുക എന്നതു് പണ്ടത്തെ ഒരു പ്രധാന രാജ്യതന്ത്രമാകുന്നു. സെല്യൂക്കസ്സും ചന്ദ്രഗുപ്തമൌൎയ്യനും തമ്മിലുള്ള യുദ്ധത്തിൽ സെല്യൂക്കസ്സിനു തോൽവി സംഭവിയ്ക്കുമെന്നു തീ

ച്ചയായപ്പോൾ അദ്ദേഹം ഉടനെത്തന്നെ തന്റെ മകളെ ചന്ദ്രഗുപ്തനു കൊടുക്കാമെന്നു സഖ്യം ചെയ്യുകയും, യുദ്ധം അവസാനിപ്പിച്ചു് തന്റെ മകളെ വിവാഹം ചെയ്തുകൊടുക്കുകയും ചെയ്ത ചരിത്രം പ്രസിദ്ധമാണല്ലോ. രാജാക്കന്മാർ നായർസ്ത്രീകളെ മാത്രമേ ഭാര്യമാരാക്കാൻ പാടുള്ളുവെന്നു വരുത്തിയതും ഈ തന്ത്രത്തിന്റെ അടിസ്ഥാനത്തിൽ തന്നെയാകുന്നു; പക്ഷെ വാളിളക്കി ഭീഷണിപ്പെടുത്തി ബലം പ്രയോഗിച്ചാണ് അതു് സാധിച്ചതെന്നുമാത്രം.

രാജാക്കന്മാരെ 'സ്വവിശേഷം' പഠിപ്പിച്ചതു് നമ്പൂതിരിമാരാണെന്നുള്ള പിള്ളയുടെ തിയറിയെക്കാൾ എത്രയോ അധികം യുക്തിയുക്തവും, ന്യായാനുസൃതവും, സംഭാവ്യതയ്ക്കു യോജിച്ചതുമാണു് എന്റെ മേലുദ്ധരിച്ച തിയറിയെന്നു സ്പഷ്ടമല്ലേ? നമ്പൂതിരിമാരെ രണ്ടും മൂന്നും വേളികഴിപ്പിക്കുക എന്ന ബുദ്ധിമുട്ടിലകപ്പെടുത്തിയതും ഈ പട്ടാളക്കാരായ നായന്മാരല്ലേ? ഇതിനു മറുപടി പറയാൻ പിള്ളയ്ക്കു ബാദ്ധ്യതയുണ്ടു്. വായനക്കാർ (പ്രത്യേകിച്ചു നായന്മാർ) ഇളംകുളത്തിനെക്കൊണ്ടു് മറുപടി പറയിക്കേണ്ടതുമാകുന്നു.

ഇനി മറ്റൊരു വിധം ആലോചിക്കുക. നമ്പൂതിരിമാർ 'സ്വവിശേഷം' പ്രസംഗിച്ചു മനസ്സാന്തരപ്പെടുത്തുകയേ ചെയ്തിട്ടുള്ളുവല്ലോ. പട്ടാളക്കാരാണെങ്കിൽ വാളിളക്കി ഭയപ്പെടുത്തിക്കൊണ്ടല്ലേ രാജാക്കന്മാരെയും അവർ മുഖേന നമ്പൂതിരിമാരെയും കീഴടക്കിക്കളഞ്ഞതു്. ഇതെത്ര ഭയങ്കരവും നിന്ദ്യവുമാണു്. ഇതിനെക്കാൾ എത്രയോ മര്യാദ 'സ്വവിശേഷം' പഠിപ്പിക്കലല്ലേ?

നമ്പൂതിരിമാരെ മാത്രമേ ഭർത്താക്കന്മാരായി സ്വീകരിക്കൂ (അഥവാ സ്വീകരിക്കാവൂ) എന്ന നിർബ്ബന്ധം കാരണം ഭരണാധികാരമുണ്ടായിരുന്ന തൃപ്പൂണിത്തുറ രാജകന്യകമാർക്കുപോലും വളരെയധികം വിഷമിക്കുകയും, ഒടുവിൽ ഗതിമുട്ടിയപ്പോൾ മനമില്ലാമനസ്സോടെ ക്ഷത്രിയരെ സ്വീകരിക്കാൻ നിശ്ചയിക്കുകയും കൊ. വ. 1120-ൽ ആദ്യമായി കൊടുങ്ങല്ലൂർതമ്പുരാനെ ഭർത്താവായി വരിക്കുകയുമാണ

ല്ലോ ഉണ്ടായതു്. നേരെമറിച്ചു് ഏതെങ്കിലും ഒരു നമ്പൂതിരി രാജസ്ത്രീകളെ ഭാൎയ്യമാരായി കിട്ടുവാൻവേണ്ടി കോവിലകത്തു പോയി കെഞ്ചുകയും, അതിന്നു തരപ്പെടാതെ ഇച്ഛാഭംഗപ്പെടുകയും ചെയ്തതായി ഒരൊററ കേസെങ്കിലും പിള്ളയ്ക്കു കാണിച്ചുതരുവാൻ കഴിയുമോ? ആണത്തമുണ്ടെങ്കിൽ—നാണമുണ്ടെങ്കിൽ—സത്യസന്ധതയുണ്ടെങ്കിൽ—ഒളിച്ചുമാറാതെ നേരെനിന്നു തലയുയൎത്തി ഈ ചോദ്യത്തിന്നു മറുപടി പറയുക. നമ്പൂതിരിമാൎക്കുവേണ്ടിയല്ല രാജസ്ത്രീകളെ—ക്ഷത്രിയസ്ത്രീകളെ ഈശ്വരൻതന്നെ—റിസൎവ്വ്ചെയ്തിരുന്നതെന്നും, ക്ഷത്രിയസ്ത്രീകൾക്കു മററു ഗതിയില്ലാതാവുകയാൽ നമ്പൂതിരിമാരെക്കിട്ടാൻ കാത്തിരിക്കുകയാണു ചെയ്തിരുന്നതെന്നും സ്പഷ്ടമല്ലേ?

ഏതെങ്കിലും രാജാവു് ഒരു നായർസ്ത്രീയെ ഭാൎയ്യയായി കിട്ടുവാനാഗ്രഹിക്കുകയും, അതിന്നു തരപ്പെടാതെ വേറെ അന്വേഷിക്കേണ്ടിവരികയും ചെയ്തതായ ഒരൊററ കേസ്സെങ്കിലും പിള്ളയ്ക്കു ചൂണ്ടിക്കാണിക്കുവാനുണ്ടാകുമോ? നേരെമറിച്ചു് തങ്ങളുടെ മരുമക്കൾക്കും മക്കൾക്കും മററും രാജാക്കന്മാരെ ഭൎത്താക്കന്മാരായി കിട്ടുവാൻവേണ്ടി ശിപാൎശിക്കത്തുകളും സേവയും പിടിച്ചു പാത്തുനടക്കുകയും, എന്നിട്ടും സാധിക്കാതെ വലിയ തുക സ്ത്രീധനം കൊടുക്കുവാൻ ഒരുങ്ങുകയും ചെയ്തിട്ടുള്ള കേസ്സുകൾക്കുണ്ടോ പഞ്ഞം? തങ്ങൾക്കു നായർസ്ത്രീകളെ മാത്രമേ വേണ്ടു എന്നുവെച്ചു് രാജാക്കന്മാർ സ്വയം റിസൎവ്വ്ചെയ്യപ്പെടുകയല്ല ഉണ്ടായതെന്നും, നായർസ്ത്രീകളെ മാത്രമേ സ്വീകരിക്കാവു എന്ന നായന്മാരുടെ നിൎബ്ബന്ധത്താലാണു് അവൎക്കു് അതിന്നു വഴങ്ങി സ്വസ്ത്രീകളെ സ്പൎശിക്കുവാൻ പാടില്ലാതായതെന്നുമല്ലേ ഈ വ്യക്തമാകുന്നതു്? ഹേ പിള്ളേ! പറയു മറുപടി. ഡോക്ടർ പൊതുവാളുടെ ചികിത്സതന്നെ വേണമെന്നും മററാരെക്കൊണ്ടും ചികിത്സിപ്പിക്കയില്ലെന്നും രോഗികൾ സ്വയം നിശ്ചയിക്കുന്നു. ആ ഡോക്ടർ രോഗക്കാരനായാൽകൂടി അതിന്റെ കുററം ഡോക്ടൎക്കാണോ? കക്ഷികളെല്ലാം വക്കീൽ കൃഷ്ണമേനോനെ

വകവെച്ചു കൊടുക്കുന്നുള്ളൂ; മറ്റാൎക്കും കൊടുക്കുന്നില്ല. അയാറും പിറവകയിലാണെന്നിരുന്നാൽക്കൂടി അതിന്റെ അപരാധം ആ കക്ഷികൾക്കല്ലാതെ വകയിലുന്നിൽ ആൎക്കെങ്കിലും പറ്റുമോ? അതുപോലെ രാജാക്കന്മാർ നമ്പൂതിരിമാരെ ഭ്രമമായിരുന്നവെങ്കിൽ അതിനു നമ്പൂതിരിമാരാണോ കുറ്റക്കാർ? തലതല്ലിത്തകൎക്കയല്ലാതെ ഇത്തരം ഭൎത്സനങ്ങൾക്ക മറ്റെന്താണു മറുപടി? നമ്പൂതിരിമാർ അതിനൊന്നും തയ്യാറാവില്ലെന്ന ധൈൎയ്യമല്ലാതെ ഈ വിദ്വാൻ ഇങ്ങിനെ തുള്ളിക്കുവാൻ മറ്റൊരു കാരണവുമില്ല.

രാമവൎമ്മനു സമ്മാനങ്ങൾ വാങ്ങുന്നതു കൃഷ്ണപിള്ളയുടെ ഷാപ്പിൽനിന്നുതന്നെ വേണമെന്നു നിൎബ്ബന്ധമാണു്. പക്ഷെ അതു കണ്ടുനില്ക്കുന്ന പറങ്ങോടൻനായൎക്കു് അതിൽ അസഹ്യതയാണു്! എന്നിട്ടോ കുറ്റം കൃഷ്ണപിള്ളക്കുമാണത്രെ! കുറ്റമെന്താണെന്നല്ലേ? രാമവൎമ്മൻ അവിടെനിന്നു മാത്രമേ സമ്മാനങ്ങൾ വാങ്ങൂ എന്നതില്ല, കൃഷ്ണപിള്ള സമ്മാനങ്ങൾ രാമവൎമ്മനു വില്ക്കുന്നതിലാണതാനും! രാമവൎമ്മനു കൃഷ്ണപിള്ളയെപ്പറ്റി ആക്ഷേപമേ ഇല്ല. പറങ്ങോടൻനായൎക്കാണാക്ഷേപം! എന്നെന്നും അവിടെനിന്നു മാത്രം സമ്മാനങ്ങൾ വാങ്ങണമെന്നു കൃഷ്ണപിള്ള രാമവൎമ്മനെ ഭ്രമിപ്പിച്ചുപോൽ! രാജാക്കന്മാർ നമ്പൂതിരിമാരെ ഭ്രമിക്കുകയല്ല, നമ്പൂതിരിമാർ അവരെ ഭ്രമിപ്പിക്കുകയാണത്രെ ഉണ്ടായതു്!! കഷ്ടതകൾ അനുഭവിക്കേണ്ടിവന്നാൽ അയൽക്കാർ മന്ത്രികം ചെയ്തിട്ടാണു്—മാട്ടും മാരണവും മറ്റും പ്രയോഗിച്ചിട്ടാണു്—എന്നൊരു തീരുമാനം പടുവിഡ്ഢികൾ വിശ്വസിക്കുക പതിവാണു്. അതുപോലെ ഈ വിദ്വാൻ ഒരു വിഡ്ഢിയാണെങ്കിൽ ക്ഷമിക്കാമായിരുന്നു. പെൻഷൻ പറ്റിപ്പിരിഞ്ഞ കോളേജ് പ്രഫസറാണത്രെ ഈ മനുഷ്യൻ! അനേകകോടി ചതുരശ്രനാഴിക വിസ്താരമുള്ളതാണു് ഭൂമി. ജനങ്ങളാണെങ്കിൽ പലവിധക്കാരുമാകുന്നു. അപ്പോൾ എന്തൊക്കെയാണു സംഭവിച്ചുകൂടാത്തതു്!! *

* വിസ്തീൎണ്ണാ പൃഥിവീ ജനാശ്ച വിവിധാഃ കിം കിം ന സംഭാവ്യതേ!

ബ്രിട്ടീഷ്ഭരണം ഇവിടെ സ്ഥാപിക്കുകയും, നായർപട്ടാളക്കാരെ വെറും അകമ്പടിപ്പട്ടാളക്കാർ മാത്രമാക്കിത്തീർക്കുകയും ചെയ്യുന്നതിനു മുമ്പു ഒരൊററ രാജാവെങ്കിലും നായർസ്ത്രീകളെ മാത്രമല്ലാതെ ഭാര്യമാരാക്കിയതായി ചരിത്രത്തിൽ കാണുകയില്ല. ക്ഷത്രിയരും നായന്മാരുമൊഴികെ അമ്പലവാസികൾ മുതലായി മരുമക്കത്തായക്കാർ കേരളത്തിൽ വേറെയും പലരുണ്ടല്ലൊ. രാജാക്കന്മാരവരിൽനിന്നു ഭാര്യമാരെ സ്വീകരിച്ചുതുടങ്ങിയതു അതിനു ശേഷം മാത്രമാണെന്ന വസ്തുത മുൻപറഞ്ഞതിനെയല്ലെ തെളിയിക്കുന്നത്?

ഇവിടെ ഒരു സാമാന്യതത്വം വായനക്കാരുടെ ശ്രദ്ധയിൽ കൊണ്ടുവരണമെന്നുദ്ദേശിക്കുന്നു. പുരുഷൻ ഭാര്യാസന്താനങ്ങൾക്ക് അധീനനായും അവരുടെ ഇഷ്ടത്തിനെതിരായി ഒന്നും ചെയ്യാൻ കഴിവില്ലാത്തവനായും തീരുക സാധാരണയാണ്; മറിച്ച് ഭാര്യാസന്താനങ്ങൾ പിതാവിന്നധീനരായി വർത്തിക്കുന്നതു അപൂർവ്വമാകുന്നു. പ്രായം കൂടുംതോറും അവർ തമ്മിലുള്ള ബന്ധത്തിന്റെ ഈ നില വർദ്ധിച്ചു വരികയും ചെയ്യും. പുരുഷനു ഭാര്യാസന്താനങ്ങളുടെ ഇഷ്ടത്തെ അനുസരിക്കാനല്ലാതെ എതിർക്കുവാൻ തീരെ കഴിവില്ലാതായിത്തീരുകയും, തന്റെ അഭിപ്രായത്തിനു വിപരീതമായി വളരെ മോശമായിട്ടാണു അവർ പ്രവർത്തിക്കുന്നതെന്നു തോന്നിയാൽ ആവലാതി പറഞ്ഞുകൊണ്ടിരിക്കുകയും മാത്രമെ ചെയ്യൂ; അച്ഛനു മക്കളോടുണ്ടായിക്കാണുന്ന സ്നേഹത്തിന്റെ നില അങ്ങിനെയാകുന്നു. മക്കൾക്കാണെങ്കിൽ തങ്ങളുടെ ഇഷ്ടാനുസരണം പ്രവർത്തിക്കണം, അതു അച്ഛനു കുറച്ചൊക്കെ വിരോധമായാലും വകവെക്കില്ല. തന്നെ വിരോധമാണെന്നു തോന്നിയാൽ അച്ഛനെ അറിയിക്കാതെ കഴിക്കും; അത്രതന്നെ. ചുരുക്കിപ്പറഞ്ഞാൽ അച്ഛൻ മക്കളുടെ ഇഷ്ടം അനുസരിക്കുകയായിട്ടാണു പരിണമിക്കുന്നത്; മക്കൾ സ്വാതന്ത്ര്യത്തോടെ ഇഷ്ടാനുസരണം നടക്കുകയും ചെയ്യും. ഇതു സാധാരണ ലോകസ്വഭാവം മാത്രമാകുന്നു.

കേരള സാഹിത്യ അക്കാദമി

പ്രസിദ്ധനും ശക്തനുമായിരുന്ന ഷാജഹാൻ ചക്രവർത്തിയെ അദ്ദേഹത്തിൻ്റെ മകനായ ഔറംഗസീബ് പിടിച്ച് A.D.(1658-ൽ) ജയിലിലിടുകയും അധികാരം പിടിച്ചുപറ്റി സിംഹാസനത്തിലിരുന്നു രാജ്യം ഭരിക്കുകയും ചെയ്തു. അങ്ങിനെ എട്ടു കൊല്ലം മകൻ്റെ രാജധാനിക്കു മുമ്പിലുള്ള ആഗ്രാക്കോട്ടയിൽ, താൻ പണികഴിപ്പിച്ച താജ്മഹൽ വീക്ഷിച്ച് സന്താപാശ്രുക്കൾ പൊഴിച്ചുകൊണ്ട് ജീവിക്കുകയും അതേ കോട്ടയിൽവെച്ച് 1662-ൽ മരിക്കുകയുമാണ് ഉണ്ടായത്. 'അപ്പനെ തല്ലുന്നത് സന്തതിക്കു നല്ലതാണ്' എന്നൊരു ചൊല്ലുണ്ട്. അതിൻ്റെ കാരണം ആ പാപം തീരാൻ തനിക്കു മക്കളുണ്ടാവുകയും അവരിൽനിന്നു തല്ലു കൊള്ളുകയും വേണ്ടിവരുമെന്നാകുന്നു. അതുപോലെ ഈ മതഭ്രാന്തനായ ഔറംഗസീബിൻ്റെ പുത്രൻ അദ്ദേഹത്തിൻ്റെ നേരെ ഹിന്ദുരാജാക്കന്മാരോടു ചേർന്ന് എതിരായി യുദ്ധംചെയ്തു. എങ്കിലും യുദ്ധകാലത്ത് ഔറംഗസീബ് മരിച്ചുവെന്നാണ് ചരിത്രത്തിൽ കാണുന്നത്. മകൻ കൊന്നതല്ലെന്നും വിശ്വസിച്ചുകൂട. ഇവിടെ പ്രകൃതമല്ല. ഭൂമിയിൽ കിടക്കുന്ന കല്ല്—എന്തെങ്കിലും സാധനം—മേല്പോട്ടുയരണമെങ്കിൽ നമ്മൾ എടുത്ത് എറിയണം. എന്നുവെച്ചാൽ അതിന്നു എന്തെങ്കിലും ശക്തി പ്രയോഗിക്കണം. അതു ഭൂമിയിലേക്കുതന്നെ വീഴുവാൻ അതിൽ യാതൊരു ശക്തിപ്രയോഗവും ആവശ്യമില്ല; തന്നെത്താനെ വീണുകൊള്ളും; അതു സ്വഭാവികമാണല്ലോ. അതുപോലെ അപ്പനമ്മമാർക്ക് മക്കളോടാണ് സ്വാഭാവികമായ സ്നേഹമുണ്ടാവുക പതിവ്. അതിന്നു പരപ്രേരണ ആവശ്യമില്ല. മക്കൾക്ക് മാതാപിതാക്കന്മാരെക്കുറിച്ചുണ്ടാകുന്ന സ്നേഹബഹുമാനാദികൾ അങ്ങിനെയല്ല. അതുണ്ടാകുന്നതിന്നുള്ള കാരണം പഠിപ്പും പരിചയവുമാകുന്നു. പുത്രന്മാർ പിതാക്കന്മാരോടല്ല, നേരെമറിച്ച് പിതാക്കന്മാർ പുത്രന്മാരോടാണ് 'ക്ഷമ' എന്നൊരക്ഷരം ഉരിയാടാതിരി

ക്കുക പതിവെന്നും ആ നിലയിൽ രാജാക്കന്മാരെല്ലാം എതിരായി 'കമ' എന്നൊരക്ഷരം ഉരിയാടാതെ നായന്മാർക്കധീനമായിട്ടു ഇരിക്കുകയും ഇരുന്നിട്ടുമുള്ളവെന്നും, നമ്പൂതിരിമാരാണെങ്കിൽ അന്നു രാജാക്കന്മാർക്കധീനന്മാരായി 'കമ' എന്നൊരക്ഷരം ഉരിയാടാതെ ജീവിക്കുകയാണ ചെയ്തിരുന്നതെന്നും ആരാണറിയാത്തത്? പ്രകൃതിനിയമവും അതാണല്ലോ. ഈ പരമാർത്ഥമെല്ലാം മറച്ചുവെച്ചും മറയ്ക്കാൻവേണ്ടിയുമാണ് ഇങ്ങിനെ നമ്പൂതിരിമാരെ ശകാരിക്കുന്നത്! നോക്കുക; അദ്ദേഹത്തിനുള്ള വിദ്വേഷത്തിന്റെയും, ധൃഷ്ടതയുടെയും, വ്യാജപ്രസ്താവനകളുടെയും ഭയങ്കരത്വം!!

മക്കൾ അച്ഛനധീനന്മാരാവുകയല്ല, അച്ഛൻ മക്കൾക്കധീനന്മാരായിത്തീരുകയാണ് പ്രകൃതിനിയമമെന്നതിലേക്കു മറ്റൊരു തെളിവു കാണിക്കാം. നമ്പൂതിരിമാരുടെ പെൺകുട്ടികളെ വിവാഹം ചെയ്തുകൊടുത്താൽ കരഞ്ഞും പിഴിഞ്ഞുംകൊണ്ടാണ വേർപിരിയുക പതിവെന്ന എല്ലാവർക്കുമറിയാം. പിന്നീട് വല്ലപ്പോഴും അമ്മയെ കാണാൻ വന്നതിനുശേഷം തിരികെ പോകുമ്പോഴും കുറച്ചൊക്കെ കരച്ചിലും പിഴിച്ചിലുമുണ്ടാകാറുണ്ട്. ക്രമത്തിൽ ഒന്നുരണ്ടു പ്രസവം കഴികയും, കുട്ടികൾക്കു മൂന്നുനാലു വയസ്സാവുകയും ചെയ്താൽ പിറന്ന ഗൃഹത്തെപ്പറ്റിയും അച്ഛനമ്മമാരെപ്പറ്റിയുമുള്ള കഥതന്നെ അവർ മറന്നുപോകും. തന്റേടവും വിവേകവുമുള്ള മകളാണെങ്കിൽ രണ്ടുനാലു കൊല്ലം കൂടുമ്പോഴെങ്കിലും അച്ഛനമ്മമാരെ ഒന്നു കണ്ടുവരണമെന്ന വിചാരിക്കുകയും, രണ്ടുനാലു ദിവസം താമസിച്ചു തിരികെ പോവുകയും ചെയ്യാറില്ലെന്നില്ല. മറ്റുള്ളവർ അത്രയും ചെയ്തില്ലെന്ന വരും. അങ്ങിനെ ചെയ്യുന്നതു തനിക്കു അച്ഛനമ്മമാരെ കാണണമെന്ന വിചാരിച്ചിട്ടല്ല, അച്ഛനമ്മമാർ തന്നെപ്പറ്റി ഖേദിക്കാതിരിക്കാനും ഖേദം കുറയ്ക്കാനും വേണ്ടിയാകുന്നു; പിറന്ന ഗൃഹത്തിൽ വന്നാൽതന്നെ തിരിച്ചു ഭർത്തൃഗൃഹത്തിലേക്കു പോകാൻ ബദ്ധപ്പാടാകയും ചെയ്യും. ഭർത്താവിന്റെയും തന്റെയും

സന്താനങ്ങളുടേയുമടക്കം സകലവിധമായ യോഗ്യായോഗ്യതകളെയറിയുന്നതു അവിടെയാണ്. അതിനു പുറമെ കുട്ടികൾക്കു ഇല്ലം അതാണ്. ഇതു് അമ്മാത്തു മാത്രമാണല്ലൊ. അമ്മയ്ക്കു നാലു ദിവസം പിറന്ന ഗൃഹത്തിൽ അച്ഛനമ്മമാരൊരുമിച്ചു താമസിയ്ക്കാമെന്നുണ്ടെങ്കിൽക്കൂടി കുട്ടികൾ ഇല്ലത്തേയ്ക്കു പോകാൻ ധൃതികൂട്ടുന്നുണ്ടത്രെ. സന്താനങ്ങളുണ്ടാവുകയും, ഇല്ലവും അമ്മാത്തും വേർതിരിച്ചറിയത്തക്ക പ്രായമാവുകയും ചെയ്താലത്തെ കഥയാണിതു്. പിന്നെ അമ്മയ്ക്കു മക്കളുടെ കൂടെയല്ലാതെ മറ്റെന്താണു ചിന്തിയ്ക്കാനുള്ളതു്? അവരുടെ വികാരങ്ങളെ അറിയുവാൻ കഴിവുള്ള നമ്പൂതിരിമാർക്കു് ഇതെല്ലാം നിത്യപാഠങ്ങളാണ്. ആശ്രമത്തിൽനിന്നു പിരിഞ്ഞു പോകുന്ന അവസരത്തിൽ ശകുന്തള കരയുമ്പോൾ "നീ താമസിയാതെ ഒരു പുത്രനെ പ്രസവിയ്ക്കയും, അതിനുശേഷം നിന്നെക്കുറിച്ചുള്ള എന്റെ വിരഹദുഃഖത്തെ നീ മറക്കുകയും ചെയ്യും" * എന്നു ശാകുന്തളത്തിൽ കാളിദാസൻ കണ്വനെക്കൊണ്ടു പറയിയ്ക്കുന്നതു സുവ്യക്തമായും യഥാർത്ഥമാകുന്നു. സ്വാഭാവികമായിട്ടു് സ്നേഹമുണ്ടാകുന്നതു അച്ഛനമ്മമാർക്കു് മക്കളെക്കുറിച്ചാകുന്നു. മറിച്ചുണ്ടാകുന്നതു വിവേകംകൊണ്ടും ആലോചനകൊണ്ടും മറ്റും കെട്ടിപ്പടുത്തിട്ടാണ്; അതു സ്വാഭാവികമല്ല, അതിനാൽ സാർവ്വത്രികവുമല്ല.

ഈ നിലയിൽ പരിശോധിയ്ക്കുമ്പോൾ രാജാക്കന്മാരുടെ പിതാക്കന്മാർ നമ്പൂതിരിമാരായതുകൊണ്ടു—അഥവാ രാജാക്കന്മാർ നമ്പൂതിരിമാരുടെ മക്കളായതുകൊണ്ടു—നമ്പൂതിരിമാർക്കു് മെച്ചമൊന്നും കിട്ടാനില്ല. കാര്യമെല്ലാം മക്കളുടെ ഇഷ്ടപ്രകാരം പ്രവർത്തിയ്ക്കുയാണല്ലൊ പതിവു്. അതുപോലെത്തന്നെ രാജാക്കന്മാരുടെ ഭാര്യമാരും മക്കളും മുഴുവൻ നായർസമുദായത്തിലായതിനാൽ അവർ തങ്ങളുടെ പിതാക്കന്മാരായ രാജാക്കന്മാരുടെ അഭിപ്രായം നോക്കാ

* "തനയമചിരാൽ പ്രാചീവാർക്കം പ്രസൂയ ച പാവനം
മമ വിരഹജാം വത്സേ ന ത്വം ശുചം ഗണയിഷ്യസി."

ളെ ഇഷ്ടപ്രകാരം പ്രവൎത്തിയ്ക്കുകയും ചെയ്യുന്നു; എന്നുവെച്ചാൽ തങ്ങളുടെ ഇഷ്ടപ്രകാരം—രാജാവാണു ഭരിയ്ക്കുന്നതെന്ന പേരിൽ—ഭരണം നായന്മാർ നടത്തുന്നുവെന്നൎത്ഥം. അപ്പോൾ വന്നുകൂടിയ താല്പൎയ്യം രാജാക്കന്മാരും പട്ടാളക്കാരും ഒന്നുപോലെ നായന്മാരായിരുന്നുവെന്നും, ഭരണചക്രം നായന്മാരുടെ ഇഷ്ടാനുസരണം തിരിച്ചിരുന്നുവെന്നും സ്പഷ്ടമാണല്ലൊ. മറ്റം അപ്ഫന്റെ ഇഷ്ടത്തിന്നു വിപരീതമായി 'കമ' എന്നൊരക്ഷരം ഉരിയാടാതിരിയ്ക്കുകയല്ല സാധാരണ പതിവെന്നും, മറിച്ച് മക്കൾക്കെതിരായി 'കമ' എന്നുരിയാടാൻ അപ്ഫന്നു കഴിയില്ലാതാവുകയാണു സാധാരണ കണ്ടുവരുന്ന പ്രകൃതിയെന്നും അനുഭവമല്ലെ? പട്ടാളക്കാരായിരുന്ന നായന്മാർ വാളിളക്കിക്കൊണ്ടു ഇത്രയെല്ലാം സ്വാൎത്ഥങ്ങൾ നേടിയിരിയ്ക്കെ, അതിനെയെല്ലാം മറച്ചുവെച്ചാണു ഇളകളും നമ്പൂതിരിമാരുടെ മേൽ കരിതേയ്ക്കുന്നതു്; മറ്റുള്ള കേരളീയൎക്കെല്ലാം (പ്രത്യേകിച്ച് നായന്മാൎക്ക്) നമ്പൂതിരിമാരുടെ പേരിൽ വെറുപ്പുണ്ടാക്കുന്നതു്; ഈ പരമാൎത്ഥം കണ്ണുള്ളവൎക്കെല്ലാം കാണാവുന്നതേ ഉള്ളൂ. ഈ കള്ളപ്പോക്കുകളെല്ലാം ആദ്യമേ കണ്ടുകൊണ്ടുതന്നെയാണു രാജാക്കന്മാരെയെല്ലാം വാളിളക്കിക്കൊണ്ടു നായർസ്ത്രീകളിലേയ്ക്കാകൎഷിച്ച് കുടുക്കിയിടുകയും, അതിന്നു പകരമായി രാജസ്ത്രീകൾക്കു നമ്പൂതിരിമാരെ എറിഞ്ഞുകൊടുക്കുകയും ചെയ്യുന്നതെന്നതിൽ സംശയമെന്തു്? കള്ളച്ചൂതിരും സൃഷ്ടിയ്ക്കുകയാണെങ്കിൽ അതിന്നും കുറച്ചൊക്കെ വശത വേണം. അതൊന്നും കൂടാതെ പകൽ രാത്രിയാണെന്നും, രാത്രി പകലാണെന്നും അങ്ങു തട്ടിവിട്ടാൽ ചെമ്പു പുറത്താകാതിരിയ്ക്കുമോ? ഇതെല്ലാം മറച്ചാലുണ്ടോ മറയാൻപോകുന്നു?

സാക്ഷാൽ ലോകമാന്യ ബാലഗംഗാധരതിലകന് ഒരു പ്രസംഗത്തിൽ സ്വദേശികളേയും വിദേശികളേയും ഒന്നു വിശദീകരിയ്ക്കേണ്ടതായിവന്നു. അപ്പോൾ അദ്ദേഹം പറഞ്ഞതു ഇങ്ങനെയാണു് "ആൎയ്യസന്താനങ്ങളായിരുന്ന അനന്തരതലമുറക്കാർ ഇന്ത്യയു

ടെ ഭാഗധേയത്തിലും നിർഭാഗ്യത്തിലും പങ്കാളികളായി ഇന്ത്യയിൽ തന്നെ ജീവിതം നയിക്കണമെന്നാഗ്രഹിക്കുന്നവരെല്ലാം സ്വദേശികളാകുന്നു; ജനിച്ചതു യൂറോപ്പിലോ, അമേരിക്കയിലോ, മറെറതെങ്കിലും രാജ്യത്തിലോ ആയാലും സ്വദേശികൾതന്നെ. മറിച്ച് ഇവിടെ വന്നു താമസിക്കുന്നതു് ബിസിനസ്സ് ചെയ്തു പണം സമ്പാദിക്കാൻ മാത്രമായും, ആവശ്യമായതു സമ്പാദിച്ചുകഴിഞ്ഞാൽ അതുംകൊണ്ടു മറെറതെങ്കിലും നാട്ടിലേക്കു കെട്ടുകെട്ടുകയും ചെയ്യുന്നവർ ഇന്ത്യയിൽ ജനിച്ചവരായാലും വിദേശികളുമാകുന്നു!!

മേൽപറഞ്ഞതിന്റെ താല്പര്യം വ്യക്തമാണല്ലോ. ഈ തത്വമനുസരിച്ചു നോക്കിയാൽ രാജാക്കന്മാർ (മരുമക്കത്തായക്കാരാകിയതിനു ശേഷം) ഒരുകാലത്തും സ്വദേശികളായിരുന്നിട്ടില്ലെന്നും, വിദേശികളായിട്ടേ ഇരിക്കുന്നുള്ളുവെന്നും ഇരുന്നിട്ടുമുള്ളുവെന്നും സ്പഷ്ടമാകും. എന്നുവെച്ചാൽ അവർ ക്ഷത്രിയരായിട്ടല്ല നായന്മാരായിട്ടാണു ജീവിക്കുന്നതെന്നർത്ഥം. അവരുടെ സ്വന്തമായ ക്ഷത്രിയസമുദായത്തിലെ അംഗമായിട്ട്—അതായതു് ക്ഷത്രിയസമുദായം സ്വദേശമായിട്ട്—അമ്മയും സഹോദരന്മാരും മാത്രമല്ലെ ഉള്ളു? അച്ഛനുംകൂടി സ്വദേശിയല്ല, നമ്പൂതിരിയാണല്ലോ. തങ്ങളുടെ മാത്രമല്ല സഹോദരന്മാരുടെയുംകൂടി ഭാര്യാസന്താനങ്ങളും, പൌത്രപ്രപൌത്രന്മാരും,—ജാമാതാക്കൾ—സ്നുഷകൾ മുതലായവരുമെല്ലാം നായർസമുദായത്തിലല്ലേ വരുന്നതു്? മാത്രമല്ല മരുമക്കളിൽ പുരുഷന്മാരുടേയെല്ലാം സ്ഥിതിയും ഇതുതന്നെയാകുന്നു. അപ്പോൾ ഓരോ രാജാവും ജനനംകൊണ്ടു മാത്രമേ—ബീജംകൊണ്ടുകൂടിയല്ല—ക്ഷത്രിയസമുദായാംഗമായി ജീവിക്കുന്നുള്ളു. ബാക്കിയെല്ലാകാര്യങ്ങളേക്കൊണ്ടും അവർ വിദേശികളായിത്തന്നെ ജീവിക്കുകയാണു ചെയ്യുന്നതു്! അപ്പോൾ അവരുടെ താല്പര്യം മുഴുവൻ നായർസമുദായത്തിലേ ആയിരിക്കു എന്നതു സ്പഷ്ടമല്ലേ? ആ കണക്കിൽ നോക്കിയാൽ രാജാക്കന്മാരാരുംതന്നെ ഒരുകാലത്തും സ്വദേശികളായിട്ടില്ല (ക്ഷത്രി

രായിട്ടല്ല) വിദേശികളായിട്ടു (നായന്മാരായിട്ടു) ജീവിച്ചിരുന്നുള്ളവരെന്നു പറഞ്ഞാൽ തെററാണോ?

ഭാര്യയെയും സന്താനങ്ങളെയും സ്നേഹമുണ്ടാവുന്നതിനുള്ള കാരണം ജാതിയല്ലല്ലോ. കുടുംബത്തെ സ്നേഹിക്കുക എന്നതു മനുഷ്യസ്വഭാവമല്ലേ? അതിനു ജാതിചിന്തയില്ലല്ലോ. താനും സന്താനങ്ങളും ജീവിതം നയിക്കാനുദ്ദേശിക്കുന്ന രാജ്യമാണു സ്വരാജ്യം. അല്ലാതെ എവിടെ ജനിച്ചവനാണെന്ന ചോദ്യം അപ്രസക്തമാകുന്നു. അങ്ങിനെ നോക്കുമ്പോൾ രാജാക്കന്മാർ നായന്മാരായിട്ടല്ലാതെ ക്ഷത്രിയരായിരുന്നിട്ടില്ലെന്നു പറയേണ്ടിവരും. ഇങ്ങിനെ രാജാക്കന്മാരുടെ താല്പര്യം മുഴുവൻ നായർസമുദായത്തിലാക്കി; അതിനു പുറമെ അവർ നായർപട്ടാളത്തെ ആശ്രയവുമായിരുന്നു. പിന്നത്തെ കഥയെന്താണ്! നായന്മാർക്കെതിരായി രാജാക്കന്മാർ 'കമ' എന്നൊരക്ഷരം മിണ്ടുമോ?

ഇനി ഈ രാജാക്കന്മാരും നമ്പൂതിരിമാരും ഒരേ സമുദായക്കാരാണെന്നിരുന്നാൽകൂടി പുത്രസ്നേഹം സ്വാഭാവികമായിട്ടുള്ളതാകയാൽ അവർക്കു നായർസമുദായത്തിലല്ലേ കൂടുതൽ താല്പര്യമുണ്ടാവാൻ ന്യായം? അങ്ങിനെയിരിക്കില്ലേ അവർ നമ്പൂതിരിസമുദായത്തിൽനിന്നു ഭിന്നമായ ക്ഷത്രിയസമുദായക്കാരായിരിക്കില്ലേ. അവർക്കു നമ്പൂതിരിമാരോടു എത്രത്തോളം താല്പര്യമുണ്ടാകാം? രാജാക്കന്മാരുടെയെല്ലാം പിതാക്കന്മാരും സ്ത്രീകളുടെ ഭർത്താക്കന്മാരും മാത്രമല്ലേ നമ്പൂതിരിമാരായിട്ടുള്ളു? അതിൽ പിതാക്കന്മാരെ സംബന്ധിച്ച പ്രശ്നം ഏതാണ്ടു മൃതകാലപ്രശ്നമായിട്ടാണിരിക്കുക. കഴിച്ചു വർത്തമാനകാലത്തും കുറെച്ചൊക്കെ ഭാവിയിലേയ്ക്കും നമ്പൂതിരിമാരിൽ താല്പര്യത്തിനു വഴിയുള്ളതു സ്ത്രീകളുടെ—അതുതന്നെ ചെറുപ്പക്കാരുടെ—ഭർത്താക്കന്മാരെ സംബന്ധിച്ചു മാത്രമാകുന്നു. അവരുടെതന്നെ പുരുഷസന്താനങ്ങളുടെയെല്ലാം—അതായതു ശരാശരി കണക്കിൽ പകുതി പേരുടെയെല്ലാം—താല്പര്യം നായർസമുദായത്തിലായിത്തീ

ന്നതിനാൽ അമ്മമാർക്ക് പ്രായമാവുകയോ ഭർത്താവ് മരിക്കുകയോ ചെയ്താൽ അവരുടെ നിലയും കുറച്ചൊക്കെ നായർസമുദായത്തിലേക്കു ചാഞ്ഞുകൊണ്ടു ഇരിക്കും. രാജാക്കന്മാരെല്ലാം നമ്പൂതിരിമാരുടെ മക്കളാകയാൽ, പുത്രസ്നേഹം കാരണം ആ നമ്പൂതിരിമാരും ഭാവിക്കു അങ്ങോട്ടു നോക്കിക്കൊണ്ടും അവരെ അനുകൂലിച്ചുകൊണ്ടുമേ ഇരിക്കൂ എന്നതും സ്പഷ്ടമല്ലേ?

ഈ സംഗതിക്കു എത്രയെങ്കിലും തെളിവുണ്ട്. ശരാശരി ഒരു തലമുറയിൽ നാലു പുരുഷസന്താനങ്ങളുണ്ടാവുകയെങ്കിൽ അതിൽ മൂന്നു നമ്പൂതിരിയും നായർസ്ത്രീകളേയല്ലേ പരിഗ്രഹിച്ചിരുന്നതു്? അതിനാൽ ഈ മൂന്നുപേരുടേയും താല്പര്യം തറവാട്ടിലല്ല, നായർസമുദായത്തിലായിത്തീരുന്നു. സ്വാതന്ത്ര്യം കിട്ടുന്നതിനു മുമ്പ് ഇന്ത്യയിൽ വന്നിരുന്ന ഇംഗ്ലീഷുകാരെപ്പോലെ ഇല്ലത്തുള്ളവരുടെ കാര്യം ആലോചിക്കാതെ ആവുന്നതു ഇല്ലത്തുനിന്നു തട്ടിയെടുത്ത് (ആദായമെല്ലാം ഊററിയെടുത്ത്) ഭാര്യവീട്ടിലേക്കു കടത്തുകയും, അതിനെ ഇല്ലത്തെ കുട്ടികുടുംബങ്ങളെ പട്ടിണിയിട്ടുകൊണ്ട് ഇല്ലസ്വത്ത് ഊററിയെടുത്തു ഇല്ലം ക്ഷയിപ്പിക്കുകയും, നശിപ്പിച്ച് കടത്തിൽപ്പെടുത്തുകയും, അതുപോലെ ഭാര്യവീടു പുഷ്ടിപ്പെടുത്തുകയും ചെയ്തതായ കേസുകൾ ധാരാളമുണ്ട്. നമ്പൂതിരിയുടെ മക്കളോ ഭാര്യാസഹോദരന്മാരോ കാര്യസ്ഥന്മാരായി വരികയാണു സാധാരണ പതിവ്. പിന്നത്തെ കഥ പറയേണ്ടോ? ഇപ്രകാരമുള്ള കേസുകൾ എത്ര വേണമെങ്കിലും ഇളംകുളത്തിനു കാണിച്ചുകൊടുക്കുവാൻ എനിക്കു കഴിയും. നേരെമറിച്ച് നമ്പൂതിരിയുടെ മക്കളെക്കൊണ്ടോ ഭാര്യവീട്ടുകാരെക്കൊണ്ടോ അച്ഛൻനമ്പൂതിരിയുടെ ഒരൊററ ഇല്ലമെങ്കിലും പുഷ്ടിപ്പെട്ടു നന്നായതായി കാണിച്ചുതരുവാൻ പിള്ളയ്ക്കു കഴിയുമോ? ഞാനിതാ വെല്ലുവിളിക്കുന്നു. ഉശിരുണ്ടെങ്കിൽ ഒരൊററ കേസെങ്കിലും കാണിച്ചുതരിക.

നമ്പൂതിരിമാരുടെ ഇടയിൽ—എന്റെ ചെറുപ്പക്കാലത്ത്—'വീട്ടിപ്പോവും' എന്നൊരു ഫലിതം പ്രചാരത്തിലുണ്ടായിരുന്നു. ഇളമുറക്കാർ കാരണവന്മാരായി വന്നാൽ ഇല്ലത്തു കടം വർദ്ധിക്കും; എങ്കിലും അതെല്ലാം യഥാകാലം വീട്ടിപ്പോകും എന്നാണ് ഫലിതം. കടം മേടിച്ചതെല്ലാം വീട്ടിൽ (ശൂദ്രവീട്ടിൽ) പോകും—ശൂദ്രവീട്ടിലെത്തും—എന്നർത്ഥം. ഇങ്ങിനെ ആദായം കൊണ്ടുപോവുക മാത്രമല്ല കടം മേടിച്ചിട്ടുംകൂടി ശൂദ്രവീട്ടിലേക്കു കടത്തുക പതിവാണ് എന്നല്ലേ ഇതു തെളിയിക്കുന്നതു്!

എന്തിനു അത്ര പഴയകാലത്തോളം പോകുന്നു? ഇല്ലത്തുള്ളവരുടെ കാര്യം യാതൊന്നും അന്വേഷിക്കാതെ ശൂദ്രവീട്ടിൽതന്നെ താമസിക്കുകയും, ആദായമെല്ലാം പിരിച്ചുകൊണ്ടുവന്നു അവിടെ ചിലവാക്കുകയും ചെയ്യുന്ന നമ്പൂതിരിക്കാരണവന്മാർ ഇന്നും അപൂർവ്വമല്ല. ഇളകളത്തിനു ബോദ്ധ്യമില്ലെങ്കിൽ കാണിച്ചുകൊടുക്കുവാനും എനിക്കു കഴിയും.

പക്ഷെ ശൂദ്രസന്താനങ്ങളെ സ്നേഹിക്കുന്നതിലല്ല ആക്ഷേപം! അത്തരത്തിൽ—നായർസ്ത്രീയും നമ്പൂതിരിയും തമ്മിൽ—നടത്തുന്ന വിവാഹത്തെയാണാക്ഷേപിക്കുന്നതു്.

ഇങ്ങിനെ കോവിലകത്തു സംബന്ധക്കാരായ നമ്പൂതിരിമാരുടെ താല്പര്യം മുഴുവൻ കോവിലകത്തും, ആ രാജാക്കന്മാരുടെ താല്പര്യം നായർസമുദായത്തിലുമായിട്ടല്ലേ വരുന്നതു്? ഈ കണക്കിൽ നമ്പൂതിരിമാരുംകൂടി നമ്പൂതിരിമാർക്കനുകൂലമല്ല, ഒട്ടൊക്കെ രാജാക്കന്മാർക്കനുകൂലികളായിട്ടാണിരിക്കുന്നതു്; ആ രാജാക്കന്മാരാണെങ്കിൽ നായന്മാർക്ക് അധീനന്മാരുമാണല്ലൊ.

ഇത്രയും എഴുതിവന്നപ്പോൾ ഓർമ്മവന്നതായ ഒരു സംഗതി ഇവിടെ പറയുവാൻ തരംതോന്നുന്നുണ്ട്. സാധാരണയായി അച്ഛനും മകനും ഒരേ വംശക്കാരായിട്ടാണല്ലൊ വരിക. നമ്പൂതിരിയുടെ അച്ഛനും മകനും നമ്പൂതിരിതന്നെയായിരിക്കും; എന്നാൽ ചി

ലപ്പോഴും സ്വല്പം വ്യത്യാസം വരാറുണ്ട്. നമ്പൂതിരിയുടെ മകൻ നായരായെന്നു വരും; അപ്രകാരംതന്നെ നായരുടെ അച്ഛൻ നമ്പൂതിരിയായെന്നും വരും. അതല്ലാതെ അച്ഛനും മകനും സ്വവംശക്കാരനല്ലാതെ ഇതരവംശക്കാരായിട്ടുണ്ടാവുമെന്ന അധികമാരും വിചാരിച്ചിരിക്കയില്ല. എന്നാൽ രാജാക്കന്മാരുടെ നില അങ്ങിനെയല്ലല്ലോ. അച്ഛനും രാജാവല്ല, മകനും രാജാവല്ല; രണ്ടും പ്രജകളാണ്. ഇരുവരുംവെച്ച് ഓരോ രാജാവു ജനിക്കുന്നു! എന്നാൽ മത്തെട്ടകക്കയും മറവുമൊന്നും ആവശ്യമില്ല! രാജ്യാവകാശം കിട്ടുന്നതു് പിന്തുടർച്ചവഴിക്കാണുതാനും! വിചിത്രമല്ലെ ഇതു്!!

ഇനി അത്ഭുതകരമായ മറ്റൊരു സംഗതി വായനക്കാരെ അറിയിക്കാനുണ്ട്. കീരിക്കു പാമ്പിന്റെ നേരെ മാത്രമേ ശത്രുതയുള്ളു. മറ്റു ജീവികളോടൊന്നും അതു എതിരിടുകയില്ല. അതുപോലെ ഇളങ്കുളത്തിനു ദ്വേഷവും നമ്പൂതിരിമാരുടെ നേരെ മാത്രമേ കാണുന്നുള്ളു; അത്ഭുതമല്ലേ? തിരുവിതാംകൂർ രാജകുടുംബത്തിലെ റാണിമാരെല്ലാം കിളിമാനൂർ, ചങ്ങനാശ്ശേരി, ഹരിപ്പാടു് മുതലായ അല്പം ചില കൊട്ടാരങ്ങളിൽനിന്നു മാത്രമേ ഭർത്താക്കന്മാരെ സ്വീകരിക്കുന്നുള്ളു. അല്ലാതെ അവരാരും നമ്പൂതിരിമാരെ തിരിഞ്ഞു നോക്കുന്നേയില്ലല്ലൊ. ഇളങ്കുളത്തിന്റെ ഭാഷയിൽത്തന്നെ പറയാം. "കോയിത്തമ്പുരാൻ ബീജത്തിനാൽ സന്താനമുണ്ടാക്കിക്കൊണ്ടാലെ നല്ല രാജാക്കന്മാരെ ലഭിക്കൂ എന്ന 'സ്വവിശേഷം' അതിനിടയിൽ രാജകുടുംബങ്ങളെ പഠിപ്പിക്കാനും കഴിഞ്ഞിരുന്നു. കോയിത്തമ്പുരാക്കന്മാരുടെ മക്കളായ രാജാക്കന്മാർ അവർക്കെതിരായി 'കമ' എന്നൊരക്ഷരം ഉരിയാടാൻ ധൈര്യപ്പെട്ടിരുന്നില്ല." മറ്റൊരു വിധം പറഞ്ഞാൽ അല്പം ചില കോയിത്തമ്പുരാക്കന്മാരല്ലെ കൊട്ടാരത്തിലെ റാണിമാരെയെല്ലാം കുത്തകയാക്കി കയ്യടക്കിവെച്ചിരിക്കുന്നതു്? എന്നിരുന്നാലും അവരെപ്പറ്റി പിള്ളയ്ക്കൊന്നും പറയാനില്ല; അതൊന്നും കാണുകയുമില്ല. കീരിക്കു പാമ്പെന്ന

കേരള സാഹിത്യ അക്കാദമി

പോലെ അദ്ദേഹത്തിന്ന നമ്പൂതിരിമാരുടെ പേരിൽ മാത്രമേ ശ
ണ്ഠയുള്ളു.

അതിൻെറ കാരണം അറിയേണ്ടതാണ്. ഇവരെല്ലാം നായർസ്ത്രീകളെ മാത്രമാണല്ലൊ അടുത്തകാലംവരെ ഭാര്യമാരായി സ്വീകരിച്ചിരുന്നത്. അവരിൽനിന്ന നായർസമുദായത്തിലേയ്ക്കു ഇപ്പോഴും മക്കൾവഴി നല്ല വരുമാനമുണ്ടാകുന്നു. നമ്പൂതിരിമാരുടെ കഥയാണെങ്കിൽ അവർ സംബന്ധത്തിന്ന പോകാതെയായി. അതിന്ന പുറമെ ഗവൎമ്മെണ്ട് നിയമപ്രകാരം ജന്മസ്വത്തിൽനിന്നുള്ള ആദായം നമ്പൂതിരിമാൎക്ക കിട്ടാതാകുകയും ചെയ്തുവല്ലൊ. കോയിത്തമ്പുരാക്കന്മാരെപ്പററി ഒന്നും മിണ്ടാതിരിക്കുവാനും നമ്പൂതിരിമാരെ മാത്രം ഇങ്ങിനെ കുററപ്പെടുത്താനും കാരണം ഇതാകുന്നു. ഒരേ കുററം ചെയ്തിട്ടുള്ള കോയിത്തമ്പുരാക്കന്മാരെ ഒഴിവാക്കി നമ്പൂതിരിമാരെ മാത്രം ആക്ഷേപിക്കുന്നതിൻെറ കാരണം മറെറന്താണ്? ഇളകുളം മറുപടി പറയട്ടെ.

ഈവക സാമുദായികചിന്തകളോ മത്സരബുദ്ധിയോ ഒന്നും അന്നുണ്ടായിരുന്നില്ല. കേരളീയൎക്കെല്ലാം ക്ഷേമപ്രദമാണെന്ന വിശ്വാസത്തോടും, എല്ലാവരുടേയും സമ്മതത്തോടും, സഹകരണത്തോടും, ഐകമത്യത്തോടും കൂടിയാണ് ആ സമ്പ്രദായങ്ങളെല്ലാം നടപ്പിലുണ്ടായിരുന്നത്. അവയെ മാററിമറിക്കുന്നതിൽ കേരളീയരെല്ലാം ഒന്നുപോലെ വിരോധികളുമായിരുന്നു. ഇന്നത്തെ പരിതസ്ഥിതിക്കു അതൊന്നും പററിയതല്ലെങ്കിൽ അവയെ ഉപേക്ഷിക്കുവാനും, മേലിൽ വേണ്ടതു ഉപദേശിക്കുവാനുമാണ ക്ഷേമകാംക്ഷികൾ ശ്രമിക്കേണ്ടതു്. അല്ലാതെ ഇളകുളം വെറുതെ കള്ളച്ചരിത്രങ്ങൾ സൃഷ്ടിച്ച മനഃപൂൎവ്വം ശകാരിക്കുകയും, അപമാനിക്കുകയും, സമുദായങ്ങൾ തമ്മിൽ വിദ്വേഷം പരത്തുകയും ചെയ്യുന്നതു് വലിയ അപരാധമാണെന്ന അറിയിക്കുന്നു. അതോടൊപ്പം മേലിലെങ്കിലും ഇത്തരം ദുർവ്യവസായങ്ങളിലേൎപ്പെടാതിരിക്കുവാൻ അദ്ദേഹത്തെ

ഉപദേശിയ്ക്കേണ്ടതാണെന്നു എല്ലാവരോടും—പ്രത്യേകിച്ചു നായന്മാരോട്—അഭ്യർത്ഥിയ്ക്കുകയും ചെയ്യുന്നു. ഇളംകുളത്തിന്റെ ഉഗ്രമായ വിദ്വേഷബുദ്ധിയ്ക്കും ഉദ്ധതത്വത്തിനും മറുപടി പറയുവാൻ വേണ്ടി മാത്രം ഇപ്രകാരം എഴുതിയതാണ്. അതിനാൽ ഇങ്ങനെയെല്ലാം എഴുതിയതിനു നമ്പൂതിരി–ക്ഷത്രിയ–നായർ സമുദായങ്ങളോട് ഞാൻ വ്യസനം പ്രദർശിപ്പിയ്ക്കുകയും ചെയ്യുന്നു.

# II പിള്ളയുടെ ഭ്രാന്ത്

No: 987/37.

കുന്നംകുളം,
29—3—'62.

ര. ര. ശ്രീ

ഇളംകുളം കുഞ്ഞൻപിള്ള അവർകൾക്ക്,
സത്യനികേതനം,
തിരുവനന്തപുരം.

'ലഘുചരിത്രവും' നായന്മാരുടെ പൂർവ്വചരിത്രത്തിന്റെ ഫാറങ്ങളും അതിനെപ്പററിയുള്ള അഭിപ്രായവും (സ്വവിശേഷമാഹാത്മ്യം എന്ന ലേഖനവും) ഇതുവരെ അയച്ചുകണ്ടില്ല. ഉടനെ കിട്ടുമെന്ന് പ്രതീക്ഷിയ്ക്കുന്നു. 'കേരളത്തിലെ ഇരുളടഞ്ഞ ഏടുകൾ' എന്ന പുസ്തകത്തിലെ 13–ാം പേജിൽ ഉള്ളതെയും R. നാരായണപ്പണിക്കരെയുംപററി നിങ്ങൾ പ്രതിപാദിയ്ക്കുന്നുണ്ടല്ലൊ. നായന്മാർ പണ്ട് മക്കത്തായക്കാരായിരുന്നുവെന്ന് നിങ്ങൾ കണ്ട സ്വപ്നം യഥാർത്ഥമാണെന്ന് R. നാരായണപ്പണിക്കർ സമ്മതിച്ചതായി നിങ്ങൾ അവിടെ രേഖപ്പെടുത്തുന്നുണ്ടല്ലൊ. അതിനുവേണ്ടി പണിക്കരുമായി നേരിട്ടെഴുത്തുകുത്തുകൾ നടത്താനാരംഭിച്ചപ്പോഴാണ് ഉള്ളൂരിനെപ്പോലെത്തന്നെ അദ്ദേഹവും മരിച്ചുപോയ ആളാണെന്ന് എനിയ്ക്കു മനസ്സിലായത്. നിങ്ങളുടെ ഈ വിഡ്ഢിത്തത്തെ—നായ

നാർ പണ്ടു മക്കത്തായക്കാരായിരുന്നുവെന്നു് വരുത്തിത്തീർക്കുവാനുള്ള പരിശ്രമത്തെ — അനുകൂലിച്ചതായി ജീവിച്ചിരിക്കുന്നവരിൽ ആരെയെങ്കിലും കാണിച്ചുതരുവാൻ കഴിയുമോ? മരിച്ചുപോയ മഹാന്മാരെപ്പററി എന്തു പറഞ്ഞാലും അവർ എതിർക്കുവാൻ വരികയില്ലെന്നു് എല്ലാവർക്കുമറിയാം. പക്ഷെ അത്തരക്കാരെപ്പററി നിങ്ങളുടെ ഉദ്ദേശം സാധിക്കുവാൻവേണ്ടി ഇങ്ങിനെ ദുഷ്പ്രചരണമാക്കിത്തീർക്കുന്നതു് വ്യസനകരവും, സാഹസവും, മാത്രമല്ല ഭയങ്കരവുംകൂടിയാകുന്നു. മേൽപറഞ്ഞപ്രകാരം നിങ്ങളുടെ അഭിപ്രായത്തെ അനുകൂലിക്കുന്നവരായി ജീവിച്ചിരിക്കുന്നവരിൽ ആരെയെങ്കിലും ഒന്നു് കാണിച്ചുതരുവാൻ വീണ്ടും അപേക്ഷിക്കുന്നു. മറുപടി റജിസ്റ്റർചെയ്തു അയക്കുവാനുള്ള 65—നയാ. സ്റ്റാമ്പ് ഇതിലടക്കംചെയ്തിട്ടുണ്ടു്.

എന്നു്,

കാണിപ്പയ്യൂർ ശങ്കരൻനമ്പൂതിരിപ്പാടു്. (ഒപ്പ്)

കേരള സാഹിത്യ അക്കാദമി

ഈ എഴുത്തിനു ഇതുവരെ അദ്ദേഹം മറുപടി അയച്ചിട്ടില്ല. അതുകൊണ്ടു തന്നെ ഞാൻ പറഞ്ഞതു ശരിയാണെന്നു അദ്ദേഹം സമ്മതിച്ചുവെന്നു വരുന്നു. മാത്രമല്ല പിള്ള പറഞ്ഞതു ശുദ്ധമേ വ്യാജമാണെന്നും, നാരായണപ്പണിക്കർ ഒരിക്കലും അതിനെ അനുകൂലിച്ചിട്ടുണ്ടാവില്ലെന്നുമാണു് ഞാൻ പറയുന്നതു്. എന്തെന്നാൽ ഇല്ലങ്ങളത്തിനെപ്പോലെ നായന്മാർ പണ്ടു മക്കത്തായക്കാരായിരുന്നുവെന്നുള്ള പിള്ളയുടെ വങ്കത്തത്തെ—ഭ്രാന്തിനെ—അനുകൂലിക്കത്തക്ക 'പൊട്ടത്തരം' പണിക്കർക്കില്ല എന്നതുതന്നെ.

ഇതിനെപ്പററി സംസാരിക്കുന്നതിനിടയിൽ ഒരു സ്നേഹിതൻ ചോദിച്ചു "നാരായണപ്പണിക്കർ അതിനെ നിഷേധിച്ചിട്ടില്ലല്ലൊ, വ്യാജമാണെങ്കിൽ അദ്ദേഹം അതിനെ നിഷേധിക്കാതിരിക്കുമോ?" എന്നു്. പ്രഥമശ്രവണത്തിൽ ഈ ചോദ്യം ശരിയാണെന്നു തോന്നാം. എന്നാൽ സൂക്ഷ്മമായി ആലോചിച്ചാൽ മറിച്ചാണെന്നു ബോദ്ധ്യം വരും.

വിടന്മാർ സാധാരണയായി വാദിക്കാൻ പുറപ്പെടുകയില്ല. പുറപ്പെടുകയാണെങ്കിൽതന്നെ സമാനന്മാരായിട്ടേ വാദിക്കയുള്ളു. ക്ഷുദ്രന്മാരുമായി — അസമാനന്മാരുമായി — വാദിക്കുന്നതു വിടന്മാൎക്ക് അപമാനവും കുറച്ചിലുമാകുന്നു. * ഈ കാരണത്താലാണു നാരായണപ്പണിക്കർ അതു കണ്ട ഭാവം നടിക്കാതെ ഒഴിഞ്ഞുമാറിയതു്.

പണിക്കർ നിഷേധിച്ചിട്ടില്ല എന്ന കാരണംകൊണ്ടു് അദ്ദേഹം ഈ വിഡ്ഢിത്തത്തെ — നായന്മാർ പണ്ടു മക്കത്തായക്കാരായിരുന്നുവെന്നുള്ള പിള്ളയുടെ ഭ്രാന്തിനെ — അദ്ദേഹം സമ്മതിച്ചതായി വിശ്വസിക്കയാണെങ്കിൽ കേമമാകും! ജ്ഞാനവയോവൃദ്ധനായ ആറ്റൂർ മുതൽ പിള്ളമാഹാത്മ്യത്തിൽ പറയുന്ന 18 പേരെയും പിള്ള മൂഢരെന്നും പലപ്രാവശ്യം ശകാരിച്ചിട്ടുണ്ടു്. (ഇതിന്റെ ഏതാണ്ടൊരു വിവരം അതു് നോക്കിയാലറിയാം) അധികമാരും തന്നെ അതിനെപ്പറ്റി കാര്യമായിട്ടൊന്നും മറുപടി പറഞ്ഞതായി അറിവില്ല. ഇതിന്റെയൊക്കെ അർത്ഥം പിള്ള ആരോപിച്ചിട്ടുള്ള കുറ്റങ്ങളെ സശിരഃകമ്പം സമ്മതിച്ചു മിണ്ടാതിരിക്കുകയാണെന്നാണോ വിചാരിക്കേണ്ടതു്? എന്നാൽ വിചിത്രമായി എന്നേ പറയേണ്ടു! പിള്ള ഒരു സങ്കല്പം അങ്ങിനെതന്നെ ധരിച്ചുകൊണ്ടു് തെളിയുകയും അഹങ്കരിക്കുകയും ചെയ്യുന്നുണ്ടാവാം. എന്നാൽ പരമാർത്ഥം അങ്ങിനെയാകുമോ? തെല്ലുമാവില്ല. ഈ അസമാനവിവാദംകൊണ്ടു് ലഘുത്വം മാത്രമേ ഉണ്ടാകൂ എന്നറിവുള്ളതിനാൽ കണ്ടില്ലെന്നു നടിക്കുക മാത്രമാകുന്നു.

യാത്രചെയ്യുമ്പോൾ വഴിവക്കത്തുള്ള വീടുകളിൽനിന്നു നായ്ക്കൾ കുരച്ചു ബഹളപ്പെടുത്താറുണ്ടല്ലോ. ആരെങ്കിലും അതിനു 'മറുപടിക്കുര' കൊടുക്കാറുണ്ടോ? 'ഇഷ്ടംപോലെ കുരച്ചുകൊള്ളട്ടെ'

* വിവാദോ നൈവ കർത്തവ്യഃ കർത്തവ്യശ്ചേൽ സമാനയോഃ
അസമാനവിവാദേന ലഘുത്വമുപജായതേ.

എന്നുവെച്ച് അവരവരുടെ വഴിക്കു നടക്കുകയല്ലേ സാധാരണക്കാർ പതിവുള്ളൂ? എന്നുവെച്ച് ആ പട്ടികളുടെ കരയെല്ലാം സമ്മതിച്ചു കീഴടങ്ങിയിട്ടാണ് മിണ്ടാതിരിക്കുന്നതെന്നു അർത്ഥമുണ്ടോ? പട്ടികൾ ഒരുപക്ഷേ ആളിനെ അഹങ്കരിക്കുന്നുണ്ടാവാമെന്നല്ലേ ഉള്ളൂ? കടിക്കാൻ വരികയോ രാത്രിയിൽ ഉറങ്ങാൻ സമ്മതിക്കാതെ കരച്ചു ബുദ്ധിമുട്ടിക്കുകയോ ചെയ്താൽ മാത്രമേ എന്തെങ്കിലും നിവൃത്തി നോക്കുക പതിവുള്ളൂ. ഇപ്പോൾ അത്രയ്ക്കു ബുദ്ധിമുട്ടായിട്ടില്ല. ആ മാന്യന്മാരെല്ലാം ഒന്നും മിണ്ടാതിരിക്കുന്നതിന്റെ കാരണം അതാണ്.

പക്ഷേ നമ്പൂതിരിമാരെസ്സംബന്ധിച്ചേടത്തോളമുള്ള ഇപ്പോഴത്തെ നില അതല്ല. ഉറക്കംവരാത്ത വിധത്തിൽ ശകാരബഹളം അത്ര അസഹ്യമായിരിക്കുന്നു. നായ്ക്കളെ കല്ലെറിഞ്ഞ് ഒന്നോടിക്കുകയെങ്കിലും ചെയ്യാതെ നിവൃത്തിയില്ലെന്ന ഘട്ടം വന്നു. ഈ വിചാരത്തോടു നേരിടുന്നതു കരം കരച്ചിൽ—ശല്യതാപം—ആണെങ്കിലും പൊറുതിയില്ലാതായതിനാലാണ് ഞാൻ ഇതിനെ ഒരേറു കൊടുക്കുവാൻ പുറപ്പെട്ടതു്.

നാട്ടിൽ ഭ്രാന്തന്മാർ അപൂർവ്വമല്ല. ജനങ്ങളെ തല്ലുക മുതലായ ഉപദ്രവം ചെയ്യുന്നവരായിത്തീരുകയും, ഉടമസ്ഥന്മാരെക്കൊണ്ടു് നിയന്ത്രിക്കാൻ കഴിവില്ലാതെ അലഞ്ഞുനടക്കാനിടവരികയും ചെയ്യുന്ന ഭ്രാന്തന്മാരെ ഗവണ്മെന്റു നിയന്ത്രിക്കുകയും ചെയ്യാറുണ്ടല്ലോ. ഗവണ്മെന്റുവക ഭ്രാന്തശാലകൾ — മെന്റൽ ആസ്പത്രികൾ — ഏർപ്പെടുത്തുന്നതു് അതിനാകുന്നു.

ഇത്തരം ഭ്രാന്തിന്റെ ആരംഭത്തിൽ ഒരു ഭ്രാന്തിന്റെ ആരംഭമാണെന്നു മനസ്സിലാക്കാതെ പലപ്പോഴും തെറ്റിദ്ധരിക്കാനിടവരാറുണ്ട്. ഇതിനെപ്പറ്റി ഒരനുഭവകഥ പറയാൻ തരമുണ്ട്. നമ്പൂ

തിരിമാരിൽ ഒന്നാംകിട ജന്മിമാരിൽപെട്ട തെറ്റില്ലാത്ത കഥയാണിതു്. സ്വത്തു, കാര്യപ്രാപ്തി, പാരമ്പര്യം, പരോപകാരതല്പരത മുതലായവയെക്കൊണ്ടു പേരുകേട്ട തറവാടാണതു്. ജ്യേഷ്ഠാനുജന്മാരായി നാലഞ്ചു പേരുണ്ടു്. പതിവിന്റെ കാര്യത്തിലേ കാരണവർ ശ്രദ്ധിച്ചുള്ളൂ. ചിലവെല്ലാം അനുജന്മാരക്കിഷ്ടംപോലെ ചെയ്വാൻ അനുവദിച്ചിരുന്നു. ജ്യേഷ്ഠാനുജന്മാർ തമ്മിൽ അതു സൌഹാർദ്ദത്തിലുമാണു കഴിഞ്ഞിരുന്നതു്.

കുറച്ചു കഴിഞ്ഞപ്പോൾ മാനേജരായ കാരണവനും അനുജന്മാരും തമ്മിൽ സുഖമില്ലാതെ രണ്ടു പാർട്ടിയായി പരിണമിച്ചു. ക്രമത്തിൽ അതു വർദ്ധിച്ചു വലിയ ശത്രുതയിലെത്തുകയും, തമ്മിൽ മിണ്ടില്ലെന്നു മാത്രമല്ല ഭക്ഷണത്തിനുപോലും ഇല്ലത്തേക്കു പോകാതെ സ്വന്തം പത്തായപ്പുരയിൽ പ്രത്യേകമായി ഊണും കഴിച്ചു താമസിച്ചുതുടങ്ങുകയും ചെയ്തു. അങ്ങിനെ അഞ്ചെട്ടു കൊല്ലം കഴിഞ്ഞപ്പോഴേക്കു അനന്തരവന്മാർ ചിലവിനു കിട്ടുവാൻ വ്യവഹാരം കൊടുക്കുക എന്ന ഘട്ടത്തോളമെത്തി അതു്. അവരുടെ ചാർച്ചക്കാർക്കും ബന്ധുക്കാർക്കും മാത്രമല്ല നമ്പൂതിരിമാർക്കാകെത്തന്നെ അങ്ങിനെ സംഭവിച്ചതിൽ വ്യസനവും അത്ഭുതവുമുളവാക്കി.

കാരണവരുടെ നേരെ ശണ്ഠ തോന്നിയതു വിഡ്ഢിത്തമായെന്നു പിന്നീടാണു മനസ്സിലാകുന്നതു്. കാരണവർക്കു് ഭ്രാന്തുപിടിച്ചിരിക്കുന്നു. അവർ തമ്മിൽ വിരോധവും ശണ്ഠയും മറ്റും തോന്നിയതു് അതിന്റെ ആരംഭത്തിലായിരുന്നു. അഞ്ചാറു കൊല്ലംകൊണ്ടേ അതു വ്യക്തമായുള്ളൂ. അതു വ്യക്തമായതോടെ ശണ്ഠയെല്ലാം അനുതാപമായി മാറി. എന്തിനു പറയുന്നു? ഒടുവിൽ അദ്ദേഹത്തെ അറയിലിട്ടടയ്ക്കേണ്ടിവന്നു.

അതുപോലെ ഇളങ്കുളത്തിൽ കുറച്ചു കാലമായി പ്രത്യക്ഷപ്പെട്ടുകൊണ്ടിരിക്കുന്ന ഈ ശകാരപ്രിയത്വവും അദ്ദേഹത്തിനു പിടിപെ

ട്ടിരിയ്ക്കുന്ന ഒരുതരം ഭ്രാന്താകുന്നു; മറിച്ച് അതു അദ്ദേഹത്തിന്റെ സ്വതവേയുള്ള പ്രകൃതമല്ല. അദ്ദേഹത്തിനു ഈ ശകാരഭ്രാന്തു് അടുത്തകാലത്തു മാത്രം ആരംഭിച്ചതാകുന്നു. മുൻകാലത്തു അതു് ഒട്ടും ഉണ്ടായിരുന്നില്ല.

1929_ലാണു അദ്ദേഹത്തിന്റെ ആദ്യത്തെ പ്രസിദ്ധീകരണമായ 'സാഹിത്യമാലിക' പുറത്തിറക്കിയതു്! അതിൽ സംസ്കൃതപ്രിയനായ ഒരു തറവാടിയ്ക്കും യോജിയ്ക്കുന്ന പ്രസ്താവനകളും മാത്രമേ കാണുന്നുള്ളു; അല്ലാതെ ഇന്നത്തെപ്പോലെ തെമ്മാടിത്തമോ, വിദ്വേഷബുദ്ധിയോ, അസംബന്ധപ്രലപനങ്ങളോ, ശകാരമോ ലേശംപോലും അതിൽ കാണുന്നില്ല. പിന്നീടു് 1953_ലാണു് "കേരളചരിത്രത്തിലെ ഇരുളടഞ്ഞ ഏടുകൾ" എന്ന പുസ്തകം എഴുതിയതു്. അപ്പോഴേയ്ക്കു ഈ ശകാരഭ്രാന്തു് മൂർദ്ധന്യത്തിലെത്തുകയും ചെയ്തു. അപ്പോൾ ഈ ഭ്രാന്തു അതിനു അഞ്ചെട്ടു കൊല്ലം മുമ്പ് ആരംഭിച്ചിരിയ്ക്കണം. അതെന്നുമുതല്ക്കാണെന്നു വ്യക്തമാകുന്നില്ല.

1946_ൽ സർവ്വകലാശാലയിൽവെച്ചു് ഒരു പ്രസംഗത്തെ സംബന്ധിച്ച് ഉള്ളതായി എന്തോ ചില ഇടപാടുകൾ നടന്നതായി പിള്ള പറയുന്നുണ്ടല്ലോ. ഈ ഭ്രാന്തിന്റെ വിത്തു പാകിയതു് അന്നായിരിയ്ക്കണമെന്നും, ഉള്ളതായി നേരിടാൻ ധൈര്യമില്ലായ്കയാൽ (ഭ്രാന്തിന്റെ ഡിഗ്രി അതു വർദ്ധിച്ചിട്ടില്ലാത്തതിനാൽ) അദ്ദേഹം മരിയ്ക്കുന്നതുവരെ അതു പുറത്തുവിടാതെ ഒതുക്കിവെച്ചുവെന്നും, അദ്ദേഹം മരിച്ചപ്പോൾ അണപൊട്ടിയ ജലപ്രവാഹം പോലെ ആ ശകാരഭ്രാന്തു ശക്തിയോടെ പ്രവഹിച്ചുതുടങ്ങിയതാണെന്നുമുള്ള കാര്യത്തിൽ സംശയമില്ല. 1929_ൽ ആ ഭ്രാന്തില്ലെന്നും, 1953_ൽ ശക്തിയായിരിയ്ക്കുന്നുവെന്നും വ്യക്തമാണല്ലോ.

# III സ്വാർത്ഥമെന്നാലെന്തു്?

No: 1586/37.

കുന്നംകുളം,
1—8—1962.

ര. ര. ശ്രീ

ഇളംകുളം കുഞ്ഞൻപിള്ള അവർകൾക്കു്,

സത്യനികേതനം,

തിരുവനന്തപുരം.

“ചാതുർവ്വർണ്യത്തിന്റെ അടിസ്ഥാനം സ്വാർത്ഥമാണു്” എന്നു നിങ്ങൾ ‘ചില കേരളചരിത്രപ്രശ്നങ്ങൾ’ 3-ാം ഭാഗത്തിൽ 122-ാം പേജിൽ പറഞ്ഞിട്ടുണ്ടല്ലോ. എന്തു കാരണത്താലാണു നിങ്ങൾ അങ്ങിനെ തീരുമാനിച്ചതു്? അതിന്നടിസ്ഥാനമായ തെളിവെന്താണു്? ആ തെളിവു് എവിടെനിന്നു നിങ്ങൾക്കു കിട്ടി? ഇത്രയും വിവരങ്ങൾ അറിയാൻ ഞാനാഗ്രഹിക്കുന്നു; അതു് വിശദമാക്കിത്തരണമെന്നു ഞാൻ സഗൌരവം ആവശ്യപ്പെടുകയും ചെയ്യുന്നു.

മതസംബന്ധമായ വല്ല ഗ്രന്ഥങ്ങളും നിങ്ങൾ വായിച്ചിട്ടുണ്ടോ? ഉണ്ടെങ്കിൽ ഏതെല്ലാമാണു്? ഒന്നുകിൽ നിങ്ങൾ പ്രധാനങ്ങളായ യാതൊരു മതഗ്രന്ഥങ്ങളും വായിച്ചിട്ടില്ല; വായിച്ചിട്ടുണ്ടെങ്കിൽ കപ്പലിൽ കയറിയ കൂറയെ(പാററയെ)പ്പോലെ അവയുടെ താല്പര്യമൊന്നും നിങ്ങൾ ഗ്രഹിച്ചിട്ടില്ല, തീർച്ച. ചാതുർവ്വർണ്യം ഒരുകാലത്തു് ഹിന്ദുമതത്തിന്റെ ലക്ഷ്യപ്രാപ്തിക്കുള്ള കാതലായ ഭാഗമായിരുന്നുവെന്നു ഞാൻ പറയുന്നു.

ഹിന്ദുമതത്തിന്റെ അടിസ്ഥാനമായ ഗ്രന്ഥങ്ങൾ ഉപനിഷത്തുക്കളാകുന്നു. മതത്തിന്റെ ലക്ഷ്യം മനുഷ്യരെല്ലാം അവയിൽ പറഞ്ഞിരിക്കുന്ന സ്ഥാനം പ്രാപിക്കുകയുമാകുന്നു. അതിനെത്തന്നെയാണു ‘മോക്ഷം’ ‘മുക്തി’ എന്നും മററുമുള്ള ഭാഷയിൽ വ്യവഹരിക്കുന്നതു്. പക്ഷെ ആ സ്ഥാനം സാമാന്യജനങ്ങൾക്കു അദൃശ്യവും

അപ്രാപ്യവുമാണു്. ബുദ്ധിശാലികളും, വിദ്വാന്മാരും, അത്യന്തം ജിജ്ഞാസയുള്ളവരും നിരന്തരം അതിന്നായി പ്രയത്നിക്കുന്നവരുമായ ഭാഗ്യശാലികൾക്കേ ആ സ്ഥാനം പ്രാപിക്കുവാൻ സാധിക്കുകയുള്ളൂ. എന്നിരുന്നാലും ആ സ്ഥാനം പ്രാപിക്കയാണു മനുഷ്യജന്മത്തിന്റെ പരമമായ ഫലമെന്നും, സർവ്വജനങ്ങളെയും പ്രേരിപ്പിക്കുന്നതും നയിക്കുന്നതും അവിടെ എത്തിക്കാനാണെന്നും മറ്റുമതപ്രവർത്തകന്മാരായ ആചാര്യന്മാരെല്ലാം ഒന്നുപോലെ സമ്മതിക്കുകയും തീരുമാനിക്കുകയും ചെയ്തതാണു്.

സ്മൃതികൾ അവിടെയുള്ള മാർഗ്ഗനിർദ്ദേശം ചെയ്തിരിക്കുന്ന ഗ്രന്ഥങ്ങളാകുന്നു. തൽകർത്താക്കന്മാർക്കു് തെററുപററിയിട്ടുണ്ടാവാം; എന്നാൽ സ്വാതന്ത്ര്യമുണ്ടായിരുന്നില്ല, തീർച്ചതന്നെ. അയ്യായിരം കൊല്ലങ്ങൾക്കു മുമ്പു നിർമ്മിച്ച ഗ്രന്ഥങ്ങളാണവയെന്നോർക്കണം. അന്നത്തെ പരിതസ്ഥിതിക്കും സാമൂഹ്യനിലയ്ക്കും ജനങ്ങളുടെ ആവശ്യത്തിന്നും അനുസരിച്ചാണു അവയെ നിർമ്മിച്ചിരിക്കുന്നതെന്നും മറക്കരുതു്. മാത്രമല്ല ആ ഗ്രന്ഥകാരന്മാരുടെ ജീവിതചര്യയും സ്വഭാവവും കണക്കിലെടുക്കാതെയും പററില്ല. സർവ്വോപരി അവയെ നിർമ്മിക്കുമ്പോൾ അവർക്കുണ്ടായിരുന്ന ഉദ്ദേശമെന്തായിരുന്നുവെന്ന പ്രത്യേകമായും മനസ്സിലാക്കേണ്ടതാകുന്നു. ഇതിലേതെങ്കിലും നിങ്ങൾ ശ്രദ്ധവെച്ചിട്ടുണ്ടോ? അവയെപ്പററി കുറച്ചെങ്കിലും അന്വേഷിച്ചിട്ടുണ്ടോ? ഏതെങ്കിലും പുസ്തകങ്ങൾ വായിച്ചിട്ടുണ്ടോ? ഇതുയും ചെയ്യാതെ അവർക്കു തെററുപററിയെന്നു പറയുന്നതുപോലും മൂഢതയിലുംവെച്ച മൂഢതയല്ലേ? അജ്ഞതയിൽവെച്ചു് അജ്ഞതയല്ലേ? ധിക്കാരത്തിൽവെച്ചു് ധിക്കാരമല്ലേ? വിദ്വേഷത്തിൽവെച്ച വിദ്വേഷമല്ലേ? എന്നാൽ നിങ്ങൾ പറയുന്നതോ അവർ സ്ഥാനികളാണെന്നാകുന്നു!

സസ്യലതാദികളിലാവട്ടെ പക്ഷിമൃഗാദികളിലാവട്ടെ മനുഷ്യരിലാവട്ടെ—എല്ലാ വർഗ്ഗങ്ങളിലും ഉപവർഗ്ഗങ്ങളുണ്ടു്. ഓരോ വർഗ്ഗ

ങ്ങൾക്കുള്ളതുപോലെതന്നെ ഓരോ ഉപവർഗ്ഗങ്ങൾക്കും ചില പ്രത്യേക ഗുണങ്ങൾ (സ്വഭാവങ്ങൾ) ഉണ്ട്. ആ ഉപവർഗ്ഗഗുണം മററു വർഗ്ഗങ്ങൾക്കുണ്ടാവണമെന്നില്ല. ചില വർഗ്ഗം തെങ്ങുകളുടെ നാളികേരത്തിനു വലുപ്പം അധികമുണ്ട്, കഴമ്പു കുറവാണ്; ചില വർഗ്ഗത്തിന്റെ സ്വഭാവം മറിച്ചാകുന്നു. ചില പശുവർഗ്ഗത്തിനു പാൽ വളരെ കറക്കാനുണ്ടാകും; ഭാരം വലിപ്പിയ്ക്കാൻ നന്നല്ല. മറിച്ച് ഭാരം വലിപ്പിയ്ക്കാൻ നല്ല പശുവർഗ്ഗങ്ങളുണ്ട്. പക്ഷെ പാൽ കുറവായെന്നും വരും. ചില വർഗ്ഗം നായ്ക്കൾ നായാട്ടിനു പ്രസിദ്ധമാണ്; പക്ഷെ വീടു കാക്കാൻ മററു ചില വർഗ്ഗങ്ങളോളം അവയ്ക്കു സാമർത്ഥ്യമില്ലത്രെ.

ഇതുപോലെ മനുഷ്യരിലും പല ഉപവർഗ്ഗങ്ങളുണ്ടെന്ന കാര്യത്തിൽ നിങ്ങൾക്ക വാദമുണ്ടോ? എല്ലാ വർഗ്ഗങ്ങളുടെയും ബുദ്ധി, സ്വഭാവം, കഴിവ് മുതലായതു ഒന്നുപോലെയാണെന്നു നിങ്ങൾക്ക പറയാൻ ധൈര്യമുണ്ടോ? ചില ഉദാഹരണങ്ങൾ കാണിയ്ക്കാം. മദിരാശിസംസ്ഥാനത്തിലെ പട്ടന്മാരെ(ബ്രാഹ്മണരെ)പ്പോലെ കണക്കവിഷയത്തിൽ സാമർത്ഥ്യമുള്ളവർ ഈ സംസ്ഥാനത്തിലില്ല. ഏതു എക്കൌണ്ടന്റ് ആപ്പീസിൽ പോയാലും മേധാവി അവരായിരിയ്ക്കും. പട്ടന്മാരുമായി കണക്കവിഷയത്തിൽ പരിചയപ്പെട്ട ഏതു മാനേജർമാരും പട്ടന്മാരെ കിട്ടുവാനേ ആഗ്രഹിയ്ക്കൂ. (പിള്ളയോടു ഞാൻ ഉപദേശിയ്ക്കുന്നു; ഈ കാര്യത്തിൽ പരിചയപ്പെട്ടിട്ടും അന്വയപ്പെട്ടിട്ടും കാര്യമില്ലെന്ന്). അതുപോലെതന്നെ മദിരാശി സംസ്ഥാനത്തിലെ ചെട്ടികളോളം കച്ചവടസാമർത്ഥ്യം മററു വർഗ്ഗക്കാരിൽ കാണുകയില്ല; ബുദ്ധികൊണ്ടു നോക്കിയാൽ പട്ടന്മാരെക്കാൾ താഴെയാണെങ്കിലും സംഗീതത്തിൽ തമിഴന്മാർക്ക് (കർണ്ണാടകക്കാർക്ക്) പ്രത്യേക വാസനയുണ്ട്. അവരോടു താരതമ്യപ്പെടുത്തിയാൽ കേരളീയർ വളരെ താഴെയാണെന്നു ബോദ്ധ്യം വരും. ഇവിടെ എഴുതാനും വായിയ്ക്കാനുമറിയുന്നവരെപ്പോലെ അവിടെ കാണ

ന്നതു് അത്ര ശതമാനം സംഗീതജ്ഞാനമുള്ളവരെയായിരിയ്ക്കും. പരമ്പൂർവ്വന്മാരിൽപോലും സംഗീതജ്ഞാനമുള്ളവരായി പലരെയും അവിടെക്കാണും. കൃഷിയ്ക്കു മണ്ണും വളവും പോലെ പരിതസ്ഥിതിയ്ക്കു ഇവക വിഷയത്തിൽ കുറച്ചൊക്കെ ശക്തിപ്പെടുത്താൻ കഴിയുമെങ്കിലും പ്രധാനമായ ഗുണം വിത്തിനു (പാരമ്പര്യത്തിനു) തന്നെയാണു; സംശയമില്ല. ചുരുക്കിപ്പറഞ്ഞാൽ മനുഷ്യരിൽ പല ഉപവർഗ്ഗങ്ങളുണ്ടെന്നും ചിലർക്കു ചിലതു് ചെയ്യാൻ കഴിയുമെന്നല്ലാതെ എല്ലാവർക്കും ഒന്നുപോലെ എല്ലാം ചെയ്യാൻ കഴികയില്ലെന്നുമാകുന്നു.

ആ സ്മൃതികൾ നിർമ്മിച്ച കാലത്തു് അറിവിൽപെട്ടേടത്തോളവും സാധിയ്ക്കുന്നേടത്തോളവും മനുഷ്യരെ വർഗ്ഗം തിരിച്ചു്, ഓരോ വർഗ്ഗത്തിന്റെയും കഴിവു നോക്കി, ഉപനിഷത്പ്രതിപാദ്യമായ മോക്ഷസ്ഥാനത്തെത്തുന്നതിനുള്ള മാർഗ്ഗങ്ങളാണു് അവയിൽ നിർദ്ദേശിച്ചിട്ടുള്ളതു്. ആ പ്രാപ്യസ്ഥാനത്തിനു ഒരുകാലത്തും മാററംവരുന്നതല്ല; അതു് ശാശ്വതംതന്നെയാകുന്നു. എങ്കിലും ആ മാർഗ്ഗങ്ങൾക്ക കാലവും പരിതസ്ഥിതിയുമനുസരിച്ചു മാററംവരുന്നതാണു്; വരാതെ കഴികയില്ല; വരുത്തുകയും വേണം.

മുമ്പു തിരുവനന്തപുരത്തുനിന്നു് തൃശ്ശൂർ എത്തുവാൻ വർക്കല, ആശ്രാമം, തൃക്കുന്നപ്പുഴ, അമ്പലപ്പുഴ, വൈക്കം, എറണാകുളം, കരുപ്പടന്ന, തൃശ്ശൂർ എന്നിങ്ങനെ നാലു ദിവസം മുഴുവൻ രാവും പകലും യാത്രചെയ്യേണ്ടതായിവന്നിരുന്നു. അന്നു ആ മാർഗ്ഗത്തെ വിശദമായി നിർദ്ദേശിച്ചിരുന്ന ഒരു ഗൈഡും നമ്മുടെ പക്കലുണ്ടെന്നിരിയ്ക്കട്ടെ; ഇന്നു നാമെല്ലാരും ആ വഴിയിൽക്കൂടി സഞ്ചരിയ്ക്കാറില്ലെന്ന കാരണത്താൽ—ആ മാർഗ്ഗം ഇന്നത്തെക്കാലത്തേയ്ക്കു പററിയതല്ലെന്നുവെച്ചു്—ആ ഗൈഡുണ്ടാക്കിയവർ സ്വാർത്ഥികളും ദുഷ്ടന്മാരും ചതിയന്മാരും മററുമാണെന്നു പുലമ്പുന്നതു് മൂഢതയല്ലാതെ മറെറന്താണു്? താൻ അജ്ഞനും മന്ദനും മതമാത്സര്യനാണെ

ന്ന മറെറാരു ഭാഷയിൽ ഘോഷിക്കുകയല്ലേ അതു്? തൃശ്ശൂർ എന്നൊരു പട്ടണമുണ്ടെന്നുപോലും ആ മൂഢൻ മനസ്സിലാക്കിയിട്ടില്ല. പിന്നെ ആ ഗൈഡിന്റെ ഉദ്ദേശമെന്താണെന്ന എങ്ങിനെയാണറിയുക? ഇപ്പോഴും മോട്ടോർവാഹനങ്ങളിലും, തീവണ്ടിയിലും, വിമാനത്തിലും മററുമാണ സഞ്ചരിക്കുന്നതെന്ന മാത്രമേ അറിയൂ; തൃശ്ശൂക്കാരെന്താണെന്നപോലും അറിയുന്നില്ല. എവിടയ്ക്കാണെന്നതന്നെ ശരിയായ ഒരു ലക്ഷ്യമുണ്ടായിട്ടില്ല. എന്നിട്ടു് ആ ഗൈഡുണ്ടാക്കിയിരിക്കുന്നതു ചതിക്കാനാണെന്നും വഞ്ചിക്കാനാണെന്നും മററും നിർല്ലജ്ജം നിർഭയം പരസ്യമായി ജല്പിക്കുകയും ചെയ്യുന്നു! കഷ്ടം! മനുഷ്യർക്കു് ഇത്രയേ അധഃപതനം വരു എന്നതിന യാതൊരതിർത്തിയുമില്ല. അതാണു് ഇതുകൊണ്ടു തെളിയുന്നതു്. ഇതുതന്നെയല്ലേ നിങ്ങളുടെ നില?

ആ ഗൈഡിനെപ്പററിയോ അതിൽ പറഞ്ഞതായ ഏതെങ്കിലും സംഗതിയെക്കുറിച്ചോ (നിന്ദിച്ചിട്ടാവട്ടെ സ്തുതിച്ചിട്ടാവട്ടെ) അഭിപ്രായം പറയണമെങ്കിൽ അതു തയ്യാറാക്കിയ കാലം, അന്നത്തെ വാഹനങ്ങളുടെ സ്വഭാവം, ആ കാലത്തെ ജനങ്ങളുടെ ആവശ്യം മുതലായതെല്ലാം ശരിയായ വിധത്തിൽ അറിഞ്ഞതല്ലേ പറയൂ? മാത്രമല്ല അതു മുഴുവൻ വായിക്കാതെ—പഠിക്കാതെ—അതിലെ ഏതെങ്കിലും ഒരു സംഗതിയെ ആക്ഷേപിക്കുന്നതു് ഏററം കഠിനമല്ലേ? ഇങ്ങനെപ്പോലെ (ഏതെങ്കിലും ഒരു സ്ഥലത്തു്) രണ്ടാളെങ്കിലും ഒരുമിച്ചല്ലാതെ ഒററ മാത്രമായി കടക്കരുതെന്നു അതിൽ പറഞ്ഞിട്ടുള്ളതായി വിചാരിക്കുക. അവിടെ കള്ളന്മാരുടെയോ ദുഷ്ടജന്തുക്കളുടെയോ ഉപദ്രവമുള്ളതിനാലായിരിക്കും അതു അങ്ങിനെ എഴുതിയതു്. അതിന്റെ കാരണമെന്തെന്നന്വേഷിക്കുകപോലും ചെയ്യാതെ അതിനെ ആക്ഷേപിക്കുന്നതിന്നർത്ഥമുണ്ടോ?

അതുമല്ല രസം! സ്മൃതിഗ്രന്ഥങ്ങളെ വായിക്കാൻ പുറപ്പെട്ടാൽ തന്നെ നിങ്ങൾക്കു സംസ്കൃതം അറിയുമോ? സ്മൃതികളെല്ലാം എഴുതി

യിരിക്കുന്നതു സംസ്കൃതത്തിലാണല്ലോ. സംസ്കൃതം പഠിക്കുകയും, സ്മൃതികളുടെ അർത്ഥം മനസ്സിലാക്കുകയും ചെയ്യാൻ കഴിഞ്ഞാൽ തന്നെ പ്രാപ്യസ്ഥാനം ഏതെന്നറിയാതെ മാർഗ്ഗനിർദ്ദേശം തെറ്റോ ശരിയോ എന്നു് എങ്ങിനെ പറയാൻ കഴിയുന്നു? തിരുവനന്തപുരത്തുനിന്നാണ പുറപ്പെടുന്നതെന്ന മാത്രമല്ലാതെ തൃശ്ശൂർക്കാണെത്തേണ്ടതെന്നോ അങ്ങിനെ ഒരു സ്ഥലമുണ്ടെന്നുപോലുമോ മനസ്സിലാക്കിയിട്ടില്ല. ആ ആളാണ തൃശ്ശൂർക്കു പോകാൻവേണ്ടി ഒന്നര ശതാബ്ദങ്ങൾക്കു മുമ്പു തയ്യാറാക്കിയ ഗൈഡിനേയും, തൽകർത്താവിനേയും അധിക്ഷേപിക്കുന്നതു്! അധിക്ഷേപമോ അയാൾ വിഡ്ഢിയാണെന്നല്ല, അയാൾക്കു തെറ്റിപ്പോയി എന്നല്ല, അയാൾ സ്വാർത്ഥിയും ദുഷ്ടനും വഞ്ചകനും മറ്റുമാണെന്നാണത്രെ. അങ്ങിനെ ഒരു മൂഢതയല്ലേ നിങ്ങൾ സദാ ചെയ്തുകൊണ്ടിരിക്കുന്നതു്?

ഉപനിഷൽപ്രതിപാദ്യമായ പ്രാപ്യസ്ഥാനം ഏതെന്നോ എന്തെന്നോ നിങ്ങൾക്കറിഞ്ഞുകൂട. അങ്ങിനെ ഒന്നുണ്ടെന്നുപോലും നിങ്ങൾ മനസ്സിലാക്കിയിട്ടില്ല. അങ്ങിനെ ഒന്ന മനസ്സിലാക്കേണ്ടതാണെന്നും, അതു മനസ്സിലാക്കാത്തവനാണ താനെന്നും നിങ്ങൾ അറിഞ്ഞിട്ടില്ല. അവിടേക്കുള്ള മാർഗ്ഗനിർദ്ദേശം ചെയ്തിരിക്കുന്ന ഗൈഡുകളാണ സ്മൃതികളെന്നും നിങ്ങൾ ധരിച്ചിട്ടില്ല. അവ എഴുതപ്പെട്ടിരിക്കുന്ന സംസ്കൃതഭാഷയും നിങ്ങൾക്കറിവില്ല. ആ നിങ്ങളാണ അവയിലെല്ലാം (എല്ലാ സ്മൃതികർത്താക്കന്മാരും) ഒന്നുപോലെ പ്രസ്താവിച്ചിട്ടുള്ള ചാതുർവ്വർണ്യത്തിന്റെ അടിസ്ഥാനം സ്വാർത്ഥമാണെന്ന നാണമില്ലാതെ ജല്പിക്കുന്നതു്. മനുഷ്യരുടെ സ്വഭാവം ഇതിലധികം അധഃപതിക്കാനെന്താണുള്ളതു്?

മൂഢന്മാർ ലോകത്തിൽ വളരെയുണ്ടു്. തങ്ങൾ മൂഢന്മാരാണെന്ന വസ്തുത മനസ്സിലാക്കാൻ കഴിയാത്ത മൂഢന്മാരേയും ധാരാളം കണ്ടേക്കും. മാത്രമല്ല തങ്ങൾ അതിവിദഗ്ദ്ധന്മാരാണെന്ന സ്വ

യം പ്രഖ്യാപിപ്പാൻ ധൈര്യമുള്ള മൂഢന്മാരേയും കണ്ടെന്നുവരാം. തങ്ങൾ മാത്രമാണു വിദ്വാന്മാരായിട്ടുള്ളതെന്നും പരിചയപ്പെടുകയോ പരീക്ഷിക്കുകപോലുമോ ചെയ്യാതെ മററു സകലമാനപേരും മൂഢന്മാരാണെന്നും വിശ്വസിക്കുകയും, അവർ പറയുന്നതു തങ്ങൾക്കിഷ്ടമോ സമ്മതമോ അല്ലെന്ന ഏകകാരണത്താൽ അവരെല്ലാം ദുഷ്ടന്മാരും സ്വാർത്ഥികളും വഞ്ചകന്മാരും മററുമാണെന്നു വിധിയെഴുതുകയും ചെയ്യാൻ ധൈര്യമുണ്ടാകുന്നതു അത്ഭുതമല്ലേ? അതുതന്നേയല്ലേ നിങ്ങൾ ചെയ്തുവരുന്നതു്? ഇതിനെപ്പററി നിങ്ങൾക്കെന്തെങ്കിലും പറയാനുണ്ടെങ്കിൽ വിശദമായി എഴുതിഅയയ്ക്കണമെന്നു ഞാൻ ആവശ്യപ്പെടുന്നു. മറുപടി റജിസ്റ്റാക്കി അയയ്ക്കുന്നതിനു 71-ന.പ. സ്റ്റാമ്പു് ഇതിലടക്കംചെയ്തിട്ടുണ്ടു്. ഇതിനുമുമ്പു് മറുപടി അയയ്ക്കാൻവേണ്ടി 13 പ്രാവശ്യം 10-ക. 15-നപയുടെ സ്റ്റാമ്പു് ഞാൻ നിങ്ങൾക്കയച്ചിട്ടുണ്ടെന്നും, മറുപടി അയയ്ക്കാതെ അതെല്ലാം അവിടെ മുതൽക്കൂട്ടുകയേ ചെയ്തിട്ടുള്ളുവെന്നും ഓർമ്മപ്പെടുത്തട്ടെ.

എന്നു്,
കാണിപ്പയ്യൂർ ശങ്കരൻനമ്പൂതിരിപ്പാടു്. (ഒപ്പ്)

ത്രൈവർണ്ണികന്മാരെ (പ്രത്യേകിച്ചു് ബ്രാഹ്മണരെ) ശൂദ്രാദികളിൽനിന്നു ഉയർന്നവരായിപ്പറയുന്നതാണു് ഇളകുളം സ്വാർത്ഥമായി പറയുന്നതെങ്കിൽ—അഥവാ കണക്കാക്കുന്നതെങ്കിൽ—ആ സ്മൃതികാരന്മാർ കൂടുതൽ കഷ്ടപ്പെടുത്തിയതു് ബ്രാഹ്മണരെയാണെന്നും മററു യാതൊരു സമുദായക്കാർക്കും അത്ര ദ്രോഹം ചെയ്തിട്ടില്ലെന്നും (ഈശ്വരാ ഇങ്ങനെ എഴുതിയതിനു മാപ്പുതരണേ!) ഏററവുമധികം ആനുകൂല്യം ചെയ്തിട്ടുള്ളതു് ശൂദ്രാദികൾക്കാണെന്നും വേണ്ടവിധം പരിശോധിച്ചാൽ കാണാം. ഇതിനു വേണ്ടിടത്തോളം തെളിവുകൾ തരാൻ ഞാനൊരുക്കമാണു്. സ്മൃതികാരന്മാരായ ആ ബ്രാഹ്മണർ (മനു മുതലായ ഋഷീശ്വരന്മാർ) സ്വജാതിക്കാരായ ബ്രാഹ്മ

ഞങ്ങളുടെ തലയിൽ കയററിവെച്ചിട്ടുള്ള കഷ്ടപ്പാടുകളുടേയും ബുദ്ധിമുട്ടുകളുടേയും സ്വരൂപം ഞാൻ ഇവിടെ ചുരുക്കി പറയാം.

ജനനം മുതല്ക്കു തുടങ്ങുക. പ്രസവമടുത്താൽ വിളക്കത്തലവളെയാണല്ലൊ മിഡ്വൈഫിന്റെ സ്ഥാനത്തേയ്ക്കു വിളിക്കുക പതിവു്. അവരെ തൊട്ടാൽ അന്തർജ്ജനത്തിനു കുളിക്കാതെ ജലപാനം കഴിക്കയുമരുതു്. അതിനാൽ പ്രസവം കഴിഞ്ഞാൽ (തള്ളയും കുട്ടിയും വേറെയായാൽ) ഉടനെ കുളത്തിൽ പോയി മുങ്ങിക്കുളിക്കണം. അതു് വിചാരിക്കാൻവയ്യാത്ത അനുഭവമാകുന്നു. എനിക്കു് അഞ്ചു സഹോദരിമാരുള്ളതിൽ മൂത്ത സഹോദരിയുടേതൊഴികെ ബാക്കി നാലു പേരുടേയും ആദ്യപ്രസവം ഇല്ലത്തുവെച്ചു കഴിച്ചതു് ഓർമ്മയുണ്ടു്. അതിനു പുറമെ രണ്ടു ജ്യേഷ്ഠന്മാർ ഈരണ്ടു വിവാഹം കഴിച്ചിരുന്നതിനാൽ അവരുടെ പ്രസവങ്ങളും ഓർമ്മയുണ്ടു്. അർദ്ധരാത്രിക്കായാലും വേണ്ടില്ല പ്രസവം കഴിഞ്ഞാൽ പെണ്ണുങ്ങൾ അവരെ താങ്ങിപ്പിടിച്ചു് കുളത്തിലെത്തിക്കും. വെള്ളത്തിലിറങ്ങി മുങ്ങിയാൽ മററു അന്തർജ്ജനങ്ങൾ പിടിച്ചുകയററി തോർത്തിച്ചു് ഈറൻ മാറി കൈപിടിച്ചാണു് തിരികെ പ്രസവമുറിയിൽ എത്തിക്കുന്നതു്. ആ രംഗം വിചാരിക്കാൻവയ്യാത്തതാണു്.

ജനിച്ചു് 90 നാഴിക കഴിയുന്നതിനു മുമ്പു് വൈദികവിധിപ്രകാരം പുരോഹിതന്റെയും സ്വജനങ്ങളുടേയും സാന്നിദ്ധ്യത്തിൽ ഷോഡശസംസ്കാരങ്ങളിലാദ്യത്തേതായ 'ജാതകർമ്മം' ചെയ്യണം. 11-ാം ദിവസം അഞ്ചു സ്വജനങ്ങളുടെ സഹായത്തോടെ 'പുണ്യാഹം' എന്ന ശുദ്ധികർമ്മം ചെയ്തെങ്കിലേ സൂതിക ശുദ്ധയാകൂ. 12-ാം ദിവസമോ അടുത്ത ഏതെങ്കിലും മുഹൂർത്തത്തിലോ കുട്ടിക്കു നാമകരണം എന്ന സംസ്കാരം ചെയ്യണം. 4-ാം മാസത്തിൽ നിഷ്ക്രമണം (ഭാഷയിൽ വാതിൽപുറപ്പാടു്) എന്നു പറയുന്ന സംസ്കാരം കഴിക്കണം; അതുവരെ ആ ശിശുവിനെ മിററത്തിറക്കരുതു്; ആറാംമാസത്തിൽ ചോറൂണായി. 3-ാമത്തേയോ 5-ാമത്തേയോ വയസ്സിൽ

വപനം (തലമുടികളയൽ) കഴിയ്ക്കണം. അതേകാലത്തുതന്നെ വിദ്യാരംഭവും കഴിയ്ക്കേണ്ടതാകുന്നു. 5-ാമത്തേയോ 7-ാമത്തേയോ വയസ്സിൽ ഉപനയനമായി. അതിനുശേഷമുള്ള ദിനകൃത്യങ്ങൾ 'എന്റെ സ്മരണകൾ' 1-ാം ഭാഗം 14-ാം അദ്ധ്യായത്തിൽ പറഞ്ഞതുപോലെ കടുകിട വ്യത്യാസം വരാതെ ആചരിയ്ക്കണം. പിന്നത്തെ കൎമ്മം വിവാഹമാണ്. അതെല്ലാവൎക്കുമറിയുന്നതാണല്ലോ. അവിടുന്നങ്ങോട്ട് ഗൃഹസ്ഥനു ആചരിയ്ക്കേണ്ടതായ അനുഷ്ഠാനങ്ങൾ വളരെയുണ്ട്.* അതെല്ലാം യാതൊരു നീക്കുപോക്കും കൂടാതെ അനുസരിയ്ക്കണം. ഇതിനെല്ലാം പുറമെ ശുശ്രൂഷ വേണ്ടുംപോലെ ആചരിയ്ക്കുകയുംകൂടി വേണം. ഇങ്ങിനെ പറഞ്ഞാലൊടുങ്ങാത്തത്ര കൎമ്മങ്ങളാണ് ബ്രാഹ്മണൎക്കു നിൎബ്ബന്ധമായി അനുഷ്ഠിയ്ക്കാൻ വിധിച്ചിരിയ്ക്കുന്നതു്. ഇതെല്ലാം ആചരിയ്ക്കാൻ എത്ര ബുദ്ധിമുട്ടുകൾ അനുഭവിയ്ക്കണമെന്ന് ആലോചിച്ചുനോക്കുക. "സങ്കടാ ഹ്യാഹിതാഗ്നീനാം പ്രത്യവായൈൎഗൃഹസ്ഥതാ" എന്ന ഉത്തരരാമചരിതശ്ലോകം എത്ര അന്വൎത്ഥമാണ്!!

ചാതുൎവ്വൎണ്ണ്യം എന്ന ഏൎപ്പാട് നാട്ടിലേയ്ക്കു ദോഷകരമായിരുന്നുവെന്നും, ഗുണപ്രദമാണെന്നു അവർ ധരിച്ചതു് തെറ്റാണെന്നും മാത്രമാണ് ഇളങ്കുളം പറയുന്നതെങ്കിൽ ക്ഷമിയ്ക്കാമായിരുന്നു. എന്നാൽ ഈ വിദ്വാൻ അത്രയ്ക്കു മൂഢനാണെന്നു മാത്രം കരുതിയാൽ മതി. നേരെമറിച്ചു അതിന്റെ അടിസ്ഥാനം സ്വാൎത്ഥമാണെന്നും ദുരുദ്ദേശത്തോടെ ബലപ്രയോഗത്താൽ ഏൎപ്പെടുത്തിയതാണെന്നും മററും സംശയംകൂടാതെ പറയുക; അതിനു യാതൊരു തെളിവും കാണിയ്ക്കാതിരിയ്ക്കുകയും ചെയ്യുക! തലതല്ലിത്തകൎക്കാനാളില്ലാഞ്ഞിട്ടല്ലെ ഈ വിദ്വാൻ ഇതിനെയെല്ലാം പറയുവാൻ ധൈൎയ്യപ്പെടുന്നത്? സ്വാൎത്ഥമാണത്രെ! എന്താണ് എന്തിനെയാണ് സ്വാൎത്ഥ

---

*'എന്റെ സ്മരണകൾ' 1-ാം ഭാഗം 'ഗൃഹസ്ഥന്മാരുടെ ദിനചൎയ്യ' എന്ന അദ്ധ്യായം നോക്കുക.

മാവുക എന്നറിയാത്ത മണ്ടനാണു താനെന്നല്ലെ ഇതു വിളിച്ചുപറയുന്നതു്?

ഇതിനെ നമ്പൂതിരിമാരുടെ 'സ്വാതന്ത്ര്യമാണ്' 'സ്വാതന്ത്ര്യമാണു്' എന്നിങ്ങനെ കുഞ്ഞൻപിള്ള നമ്പൂതിരിമാരെ അനാവധി പ്രാവശ്യം ആക്ഷേപിച്ചിട്ടുണ്ടു്. (പിള്ളമാഹാത്മ്യത്തിലെ 22-ാം പേജു് നോക്കുക). ഒന്നാമതു് ഒരു സമുദായത്തെ ഒന്നാകെ അടച്ചാക്ഷേപിയ്ക്കാൻതന്നെ ഒരുവിധം മര്യാദയുള്ളവർ ഒരുങ്ങുകയില്ല. സൌത്താഫ്രിയ്ക്കയിലെ നീഗ്രോകളെപ്പോലും നീഗ്രോവിരോധികളാണെന്നു ഒന്നാകെ അടച്ചാക്ഷേപിയ്ക്കുന്ന നീഗ്രോകൾ ഉണ്ടാവില്ല. ആ ആദിവാസികൾപോലും അത്ര സംസ്കാരശൂന്യരായിരിയ്ക്കയില്ല. കാരണം ആ വെള്ളക്കാരുടെ കൂട്ടത്തിൽ നല്ല ദയാലുക്കളേയും മര്യാദക്കാരേയും പരോപകാരതല്പരന്മാരേയും കാണാനുണ്ടാകുമെന്നു അവൎക്കറിയാം. പെൻഷൻപറ്റിപ്പിരിഞ്ഞ കാളിള്ളപ്രഹസനാണെന്നു പറയുന്ന ഇയാൾ അത്രപോലും സംസ്കാരമില്ലാത്തവനാണെന്നു പറഞ്ഞാൽ സാമാന്യക്കാൎക്ക വിശ്വസിയ്ക്കാൻ കഴികയില്ല.

മഞ്ഞപ്പിത്തം പിടിച്ച കണ്ണു മഞ്ഞളിച്ചവൎക്കു് കാണുന്ന വസ്തുക്കളെല്ലാം മഞ്ഞനിറത്തിലാണെന്നു തോന്നും. അതുപോലെ അദ്ദേഹത്തിനു ഒരു രോഗം ബാധിച്ചിട്ടുണ്ടു്—'അസൂയ'. അതു് ക്ഷയംപോലെയാകുന്നു. ക്ഷയം എന്നുവെച്ചാൽ ഒരു രോഗം മാത്രമല്ല, രാജാക്കന്മാരെപ്പോലെ അതിൻ്റെ മുമ്പിലും പിന്നിലും അനേകം രോഗങ്ങൾ അകമ്പടിയായിട്ടുണ്ടാകുമല്ലൊ. * അതുപോലെ ഈ അസൂയരോഗത്തിനും സ്വാൎത്ഥം, വിദ്വേഷം, അസഹിഷ്ണുത, കണ്ണിൽക്കടി, നിൎദ്ദയത്വം, ചാപല്യം, ദ്രോഹബുദ്ധി മുതലായ ദുൎഗ്ഗുണങ്ങൾ അകമ്പടിക്കാരാകുന്നു. മഞ്ഞപ്പിത്തരോഗിയ്ക്കു വസ്തു

* "അനേകരോഗാനുഗതോ ബഹുരോഗപുരോഗമഃ
രാജയക്ഷ്മാ ക്ഷയഃ ശോഷോ രോഗരാഡിതി ച സ്മൃതഃ"
—(അഷ്ടാംഗഹൃദയം)

കളെല്ലാം മഞ്ഞയായിത്തോന്നുന്നതുപോലെ ഈ രോഗം ബാധിച്ചവൎക്ക മററുള്ളവരെല്ലാം അസൂയാലുക്കളും സ്വാൎത്ഥികളും മററുമായിട്ടേ തോന്നൂ എന്നു പ്രസിദ്ധമാണ്. ആ രോഗം ഇപ്പോഴും അദ്ദേഹത്തിന്ന മൂൎച്ഛിച്ചിരിക്കുന്ന കാലമാണ്. അതിനാൽ ഈ രോഗശാന്തിക്കായി തക്ക ചികിത്സ ഉടനെ ചെയ്യേ പററൂ.

ഇദ്ദേഹത്തിന്റെ യോഗ്യതയെ എത്ര പുകഴ്ത്തിയാലും അധികമാകയില്ല. യോഗികളെല്ലാം ഈശ്വരതുല്യന്മാരാണെന്ന ഹിന്ദുക്കളോട പറയേണ്ടതില്ല. "സുഖദുഃഖാദികളിൽ തന്നോട തുല്യമായി മററുള്ളവരെയും കാണുന്നതു യോഗികളാണെ"ന്ന ഭഗവാൻ ശ്രീകൃഷ്ണൻ ഗീതയിൽ അൎജ്ജുനനോട പറയുന്നുണ്ട്. * ആ നിലയിൽ ഇദ്ദേഹം ഒന്നാംതരം ഒരു യോഗിയാകുന്നു. എന്തെന്നാൽ ഇദ്ദേഹത്തിലുള്ള സ്വഭാവം മുഴുവനും അദ്ദേഹത്തിലെന്നപോലെത്തന്നെ മററുള്ളവരിലും അദ്ദേഹം കാണുന്നുണ്ടല്ലോ. അങ്ങിനെയെല്ലാമിരിക്കുന്ന യോഗിക്കു നമസ്കരിക്കുതന്നെ വേണം! പ്രകൃതം മാറിപ്പോയി.

കേരളത്തിലെ നമ്പൂതിരിമാരെയാണെങ്കിൽ മററു സകല സമുദായക്കാരും ഒന്നുപോലെ ഈശ്വരതുല്യന്മാരായിട്ടാണ (പ്രത്യക്ഷദൈവന്മാരായിട്ടാണ്) വിശ്വസിക്കുകയും ബഹുമാനിക്കുകയും ചെയ്തിരുന്നതു്. അങ്ങിനെ വരണമെങ്കിൽ നമ്പൂതിരിമാരിൽനിന്ന അവൎക്ക എന്തെങ്കിലും ഇഷ്ടമായ ചില ഗുണങ്ങളുണ്ടായാൽ മതിയോ? എന്നന്നും അചിന്ത്യങ്ങളും അവാച്യങ്ങളുമായ നാകം (അവൎക്കാഗ്രഹവും ആവശ്യവുമുള്ള എല്ലാ കാൎയ്യങ്ങളുംതന്നെ) നമ്പൂതിരിമാരിൽനിന്ന സിദ്ധിച്ചുകൊണ്ടേ ഇരുന്നുവെന്നല്ലേ തെളിയുന്നതു്? അല്ലാതെ സൌത്താഫ്രിക്കയിലെ വെള്ളക്കാർ നീഗ്രോകളിലെന്നപോലെ നമ്പൂതിരിമാർ തങ്ങളുടെ സ്വാൎത്ഥങ്ങളാം അന്യന്മാരിൽ (നായ

* ''ആത്മൌപമ്യേന സൎവ്വത്ര സമം പശ്യതി യോऽൎജ്ജുന
സുഖം വാ യദി വാ ദുഃഖം സ യോഗീ പരമോ മതഃ''

—ഭഗവൽഗീത.

ന്മാരിൽ മാത്രമെങ്കിലും) നിർബ്ബന്ധിച്ചു് നടപ്പാക്കിയെന്നും അടിച്ചേല്പിച്ചുവെന്നും, അങ്ങിനെ അവരെ അടിമകളാക്കിത്തീർത്തുവെന്നുമാണോ തെളിയുന്നതു്? അങ്ങിനെ ചെയ്തിരുന്നാൽ നീഗ്രോകൾക്കു വെള്ളക്കാരോടെന്നപോലെയുള്ള മനോഭാവമല്ലേ നായരുൾപ്പെടെയുള്ള അന്യന്മാർ നമ്പൂതിരിമാരെക്കുറിച്ചുണ്ടാകേണ്ടിയിരുന്നതു്? നമ്പൂതിരിമാർ അന്യന്മാരെ താഴ്ന്നവരും ഹീനന്മാരും അടിമകളുമാക്കിനിർത്തുക; ആ അന്യന്മാർക്കാണെങ്കിൽ, നമ്പൂതിരിമാർ കേവലം മനുഷ്യരല്ല—ഈശ്വരതുല്യന്മാരായിത്തോന്നുകയും ചെയ്ക!! ഇതെന്തൊരു അസംബന്ധപ്രലപനമാണു്? അങ്ങോട്ടെപ്പോഴും ചെകിടത്തടിയ്ക്കുക; അതെല്ലാം സഹിച്ചു് ഇങ്ങോട്ടു് പ്രത്യക്ഷദൈവങ്ങളായി അതിബഹുമാനാദരങ്ങളോടുകൂടി പാദസേവ ചെയ്യുകയും ചെയ്യുക! ഇതല്ലേ പിള്ളയുടെ യുക്തിവാദം? അതു സംഭാവ്യമാണോ? ലോകത്തിലെവിടെയെങ്കിലും ഇത്തരം സംഭവം ചരിത്രത്തിൽ കേട്ടിട്ടുണ്ടോ?

ഞാൻ പറയുന്നതു പിള്ള കേൾക്കണം. നമ്പൂതിരിമാർ നായന്മാരെ—ഇതരന്മാരെ മുഴുവൻ—നിർബ്ബന്ധിച്ചു് ദാസന്മാരാക്കി കീഴടക്കിത്താഴ്ത്തുകയല്ല ചെയ്തതു്. നേരെമറിച്ചു് നമ്പൂതിരിമാരുടെ അടിമകൾ—അടിയാർ—ആവാൻ തരപ്പെടുന്നതു ഭാഗ്യം മാത്രമല്ല പുണ്യംകൂടിയാണെന്നു തോന്നുകയാൽ അവരുടെ അപേക്ഷപ്രകാരം അവരെ അടിയാരായി നമ്പൂതിരിമാർ സ്വീകരിയ്ക്കുകയാണു ചെയ്തതു്. ഒരുതരത്തിലും തങ്ങൾ നമ്പൂതിരിമാരോടു തുല്യരല്ലെന്നു വിശ്വസിയ്ക്കുകയും, അവരുടെ പാദസേവ ചെയ്യുന്നതുപോലും പുണ്യമായിക്കരുതുകയും, ആ പുണ്യത്തിന്നുവേണ്ടി അവർ അപേക്ഷിയ്ക്കുകയും ചെയ്തതുകൊണ്ടാണു് അവർക്കു അടിമത്വം അനുവദിച്ചുകൊടുത്തതു്. അവരും നമ്പൂതിരിമാരും തമ്മിലുണ്ടായിരുന്ന പെരുമാറ്റം കൊണ്ടുതന്നെ ഈ പരമാർത്ഥം ബുദ്ധിയുള്ളവർക്കെല്ലാം അറിയാൻ കഴിയും. നമ്പൂതിരിമാർ സ്വാർത്ഥത്തിന്നായി മറ്റുള്ള

വരെ നിർബ്ബന്ധിച്ച് അടിമകളാക്കി നിർത്തുക, ആ മറവുള്ളവരാണെങ്കിൽ ആ അടിമത്വം കിട്ടാൻ കൊതിയ്ക്കുകയും, അതനുവദിച്ചു കൊടുത്തതിനു നമ്പൂതിരിമാരെ പ്രത്യക്ഷദൈവങ്ങളായി ആദരിയ്ക്കുകയും ചെയ്യുക; നമ്പൂതിരിമാർ അന്യന്മാരുടെ തലയ്ക്കു ചവിട്ടി അമർത്തുക; ആ അന്യന്മാർ ആ ചവിട്ടേൽക്കാൻ കൊതിയ്ക്കുകയും, ആ കാൽ തൊട്ടു തലയിൽ വെയ്ക്കുകയും ചെയ്യു! വെറും ബുദ്ധിശ്ശൂന്യന്മാരും വിശേഷബുദ്ധികളുമായ വങ്കപ്രമാണികൾക്കല്ലാതെ—ഭ്രാന്തില്ലാത്തവർക്ക് — ഇവിധം ജല്പിയ്ക്കുവാൻ ധൈര്യമുണ്ടാകുമോ! “ഞാനോടിച്ചെന്നവനെയൊന്നുതട്ടിയിട്ടു; കൊടുത്തു ഞാനവനെന്റെ ചെകിട്ടത്തു രണ്ടു” എന്നൊരു ഫലിതം എന്റെ ചെറുപ്പകാലത്തു കുട്ടികളുടെ ഇടയിൽ നടപ്പുണ്ടായിരുന്നു. അതാണു പിള്ള യുക്തി യുക്തമായി സ്ഥാപിയ്ക്കുന്ന ശാസ്ത്രം!

എത്ര പ്രഹരിച്ചാലും ശരി, പിന്നീടൊന്നു വിളിച്ചാൽ അതെല്ലാം മറന്നു വാലാട്ടിക്കൊണ്ട് മുന്നേപ്പോലെത്തന്നെ പട്ടികൾ മാത്രമേ ബഹുമാനത്തോടെ പെരുമാറൂ. അതുതന്നെ വല്ലപ്പോഴുമല്ലാതെ ഇടച്ചിലായി എന്നെന്നും എപ്പോഴും ദ്രോഹിച്ചുകൊണ്ടിരുന്നാൽ അവ വിട്ടുപോകാതിരിയ്ക്കുയുമില്ല. ഈ നായന്മാരാണെങ്കിൽ ഒന്നും ചെയ്യാതെ എന്നെന്നും നമ്പൂതിരിമാരുടെ അവമാനം സഹിച്ചുകൊണ്ട് അവരുടെ കാലടിക്കീഴിൽ കഴിഞ്ഞുകൂടിയെന്നാണോ പിള്ളസ്സാറിന്റെ നിഗമനം?

അങ്ങിനെ ഈശ്വരതുല്യന്മാരായിക്കരുതിയിരുന്ന നമ്പൂതിരിമാരെയാണ് ഈ തെമ്മാടി, ധിക്കാരി, സ്വേച്ഛാലു 'സ്വാർത്ഥികൾ' 'സ്വാർത്ഥികൾ' എന്നു നിർദ്ദയം നിസ്സങ്കോചം നിർല്ലജ്ജം ജല്പിയ്ക്കുന്നതു്. ലോകക്ഷേമത്തിനുവേണ്ടിയല്ലാതെ സ്വസമുദായത്തിന്റെ സ്വാർത്ഥത്തിനുവേണ്ടി—പ്രത്യേക ഗുണത്തിനുവേണ്ടി — ഒരൊറ്റ സംഗതിയെങ്കിലും ഇതരന്മാർക്ക സമ്മതമില്ലാതെ നിർബ്ബന്ധിച്ച്—ബലംപ്രയോഗിച്ച്—നടപ്പിലാക്കിയിട്ടുണ്ടെന്നു ഈ പിള്ള

ഷ്ടു് തെളിയിപ്പാൻ കഴിയുമോ എന്നാണു ഞാൻ ചോദിക്കുന്നതു്? അയാളൊരുക്കമുണ്ടെങ്കിൽ ഈ സംഗതി വാദിപ്പാൻ ഞാൻ തയ്യാറാണു്. പക്ഷെ വാദം കേട്ടു വിധികല്പിപ്പാൻ ഞാനും അയാളുടെ ഇഷ്ടകാരന്മാരായാൽ പോരാ; പിന്നെയോ, വാദം കേട്ടു ന്യായം കാണ്മാൻ കഴിവുള്ള വിശ്വസ്തബുദ്ധികളായിരിക്കണമെന്നേയുള്ളു.

## ജഡ്ജിയുടെ ജയിൽവാസം

മുമ്പൊരിക്കൽ ഇമ്പിച്ചി എന്ന പേരായി വലിയ കൈക്കൂലിക്കാരനായ ഒരു ജഡ്ജിയുണ്ടായിരുന്നു. വലിയ തുക കൈക്കൂലി വാങ്ങി പല നിരപരാധികളെയും അദ്ദേഹം ശിക്ഷിച്ചിട്ടുണ്ടു്. ഒടുവിൽ കൈക്കൂലിക്കേസിൽ ഗവൎമ്മെണ്ടു് അദ്ദേഹത്തെയും ശിക്ഷിച്ചു. ജയിലിൽ ചെന്നപ്പോൾ ഇദ്ദേഹം ശിക്ഷിച്ചു് ജയിലിൽ കിടക്കുന്ന ചില നിരപരാധികൾ അവിടെയുണ്ടായിരുന്നു. അവർ ഇദ്ദേഹത്തെ ആദരിച്ചു. മണ്ണു ചുമക്കാൻ പോയപ്പോൾ "നമുക്കൊക്കെ ചെറിയ കൊട്ട മതി, ജഡ്ജിത്തമ്പുരാനു വലിയ കൊട്ട കൊടുക്കണം" എന്നും പറഞ്ഞു് വലിയ മുപ്പറക്കൊട്ടതന്നെ അദ്ദേഹത്തിനു കൊടുക്കുകയും, കിളയ്ക്കുന്നവർ നിത്യവും അതിൽ നിറയെ മണ്ണിട്ടു അദ്ദേഹത്തിന്റെ തലയിൽ കയറ്റിവെച്ചു ചുമപ്പിക്കുകയും ചെയ്തിരുന്നതായ ഒരു കഥ കേട്ടിട്ടുണ്ടു്.

അതുപോലെ ഇന്നത്തെ നമ്പൂതിരിസമുദായം ഇളംകുളംജഡ്ജിത്തമ്പുരാനാൽ ശിക്ഷിക്കപ്പെട്ടു ജയിലിൽ കിടക്കുന്ന നിരപരാധികളാകുന്നു. അതിനാൽ നമുക്കൊക്കെ ചെറിയ കൊട്ടയായാലും മതി; ഈ ജഡ്ജിത്തമ്പുരാനെ മാനിക്കുവാനായി പ്രത്യേകം വലിയ കൊട്ടതന്നെ കൊടുക്കേണ്ടതാണു്. എന്നുവെച്ചാൽ നായന്മാരുടെ പേരിൽ നമ്പൂതിരിമാർ അങ്ങേഅറ്റത്തോളം വിദ്വേഷം ജനിപ്പിക്കുന്ന കള്ളച്ചരിത്രങ്ങൾ കെട്ടിച്ചമച്ചുണ്ടാക്കി പ്രസിദ്ധംചെയ്യുന്ന

താകുന്നതെന്നു താല്പര്യം. പക്ഷെ പിള്ളയ്ക്കുള്ളതുപോലെ അത്ര വലിയ കൊട്ട എന്റെ സ്വാധീനത്തിലില്ല—അയാളെപ്പോലെ അന്യന്മാരെ അവമാനിയ്ക്കാനും അധിക്ഷേപിയ്ക്കാനും വേണ്ടി മനഃപൂർവ്വം നുണപറയാൻ എനിയ്ക്കു വശമില്ല; അദ്ദേഹത്തിന്റെ അടുക്കൽ പഠിച്ചാലും എനിയ്ക്കു അത്ര വശമാവുകയുമില്ല—അതിനാൽ ഈ കാര്യത്തിൽ വ്യസനം പ്രദർശിപ്പിച്ചുകൊള്ളട്ടെ. നുണയും കള്ളച്ചരിത്രങ്ങളും മററും പറയുവാൻ എനിയ്ക്കറിഞ്ഞുകൂടാ. അതിനു പിള്ളസ്സാറിനോടു മാപ്പപേക്ഷിയ്ക്കയും ചെയ്യുന്നു.

# IV മക്കത്തായവാദം

അക്കാദമി

No: 1625/37. കുന്നംകുളം,
11—8—'62.

ര. ര. ശ്രീ.
ഇളംകുളം കുഞ്ഞൻപിള്ള അവർകൾക്കു്,
സത്യനികേതനം,
തിരുവനന്തപുരം.

'ഇളംകുളത്തിന്റെ നമ്പൂതിരിസ്സംസ്കാരം' എന്ന പുസ്തകത്തിലെ 14-ാം അദ്ധ്യായംകൊണ്ടും, നായന്മാരുടെ പൂർവ്വചരിത്രം 1-ാം ഭാഗത്തിലെ 2-ം 3-ം അദ്ധ്യായങ്ങളെക്കൊണ്ടും നായർസമുദായത്തിന്റെ മരുമക്കത്തായോല്പത്തിചരിത്രം വിശദമായി പ്രതിപാദിച്ചിട്ടുണ്ടു്. നായർസമുദായം ഒരുകാലത്തും മക്കത്തായമായിരുന്നിട്ടില്ലെന്നു അതിൽ ഞാൻ സ്ഥാപിച്ചിട്ടുമുണ്ടു്. ആ രണ്ടു പുസ്തകങ്ങളും ഞാൻ നിങ്ങൾക്ക അയച്ചുതരികയുണ്ടായി. നിങ്ങളുടെ അഭിപ്രായംകൂടി ചേർക്കണമെന്ന ആഗ്രഹത്താൽ പൂർവ്വചരിത്രം പ്രസിദ്ധം ചെയ്യുന്നതിനു മുമ്പാണു് അയച്ചുതന്നതെന്നും നിങ്ങൾക്ക ഓർമ്മയു

ണല്ലൊ. * നിങ്ങളുടെ പ്രസ്താവനയിൽ കുറച്ചെങ്കിലും യാഥാൎത്ഥ്യമോ, ആത്മാൎത്ഥതയോ, അഭിമാനമോ ഉണ്ടായിരുന്നുവെങ്കിൽ എന്റെ അഭിപ്രായങ്ങൾ തെറ്റാണെന്നും, നിങ്ങളുടേതാണ ശരിയായിട്ടുള്ളതെന്നും നിങ്ങൾ സ്ഥാപിയ്ക്കേണ്ടതായിരുന്നു; അഥവാ അതിന്നായി ശ്രമിയ്ക്കയെങ്കിലും ചെയ്യേണ്ടിയിരുന്നുവല്ലൊ. എന്നാൽ അതിനുള്ള അവസരം ഞാൻ തന്നിട്ടുകൂടി അതിന്നൊന്നും മുതിരാതെ "കെണിയിൽ കുടുങ്ങിയ കുറുക്കനെപ്പോലെ" ഒന്നുമറിഞ്ഞതില്ലെന്ന നാട്യത്തിൽ മിണ്ടാതിരിയ്ക്കുന്നതെന്താണു്? ഒരു തലയ്ക്കലെങ്കിലും ജീവനുണ്ടെങ്കിൽ ഇങ്ങിനെ മൌനമവലംബിയ്ക്കുവാൻ ആൎക്കെങ്കിലും കഴിയുമോ? അപ്പുറം നിങ്ങൾ എഴുതിയതെല്ലാം കള്ളച്ചരിത്രങ്ങളാകയാൽ എന്തു മറുപടി പറഞ്ഞാലും നിങ്ങൾ കൂടുതൽ വഷളാവുകയേ ഉള്ളുവെന്നും, അതിനാൽ ഇനി ഏറ്റവും രക്ഷയുള്ള നില മിണ്ടാതിരിയ്ക്കയാണെന്നും കരുതിയിട്ടല്ലെ അങ്ങിനെ ചെയ്യുന്നതു്? അതിരിയ്ക്കട്ടെ.

---

* പുസ്തകത്തിന്റെ അച്ചടി കഴിഞ്ഞപ്പോൾ (അവതാരിക, വിഷയവിവരം, തെറ്റൽ മുതലായതു് അച്ചടിയ്ക്കുന്നതിന്നു മുമ്പു്) എല്ലാ ഫാറങ്ങളും ഓരോ കോപ്പിയെടുത്തു് തുന്നിക്കെട്ടി രജിസ്ത്രു് ബുക്കു്പോസ്റ്റായി അദ്ദേഹത്തിന്നയച്ചുകൊടുത്തു. ഉദ്ദേശം രണ്ടു പേജിൽ കവിയാത്ത ഒരഭിപ്രായം പുസ്തകത്തോടൊന്നിച്ചു പ്രസിദ്ധംചെയ്യാനായി അയച്ചുതരുവാൻ അപേക്ഷിയ്ക്കുന്ന ഒരെഴുത്തും അയച്ചു. പുസ്തകം പ്രസിദ്ധംചെയ്തിട്ടില്ലാത്തതിനാൽ മറ്റാരെയും കാണിയ്ക്കരുതെന്നും, അഭിപ്രായത്തോടുകൂടി ആ പുസ്തകം തിരികെ അയച്ചുതരണമെന്നും പ്രത്യേകം ആവശ്യപ്പെട്ടിരുന്നു. പുസ്തകവും അഭിപ്രായവും മടക്കയേതിയടക്കം തപാലിൽ രജിസ്ത്രുചെയ്തയയ്ക്കുന്നതിന്നു 71 നയാപൈസ സ്റ്റാമ്പും ആ എഴുത്തിൽ അടക്കംചെയ്തിട്ടുണ്ടായിരുന്നു. എന്നാൽ ആ പുസ്തകവും സ്റ്റാമ്പും അവിടെ പിടിച്ചുവെയ്ക്കുക മാത്രമല്ലാതെ ഇന്നവരെ ഒരു മറുപടിയാവട്ടെ, ആ പുസ്തകമാവട്ടെ എനിയ്ക്കയച്ചുതന്നിട്ടില്ലെന്നും വായനക്കാർ അറിയണം.

"കേരളചരിത്രത്തിലെ ഇരുളടഞ്ഞ ഏടുകൾ" എന്ന പുസ്തകത്തിലെ 183-ാം പേജിൽ ഇങ്ങിനെ എഴുതിക്കാണുന്നു. "കാരാണ്മാവകാശം എന്നിൽനിന്നു ഊരാളർ എടുത്തുകളയുന്നപക്ഷം എന്റെ ഭാര്യയേയും മക്കളേയും രക്ഷിച്ചുകൊള്ളണേ എന്നു പ്രാർത്ഥിക്കുന്നതും മററും സാമാന്യജനങ്ങളുടെ ദായക്രമം 11-ാം ശതകം വരെ മക്കത്തായംതന്നെയായിരുന്നുവെന്നു തെളിയിക്കുന്നു."

(1) മേൽപറഞ്ഞപ്രകാരം ചെയ്ത പ്രാർത്ഥനക്കാരൻ ആരാണ്? (2) ഏതു ക്ഷേത്രത്തിലെ ഊരാളരോടാണ് അങ്ങിനെ പ്രാർത്ഥിച്ചതു്? (3) അങ്ങിനെ പ്രാർത്ഥിക്കാനുണ്ടായ സന്ദർഭം ഏതാണ്? (4) നിങ്ങൾക്കെവിടെനിന്നാണ് ഈ വിവരം കിട്ടിയതു്? (5) അതു 11-ാംശതകത്തിലാണെന്നു പറയുന്നുണ്ടല്ലോ. അതെങ്ങിനെ തീരുമാനിച്ചു? ഈ സംഗതികളെല്ലാം അറിയേണ്ടിയിരിക്കുന്നു. ഇതിന്റെ ആവശ്യം അങ്ങിനെ പ്രാർത്ഥിച്ചുവെന്നു നിങ്ങൾ പറഞ്ഞതു സത്യമാണോ എന്നു തീരുമാനിക്കാനാണ്. നിങ്ങളുടെ പുസ്തകങ്ങളിൽ കാണുന്ന പ്രസ്താവനകൾ പലതും തെററാണെന്നു തീർച്ചയുണ്ടു്. അവയിൽ പലതും കേവലം അബദ്ധംപററിയതല്ലെന്നും, ജനങ്ങളെ തെററിദ്ധരിപ്പിക്കാൻവേണ്ടി മനഃപൂർവ്വം ചെയ്തതാണെന്നും തെളിഞ്ഞിട്ടുണ്ടു്. അതിനാൽ നിങ്ങളുടെ ഓരോ പ്രസ്താവനയേയും പ്രത്യേകം പരിശോധിച്ചു് സത്യമാണെന്നുകണ്ടല്ലാതെ വിശ്വസിക്കാൻ നിവൃത്തിയില്ലാതെവന്നിരിക്കുന്നു. ഈ കാര്യത്തിൽ ഇത്രയും വിശദമായ വിവരം ആവശ്യപ്പെടാൻ കാരണം അതാകുന്നു.

ഭാര്യയേയും മക്കളേയും രക്ഷിക്കാനായി പ്രാർത്ഥിക്കുന്നതു മാത്രമാണല്ലോ അവർ മക്കത്തായികളാണെന്നതിലേയ്ക്കു നിങ്ങൾ തെളിവായി സ്വീകരിച്ചിരിക്കുന്നതു്. അപ്പോൾ ഇന്നുള്ള നായന്മാരെല്ലാം മരുമക്കത്തായക്കാരാകയാൽ അവരെല്ലാംതന്നെ ഭാര്യ, ഭർത്താവു്, അച്ഛൻ, മകൻ എന്നും മററുമുള്ള ബന്ധങ്ങൾ തീരെ ഇല്ലാത്തവരാണെന്നും, ഡിപ്പുവിന്റെ വിളംബരത്തിൽ പറഞ്ഞിട്ടുള്ള

മാതിരി പാടത്തു മേഞ്ഞുനടക്കുന്ന കന്നുകാലികളെപ്പോലെ വെറും ഗോധർമ്മം മാത്രം അനുസരിക്കുന്നവരാണെന്നും നിങ്ങൾ സമ്മതിച്ചതായി വിശ്വസിക്കുന്നതേ? എല്ലാ സംഗതികൾക്കും വിശദമായ മറുപടിയിൽ ഉൾപ്പെടുന്നു. മറുപടി റജിസ്റ്റാക്കി അയക്കുന്നതിന്ന് 71 നയാപൈസ സ്റ്റാമ്പും ഇതിൽ അടക്കംചെയ്തിട്ടുണ്ട്. ഇതിനു മുമ്പ് 14 പ്രാവശ്യമായി 10-ക. 86-നയാപൈസയുള്ള സ്റ്റാമ്പ് ഞാൻ അയച്ചിട്ടുണ്ടെന്നും, ഒന്നിനും മറുപടി അയക്കാതെ അതു മുഴുവൻ നിങ്ങൾ സമ്പാദിക്കുകയേ ചെയ്തിട്ടുള്ളുവെന്നും, ഇപ്പോൾ അയക്കുന്നത് അതിനു പുറമെയാണെന്നും ഞാൻ നിങ്ങളെ ഓർമ്മപ്പെടുത്തുന്നു.

എന്ന്,

കാണിപ്പയ്യൂർ ശങ്കരൻനമ്പൂതിരിപ്പാട്. (ഒപ്പ്)



No: 30/38. കുന്നംകുളം,

21—8—'62.

ര. ര. ശ്രീ.

ഇളംകുളം കുഞ്ഞൻപിള്ള അവർകൾക്ക്,

സത്യനികേതനം,

തിരുവനന്തപുരം.

11-ാമത്- ഞാൻ നിങ്ങൾക്കയച്ച എഴുത്തിനു ഇതുവരെ യാതൊരു മറുപടിയും കണ്ടില്ല. മറുപടി റജിസ്റ്റ്ചെയ്തയക്കാനുള്ള 71-ന.പ. സ്റ്റാമ്പയച്ചിട്ടും ഇതിനെ ചെയ്യുന്നത് മര്യാദക്കാർക്ക് യോജിച്ചതാണോ? "അവരവർക്ക് അറിയാവുന്ന കാര്യങ്ങളെപ്പറ്റി മാത്രം പ്രതിപാദിക്കുകയും, അറിഞ്ഞുകൂടാത്തതു അറിഞ്ഞുകൂടെന്നു പറയുകയും ചെയ്തിരുന്നെങ്കിൽ എത്ര നന്നായിരുന്നു" എന്നു നിങ്ങൾ ഉള്ളൂരിനെപ്പറ്റി—അദ്ദേഹം മരിച്ചതിനു ശേഷം—'കേരളചരിത്രത്തിലെ ഇരുളടഞ്ഞ ഏടുകൾ' എന്ന പുസ്തകത്തിലെ അവതാരിക

യിൽ പറഞ്ഞിട്ടുണ്ടല്ലൊ. ആ നിങ്ങളല്ലേ "ചാതുർവ്വർണ്ണ്യത്തിന്റെ അടിസ്ഥാനം സ്വാർത്ഥമാണ്" എന്നു സംശയംകൂടാതെ പുലമ്പിയിരിക്കുന്നതു്? ഉള്ളൂർ ജീവിച്ചിരിക്കുമ്പോഴാണ് അങ്ങിനെ നിങ്ങൾ പുലമ്പിയിരുന്നതെങ്കിൽ അത്രയെങ്കിലും മര്യാദയാകുമായിരുന്നു! എന്നാൽ അദ്ദേഹം മരിക്കുവാൻവേണ്ടി അനേകകൊല്ലം കാത്തിരിക്കുകയും, മരിച്ചതിനു ശേഷം 'അദ്ദേഹവുമായി നടന്ന സ്വകാര്യസംഭാഷണങ്ങളാണെന്നും പറഞ്ഞു തട്ടിവിടുകയും ചെയ്തതു എന്തു മര്യാദയാണ്? അതു വായനക്കാർ തീർച്ചപ്പെടുത്തേണ്ടതാണ്". ഇവിടെ വിഷയം അതല്ലല്ലൊ.

ഉള്ളൂരിനെപ്പറ്റി അങ്ങിനെയെല്ലാം ജല്പിച്ച ധിക്കാരിയായ നിങ്ങളോടു ഞാൻ ചോദിച്ചതെന്താണ്? നിങ്ങളുടെ ദയാദാക്ഷിണ്യത്തിനുവേണ്ടി യാചിക്കുകയൊന്നുമല്ല ഞാൻ ചെയ്തതു്; ഹിന്ദുമതത്തെയും ബ്രാഹ്മണരെയും ആകമാനം അപമാനിക്കുകയും അവഹേളിക്കുകയും ചെയ്യുന്ന വിധം നിങ്ങൾ ചെയ്ത പ്രസ്താവനയ്ക്കു തെളിവു ചോദിക്കുകയാകുന്നു. അതിനെപ്പറ്റി ഇതുവരെ യാതൊരു മറുപടിയും അയയ്ക്കാതിരുന്നതു — ഹിന്ദുമതത്തെപ്പറ്റി നിങ്ങൾക്കറിവില്ലാത്തതിട്ടല്ല — അവസരമില്ലാത്തതിട്ടായിരിക്കുമെന്നാണോ ഞാൻ വിശ്വസിക്കേണ്ടതു്? അങ്ങിനെയാണെങ്കിൽതന്നെ "ഇപ്പോഴും അവസരമില്ലെന്നും, ഇത്ര ദിവസത്തിനകം മറുപടി അയയ്ക്കാമെന്നും ഉടനെ എനിക്കു അറിവുതരേണ്ടതല്ലേ? ഒരു തലയ്ക്കലെങ്കിലും മര്യാദയുള്ളവർ അങ്ങിനെ ചെയ്യാതിരിക്കുമോ? മറുപടിക്കുള്ള സ്റ്റാമ്പയച്ചുതന്നിട്ടുകൂടി ഇവിധം പ്രവർത്തിക്കുന്നതെന്താണ്?

ഞാൻ നിങ്ങളോടു ചോദിക്കുന്ന "ചാതുർവ്വർണ്ണ്യത്തിന്റെ അടിസ്ഥാനം സ്വാർത്ഥമാണ്" എന്നു നിങ്ങൾ അറിഞ്ഞുകൊണ്ടുതന്നെ പറഞ്ഞതാണോ? ഹേ! പിള്ളസ്സാറേ! മറുപടി പറയൂ. നിങ്ങൾക്കു അറിഞ്ഞുകൂടാത്തതൊന്നും നിങ്ങൾ പറകയില്ലല്ലൊ. നിങ്ങൾ

ജീവിച്ചിരിയ്ക്കുവോളമിട്ടു പോരിയ്ക്കുയല്ലേ ഞാൻ ചെയ്യുന്നതു്? എന്തുകൊണ്ടാണു മറുപടി പറയാത്തതു്? ഹിന്ദുമതത്തെപ്പററി നിങ്ങൾ എന്താണു പഠിച്ചിട്ടുള്ളതു്? ഹിന്ദുമതമാകുന്ന മഹാസമുദ്രത്തെ നിങ്ങൾ ഒരു തൊട്ടുനോക്കൽപോലും ചെയ്തിട്ടുണ്ടോ? കടൽക്കരയിൽ ചെന്നു നില്ക്കുക മാത്രം ചെയ്തിട്ടു് കടലിനെപ്പററിയ സർവ്വകാര്യങ്ങളും ഗ്രഹിച്ചുവെന്നും അറിയ്ക്കുറിയാമെന്നും അഭിമാനിയ്ക്കുന്നതുപോലെ മൂഢത മാത്രമല്ല ധിക്കാരവുംകൂടിയല്ലേ ഇതു്!

ഉള്ളൂരിനെപ്പോലെയുള്ള അഹങ്കാരവും മൂഢതയും നിങ്ങൾക്കില്ലല്ലോ. അതിനാൽ നിങ്ങൾക്കറിവില്ലാത്തതൊന്നും നിങ്ങൾ പറഞ്ഞിരിയ്ക്കയില്ലെന്നു തീർച്ചയല്ലേ? ഉള്ളൂരെപ്പോലെ നിങ്ങൾ മരിച്ചിട്ടില്ലെന്നും, ഇപ്പോൾ ജീവിച്ചിരിപ്പുണ്ടെന്നുമുള്ള കാര്യത്തിലും നിങ്ങൾക്കെതിർപ്പുണ്ടാവില്ല. ഞാനാവശ്യപ്പെട്ടപ്രകാരം തെളിവു തരാതിരിയ്ക്കുവാൻ കാരണം പിന്നെ എന്താണു്? അതെന്തെങ്കിലുമാവട്ടെ. കഴിഞ്ഞ കാര്യത്തെപ്പററി ഞാൻ വിസ്തരിയ്ക്കുന്നില്ല. ഈ റിമൈണ്ടർ കിട്ടിയാലെങ്കിലും താമസിയ്ക്കാതെ മറുപടി തരണമെന്നും, അസൗകര്യമുണ്ടെങ്കിൽ ഇരു ദിവസത്തിനകം മറുപടി അയയ്ക്കുമെന്നു് ഉടനെ അറിവുതരണമെന്നും അപേക്ഷിയ്ക്കുന്നു. മറുപടി രജിസ്ത്രു ചെയ്തയയ്ക്കുന്നതിനു് 71_ന.പ. സ്റ്റാമ്പും അടക്കം ചെയ്യുന്നു. *

എന്നു്,

കാണിപ്പയ്യൂർ ശങ്കരൻനമ്പൂതിരിപ്പാടു്. (ഒപ്പു്)

---

* ഇതു് 15-ാമത്തെ തവണയാകുന്നു; മറുപടിയ്ക്കുവേണ്ടി 11-ക. 67-നയാപൈസയുടെ സ്റ്റാമ്പു് അയച്ചു.

# V വേശ്യകളാക്കൽ

കുന്നംകുളം,
20—10—’62.

ര. രാ. ശ്രീ.
ഇളംകുളം കുഞ്ഞൻപിള്ള അവർകൾക്കു്,
സത്യനികേതനം,
തിരുവനന്തപുരം.

“സുന്ദരികളായ സ്ത്രീകൾ ഏതു ജാതിയിൽപെട്ടവരായാലും, അവരെ വേശ്യകളാക്കിത്തീർക്കണമെന്നതു് ബ്രാഹ്മണരുടേയും നാടുവാഴികളുടേയും കടമയായിരുന്നു” എന്നു നിങ്ങൾ ‘ചില കേരളചരിത്രപ്രശ്നങ്ങൾ’ 2-ാം ഭാഗം എന്ന പുസ്തകത്തിലെ 104-ാം പേജിൽ പറഞ്ഞിട്ടുണ്ടല്ലൊ. ഇതു് നമ്പൂതിരിമാർക്കു (നാടുവാഴികൾക്കു) അത്യന്തം അപമാനകരവും ആക്ഷേപാർഹവുമാണെന്നു നിങ്ങൾ ഓർക്കണം. യാതൊരു സ്ത്രീയും തേവിടിച്ചികളായി അധഃപതിച്ചിട്ടുള്ളതെന്നല്ലാതെ അതിന്നു അധഃപതിപ്പിയ്ക്കുവാൻ നമ്പൂതിരിമാർ ഒരിയ്ക്കലും ശ്രമിയ്ക്കുകയോ ആഗ്രഹിയ്ക്കുകപോലുമോ ചെയ്തിട്ടുണ്ടാവില്ലെന്നാണു ഞാൻ വിശ്വസിയ്ക്കുന്നതു്. ഏതായാലും നിങ്ങൾ ആരോപിയ്ക്കുന്നതായ ഈ കുറ്റം അടുത്തകാലത്തൊന്നുമല്ല, അനേകം നൂറ്റാണ്ടുകൾക്കു മുമ്പാണെന്ന കാര്യത്തിൽ സംശയമില്ലല്ലൊ.

അങ്ങിനെ അതെല്ലാം തീരെ വിസ്മൃതപ്രായമായിക്കഴിഞ്ഞ സ്ഥിതിയ്ക്കു, അതു വാസ്തവമാണെന്നിരുന്നാൽക്കൂടി, ഇപ്പോൾ വീണ്ടും പ്രസ്താവിച്ചിട്ടു കാര്യമെന്താണ്? ഇതു് ഇപ്പോളില്ലാത്തതായ സമുദായസ്പർദ്ധയെ ഉണ്ടാക്കാനല്ലാതെ എന്തിന്നാണുപകരിയ്ക്കുക? ഭാരതത്തിലെന്നപോലെത്തന്നെ കേരളത്തിലേയും ജനങ്ങൾ നാനാജാതിമതസ്ഥന്മാരടങ്ങിയതാണല്ലൊ. പണ്ടു അവർ തമ്മിൽ സ്പർദ്ധയുണ്ടായാൽക്കൂടി അവയെ ശമിപ്പിച്ചു് സമുദായമൈത്രിയുണ്ടാക്കാ

നല്ല ക്ഷേമകാംക്ഷികൾ പരിശ്രമിക്കുന്നതു്? അങ്ങിനെയിരിക്കു പണ്ടു നടന്നതായ പഴയ ചരിത്രമാണെന്ന നിലയിൽ ഓരോന്നെഴുതി സമുദായസ്ഥർ ഉതകാതിരിക്കാൻ നിങ്ങൾ ശ്രമിക്കുന്നതു തെററല്ലേ? പിന്നെ എന്തിനാണ നിങ്ങൾ ഇതിനെ പ്രസ്താവിച്ചതു്? അതിരിക്കട്ടെ.

ഒരു സമുദായത്തെയാകെ ഇവിധം അധിക്ഷേപിക്കുമ്പോൾ അതിന്നടിസ്ഥാനമായ തെളിവു് അവിടെത്തന്നെ കാണിക്കുക എന്നതു മര്യാദ മാത്രമാണു്. അങ്ങിനെ ചെയ്യാതെ ഇവിധം പ്രസ്താവിച്ചതു തെററാണെന്ന മാത്രമല്ല നിങ്ങളുടെ കുററംകൂടിയാകുന്നു. അതിനാൽ അതിനെപ്പററിയ ശരിയായ തെളിവു കാണിക്കുകയും, വിശദീകരണം തരികയും വേണമെന്ന ആവശ്യപ്പെടുന്നു; അപ്രകാരം ചെയ്യുന്നതായ പക്ഷം നിങ്ങൾക്കെന്നെ ഞാൻ ബാദ്ധ്യപ്പെടുത്തുകയും ചെയ്യട്ടെ.

'എല്ലാ ജാതിയിൽ പെട്ടവരായാലും' എന്ന നിങ്ങൾ പറഞ്ഞിട്ടുണ്ടല്ലോ. അതിന്റെ താല്പര്യം എന്താണ്? അതിന്നത്രത്തോളം വ്യാപ്തിയുണ്ടോ? നമ്പൂതിരിസ്ത്രീകളേയും അങ്ങിനെ വേശ്യകളാക്കിയിരുന്നുവോ? മൊത്തത്തിൽ ജാതികളെപ്പററിയുള്ള വ്യവഹാരം ബ്രാഹ്മണർ, അമ്പലവാസി, നായർ എന്നിങ്ങിനെയാണല്ലോ. ഇവരിൽനിന്ന മാത്രമാണോ സുന്ദരികളെയെല്ലാം പിടിച്ചു വേശ്യകളാക്കിയിരുന്നതു്? വെളുത്തേടത്തു്-വിളക്കിത്തലനായന്മാർ, തീണ്ടലുണ്ടെന്നവെച്ചിരുന്ന ഈഴവരാദിയായ കമ്മാളർ, ഹരിജനങ്ങൾ മുതലായ ജാതിക്കാരിലും സുന്ദരികളായ സ്ത്രീകളുണ്ടാകാവുന്നതല്ലോ. 'സുന്ദരികളായ സ്ത്രീകൾ' എന്ന മാത്രമല്ലാതെ ചിലരെയോ (അഥവാ പലരെയും എന്നെങ്കിലുമോ പറയാതിരുന്ന സ്ഥിതിക്കു്) സുന്ദരികളെ മുഴുവനും വേശ്യകളാക്കുമെന്ന അർത്ഥം സ്പഷ്ടമാണ്. അതിനാൽ നിർബ്ബന്ധസൈന്യസേവനമുള്ള കാലത്തു് ആരോഗ്യമുള്ള സന്താനങ്ങളുടെ മാതാപിതാക്കൾക്കെന്നപോലെ സൌന്ദര്യമുള്ള പ

ത്രീയുണ്ടാവുന്നതു ആപത്താണെന്നല്ലേ വന്നതു്? 'ഏതു ജാതിയിൽ പെട്ടവരായാലും' എന്നു നിങ്ങൾ സംശയത്തിന്നിടവരാത്ത വിധത്തിൽ ഖണ്ഡിതമായി പറഞ്ഞ സ്ഥിതിക്കു ഇതിന്നെല്ലാം വ്യക്തമായി മറുപടി പറയത്തക്ക തെളിവുകൾ സമ്പാദിച്ചിട്ടുണ്ടാവുമെന്നു തീർച്ചയാണല്ലോ. അതെല്ലാം എനിക്കു തീർച്ചയായും കാണേണ്ടതായ ആവശ്യമുണ്ടു്.

ഏതേതു ജാതിയിൽനിന്നു എത്രയെത്ര സുന്ദരികളെയാണു് നമ്പൂതിരിമാർ വേശ്യകളാക്കിയതെന്നു വ്യക്തമായ കണക്ക ഒക്കെ നിങ്ങൾക്കു കിട്ടിയില്ലെന്നുവരാം. അതിനാൽ അതു് ഞാനാവശ്യപ്പെടുന്നുമില്ല. എന്നാൽ സുന്ദരികളായ സ്ത്രീകളെ തേടിപ്പിടിച്ചു നമ്പൂതിരിമാർ വേശ്യകളാക്കിയിരുന്നുവെന്നും, അപൂർവ്വമായിട്ടല്ല ധാരാളമായിട്ടുതന്നെ അങ്ങിനെ ചെയ്തിരുന്നുവെന്നും, എല്ലാ ജാതികളിലെ സുന്ദരികളേയും അങ്ങിനെ വേശ്യകളാക്കിയിരുന്നുവെന്നും വിശ്വസിപ്പിക്കത്തക്കവിധം—അഥവാ ഉഹിപ്പിക്കത്തക്കവിധത്തിലെങ്കിലും—പല ജാതിക്കാരിൽനിന്നു ധാരാളം സുന്ദരികളെ വേശ്യകളാക്കിയിരുന്നുവെന്നും തെളിയിക്കാതെ പററില്ല. ഇതിന്നുള്ള തെളിവു ഉടനെ കാണിക്കണമെന്നു ഞാൻ ഇതിനാൽ ആവശ്യപ്പെടുന്നു.

പിന്നെ വേശ്യകളാക്കിത്തീർന്നതു നമ്പൂതിരിമാരുടെ 'കടമ'യായിരുന്നുവെന്നു നിങ്ങൾ എഴുതിയിട്ടുണ്ടു്. ഇതിന്നും ശരിയായ ഒരു വിശദീകരണം കിട്ടിയേ മതിയാകൂ. (എ) സാധാരണ പലരും ചെയ്യാറുണ്ടു്; എല്ലാവർക്കും അറികയും ചെയ്യാം; എന്നാലും ഗോപ്യമായിട്ടു ചെയ്യും; അങ്ങിനെ ചിലതുണ്ടു്. പണ്ടത്തെ നമ്പൂതിരിമാരുടെ സംബന്ധവും നായന്മാരുടെ കള്ളകുടിയും മററും ഇതിന്നുദാഹരണമാണു്. (ബി) നഷ്ടമില്ലാത്ത ഉപകാരം ചെയ്യുക എന്നതു് സർവ്വസാധാരണമായ പതിവാണല്ലോ. (സി) പടി കടന്നു വന്നു "കുറച്ചു പച്ചവെള്ളം കുടിക്കാൻ തരണ"മെന്നു ആരാവശ്യ

പ്പെട്ടാലും കൊടുക്കാം; വലിയ വിഘ്നമുണ്ടെങ്കിലേ കൊടുക്കാതിരിക്കുവാനുള്ളുവല്ലൊ. കാരണം അതൊരു ധർമ്മവും മര്യാദയുമായിക്കരുതുന്നതുതന്നെ. (ഡി) നമ്പൂതിരിമാർ സന്ധ്യാവന്ദനാദികൾ ചെയ്യുന്നതെന്ന നിർബ്ബന്ധമാണല്ലൊ. അതിനാൽ അതൊരു കടമയാണെന്നു പറയാം. അതു ഒരിക്കൽ ചെയ്യാൻ സാധിക്കാതെ വന്നാൽ അടുത്തദിവസം ആവർത്തിക്കണം — പിറ്റേദിവസം തലേദിവസത്തെയും ചെയ്യണമെന്നർത്ഥം. (ഇ) ഭാര്യാസന്താനങ്ങളെ സംരക്ഷിക്കുക എന്നതു കടമയാണ്". താൻ മരിച്ചിട്ടെങ്കിലും അവരുടെ ജീവൻ രക്ഷിക്കണം; സന്ധ്യാവന്ദനംപോലെ മാററിവെയ്ക്കാൻ തരമില്ല. അത്തരം പ്രവൃത്തികളാണ 'കടമ'.

സുന്ദരികളെ വേശ്യകളാക്കിത്തീർക്കണമെന്നതു് ഒരു 'കടമ'യാണെന്നാണല്ലൊ നിങ്ങൾ പറഞ്ഞിരിക്കുന്നതു്. അപ്പോൾ സുന്ദരിയായ ഒരു സ്ത്രീ ഏതു സമുദായത്തിലെങ്കിലും എവിടെയെങ്കിലുമുണ്ടെന്നറിഞ്ഞാൽ അവരെപ്പിടിച്ചു ദാസിയാക്കാതെ നമ്പൂതിരിമാർക്ക് ജീവിക്കുവാൻ സാദ്ധ്യമല്ല. ഭാര്യാസന്താനങ്ങളെ പെരുവഴിയിൽ അനാഥരാക്കി തള്ളിയാൻ വിട്ടുകൊണ്ടു താൻ സ്വതന്ത്രനായി സസുഖം ജീവിക്കുന്നതുപോലെ സുന്ദരിയായ ഒരു പെൺകുട്ടിയെ കണ്ടാൽ — അഥവാ അങ്ങിനെ ഒരുവളുണ്ടെന്നു കേട്ടാൽ — അവളെ വേശ്യയാക്കാതെ ജീവിക്കുന്നതു് നമ്പൂതിരിമാർക്ക് അസഹ്യവും അചിന്ത്യവുമായിരിക്കണമെന്നല്ലേ അതിൻെറ സാരം?

ഇത്രത്തോളം ഉറപ്പിച്ചുപറയാൻ സാധിക്കണമെങ്കിൽ — ധൈര്യപ്പെടണമെങ്കിൽ — അത്രയും വ്യക്തമായ തെളിവുകൾ നിങ്ങൾ സമ്പാദിച്ചിട്ടുണ്ടാവാതെ വരില്ലല്ലൊ. ആ തെളിവുകൾ എന്തെന്ന് എനിക്കു വ്യക്തമായി അറിയണം; രേഖകളെല്ലാം സ്വയം പരിശോധിക്കുകയും വേണം. അതിനാൽ ഈ കാര്യത്തിൽ നിങ്ങളുടെ കൈവശമുള്ള തെളിവുകളുടെ വിവരം ആദ്യംതന്നെ വിശദമായി എഴുതിഅയയ്ക്കണം.

കഴിഞ്ഞില്ല; ഇനിയും അറിയേണ്ടതുണ്ട്. 'വേശ്യകളാക്കിത്തീർക്കുക' എന്നാണല്ലോ നിങ്ങൾ പറയുന്നത്. അതിന്നു എന്തൊരു ചടങ്ങാണ് നമ്പൂതിരിമാർക്കുണ്ടായിരുന്നത്? അതു സ്വയം ചെയ്യുകയോ മറ്റുചിലരെക്കൊണ്ടു ചെയ്യിക്കുകയോ പതിവ്? സ്വൈരിയായ ഒരു നായർസ്ത്രീയുണ്ടെന്നു വിചാരിക്കുക. ആദ്യം അവൾ വേശ്യയല്ല; വേശ്യയാക്കിത്തീർത്തിട്ടു വേശ്യയാകുന്നുള്ളുവെന്നാണല്ലോ നിങ്ങൾ പറഞ്ഞതിന്റെ അർത്ഥം. അങ്ങിനെ വേശ്യയാക്കിത്തീർക്കാൻ വേണ്ടതായ കർമ്മം എന്താണ്? ആരാണ്? എവിടെ വെച്ചാണു ചെയ്യുന്നത്? ഇതിനെപ്പറ്റിയുള്ള പൂർണ്ണവിവരം എനിക്കറിയേണ്ടതായ ആവശ്യമുണ്ട്. അതു തരുവാൻ ഞാനാവശ്യപ്പെടുന്നു. *




എന്ന്,

കാണിപ്പയ്യൂർ ശങ്കരൻനമ്പൂതിരിപ്പാട്. (ഒപ്പ്)

കുന്നംകുളം,
18—12—’62.

മ. രാ. ശ്രീ.

പ്രൊഫസർ ഇളംകുളം പി. എൻ. കുഞ്ഞൻപിള്ള Esq.,

സത്യനികേതനം,

തിരുവനന്തപുരം.

20—10—’62-ൽ ഞാൻ രജിസ്റ്റർചെയ്തു നിങ്ങൾക്കയച്ച കത്തിന്നു ഇതുവരെ മറുപടി കണ്ടില്ല. നിങ്ങൾ ആ പറഞ്ഞത് കേവലം തെമ്മാടിത്തമാണെന്നും, ന്യായമായ തെളിവോ യുക്തി

---

* മറുപടി രജിസ്റ്റർചെയ്യുവാനായി 71-ന.പ. സ്റ്റാമ്പും അടക്കം ചെയ്തിരുന്നു. ഇതോടുകൂടി 12-ക. 28-നയാപൈസയുടെ സ്റ്റാമ്പ് (16 തവണയായി) അദ്ദേഹം മറുപടി അയയ്ക്കാതെ പിടിച്ചുവെച്ചുവെന്ന വിവരം വായനക്കാർ അറിയേണ്ടിയിരിക്കുന്നു.

യോ അതിനു കാണിക്കുവാൻ കഴിയാത്തതുകൊണ്ടാണു് മറുപടി അയക്കാത്തതെന്നാണു ഞാൻ വിശ്വസിക്കുന്നതു്. അതിരിക്കട്ടെ.

ഞാൻ പറയുന്നതങ്ങിനെയല്ല; താഴെ പറയുംപ്രകാരമാണെന്നാകുന്നു. അതിനെപ്പററി നിങ്ങൾക്കു നിഷേധിക്കുവാനോ വല്ലതും പറവാനോ ഉണ്ടെങ്കിൽ അതു രണ്ടാഴ്ചക്കുള്ളിലെങ്കിലും വിശദമായി എഴുതിഅയക്കണമെന്നു ഞാൻ ഇതിനാൽ ആവശ്യപ്പെടുന്നു. നിങ്ങൾ അപ്രകാരം മറുപടി അയച്ചില്ലെങ്കിൽ താഴെ എഴുതുന്നതെല്ലാം ശരിയാണെന്നു നിങ്ങൾ സമ്മതിച്ചതായിട്ടേ വിശ്വസിക്കയുള്ളു.

നായർസ്ത്രീകൾ മുഴുവൻ എന്നെന്നും വേശ്യകളായിട്ടേ ജീവിച്ചിരുന്നുള്ളു. സുന്ദരികളെന്നോ വിരൂപിണികളെന്നോ ഉള്ള വ്യത്യാസങ്ങളൊന്നും അക്കാര്യത്തിലുണ്ടായിരുന്നില്ല. അവരെ വേശ്യകളാക്കിത്തീർക്കുന്ന കർമ്മം നായന്മാരുടെ സാമുദായികനടവടികളോടൊന്നിച്ചു് ഏർപ്പെടുത്തുകയും നടത്തിവരികയും ചെയ്തിരുന്നു. ലോകത്തിൽ എല്ലാ ജാതിമതക്കാരിലും മതാചാരപ്രകാരം പൌരോഹിത്യച്ചടങ്ങുകളോടുകൂടിയ സ്ത്രീപുരുഷന്മാരെ കൂട്ടിച്ചേർക്കുന്നതായ വിവാഹമുണ്ടു്. നായർസമുദായത്തിൽ മാത്രം അങ്ങിനെയൊന്നപ്പാടെ ഇല്ല! പുരുഷന്മാർക്കു് വിവാഹമേ ഇല്ല! സ്ത്രീകൾക്കാണെങ്കിൽ വിവാഹമുണ്ടായിരുന്നു. പക്ഷെ പുരുഷനില്ലാത്ത വിവാഹമാണെന്നു മാത്രം! ദമ്പതികളാവാനും വേർപിരിയാനും അവർക്കു് പുരോഹിതനോ മതകർമ്മമോ ഇല്ല. ഇഷ്ടമായാൽ ഇഷ്ടമുള്ളേടത്തോളം കാലം ഭാര്യാഭർത്താക്കന്മാരായിരിക്കാം; ഇഷ്ടമില്ലാതായാൽ പിരിഞ്ഞുപോകാം. ഇതല്ലെ ഇന്നത്തെയും സമ്പ്രദായം?

കന്യകാഗമനം സർവ്വശാസ്ത്രനിഷിദ്ധമാണു്. ആ കന്യകാത്വം കളയുന്നതിനായി മണവാളൻ എന്ന വർഗ്ഗം പ്രഥമനിഷേകവും നടത്തി ദാസിയാക്കുകയായിരുന്നുവല്ലോ പതിവു്. സ്ത്രീകളെ പുരുഷനി

ല്ലാത്ത വിവാഹംപോലെ ഈ വേശ്യയാകുന്ന പ്രഥമനിഷേധവും അടുത്തകാലത്തായി ഇല്ലാതായതാകുന്നു. ഇതിനെപ്പററി നായന്മാരുടെ പൂർവ്വചരിത്രം 2-ാം ഭാഗം 8-ാമദ്ധ്യായത്തിൽ വിസ്തരിച്ചിട്ടുള്ളതിനാൽ അതു് നോക്കുവാൻ മാത്രം പറഞ്ഞു ഇവിടെ നിർത്തുകയെ ചെയ്യുന്നുള്ളു. ഇതിനെപ്പററി നിങ്ങൾക്കെന്താണു പറയാനുള്ളതെന്നും അറിയാനാഗ്രഹമുണ്ടു്. മറുപടി രജിസ്റ്റ്രചെയ്തയയ്ക്കുവാൻ 71-നപ. സ്റ്റാമ്പ് ഇതിലടക്കംചെയ്തിട്ടുണ്ടു്. *

എന്നു്,

കാണിപ്പയ്യൂർ ശങ്കരൻനമ്പൂതിരിപ്പാട്. (ഒപ്പ്)




# VI ആയുധാഭ്യാസവും കൂട്ടക്കൊലയും

കുന്നംകുളം,
31—7—’63.

ര. ര. ശ്രീ

പ്രൊഫ: ഇളംകുളം കുഞ്ഞൻപിള്ള അവർകൾക്കു്,
സത്യനികേതനം,
തിരുവനന്തപുരം.

“നമ്പൂതിരിമാർ അവരുടെ സൌകര്യത്തിനുവേണ്ടി നായന്മാരുടെ തലയിൽ കെട്ടിവെച്ചതാണു സംബന്ധപ്പ്രാട്. മരുമക്കത്തായവും, ആയുധാഭ്യാസവും, അനാക്ഷതേചാവുമെല്ലാം നമ്പൂതിരിമാർ കെട്ടിവെച്ചതുതന്നെ.” ഇതു് നിങ്ങൾ ‘കേരളചരിത്രത്തിലെ

* മറുപടിയ്ക്കുവേണ്ടി സ്റ്റാമ്പയയ്ക്കുന്നതു് ഇതു് 17-ാമത്തെ പ്രാവശ്യമാകുന്നു. ഇതോടുകൂടി ആകെ 12-ക. 99-നയാപൈസയുടെ സ്റ്റാമ്പാണു് അദ്ദേഹം മുതൽക്കൂട്ടിയിരിക്കുന്നതു്.

ഇതുളടങ്ങിയ ഏടുകൾ' എന്ന പുസ്തകത്തിലെ 209-ാം പേജിൽ പറഞ്ഞിട്ടുള്ളതാണല്ലൊ. മേൽപ്പറഞ്ഞതായ നാലു കുററങ്ങൾക്കും യാതൊരു തെളിവും നിങ്ങൾ കാണിച്ചിട്ടില്ല. വെറുതെയങ്ങു സ്വീധവൽക്കരിച്ചുകൊണ്ട് വിധി എഴുതുക മാത്രമേ ചെയ്തിട്ടുള്ളൂ. ഇതാണോ മര്യാദക്കാരുടെ സമ്പ്രദായം? തങ്ങളുടെ ചില സത്യങ്ങളെ തെളിയിപ്പാൻ മററുള്ളവരുടെ ചില കുററങ്ങളെ വെളിവാക്കിയേ പററൂ എന്നു വന്നാൽ മാത്രമല്ലാതെ അന്യന്മാരിൽ ആരും കുററാരോപണം ചെയ്യയില്ല. എന്നാൽതന്നെയും വാദത്തിന്നിടവരാത്ത വിധത്തിൽ തക്കതായ തെളിവുണ്ടായിരിക്കയും വേണം. എന്നാൽ തെളിവൊന്നും കാണിക്കാതെയും കുററം നല്ലവണ്ണം തെളിഞ്ഞ മട്ടിലും ഇങ്ങിനെ നിങ്ങൾ ഉറപ്പിച്ചുപറയുവാൻ കാരണമെന്താണ്? അതുകൊണ്ട് നിങ്ങൾക്കുള്ള പ്രയോജനമാണെന്തായിട്ടുള്ളത്? അഥവാ ഉണ്ടാവാൻ പോവുന്നത്?

മേൽപറഞ്ഞ ആരോപണങ്ങളിൽ മതകലഹത്തെയും സംബന്ധപ്പാടിനെയും പററി 'ഇല്ലക്കളത്തിന്റെ നമ്പൂതിരിപ്പുകാരം' എന്ന പുസ്തകത്തിൽ വേണ്ടുവോളം യുക്തിയും ന്യായവും തെളിവും കാണിച്ചു നിഷേധിച്ചിട്ടുണ്ട്. ആ പുസ്തകം നിങ്ങൾക്കയച്ചുതന്നിട്ടു രണ്ടു കൊല്ലം കഴിഞ്ഞിട്ടുണ്ടല്ലൊ. നിങ്ങളുടെ ആരോപണം ശരിയാണെന്നും എന്റെ എതിർവാദങ്ങൾ തെററാണെന്നും നിങ്ങൾക്കഭിപ്രായമുണ്ടെങ്കിൽ ആ വിവരം വിശദമായി എഴുതേണ്ടിയിരുന്നില്ലേ? ഇതുവരെ അങ്ങിനെ ചെയ്യാതിരുന്നതു് നിങ്ങളുടെ പ്രവൃത്തി തെററാണെന്നു സമ്മതിക്കുകയല്ലേ?

നിങ്ങൾ നമ്പൂതിരിമാരിൽ ആരോപിച്ചതായ കുററങ്ങൾ ദുഷ്ടവിചാരത്തോടുകൂടി മനഃപൂൎവ്വം കൊണ്ടുവന്ന കള്ളക്കേസുകളാണെന്നു ഞാൻ പറയുന്നു. നിങ്ങൾക്ക കഴിയുമെങ്കിൽ മൌനമവലംബിക്കാതെ ന്യായമായ യുക്തിയും തെളിവും കാണിച്ചു് ഇതി

ന്നെ നിഷേധിച്ചിട്ടുള്ളതാണെന്ന തൊന്നാകുരുപ്പെടുകയും ചെയ്യുന്നു. മറുപടി രജിസ്റ്റർചെയ്തയയ്ക്കാനായി 70-നയാ. സ്റ്റാമ്പൊട്ടിച്ച് എന്റെ മേൽവിലാസമെഴുതിയ കവർ ഇതിലടക്കംചെയ്തിട്ടുണ്ട്. *

എന്ന്,
കാണിപ്പയ്യൂർ ശങ്കരൻനമ്പൂതിരിപ്പാട്. (ഒപ്പ്)

കൂട്ടക്കൊല:—

കുന്നംകുളം,
6—9—'63.

ര. രാ. ശ്രീ
ഇളംകുളം കുഞ്ഞൻപിള്ള അവർകൾ, സത്യനികേതനം,
തിരുവനന്തപുരം.

31—7—'63-ന് അയച്ച കത്തിന്ന ഇതുവരെ മറുപടി കണ്ടില്ല. മറുപടി അയയ്ക്കുമെന്ന പ്രതീക്ഷിക്കുന്നു. 'കേരളചരിത്രത്തിലെ ഇരുളടഞ്ഞ ഏടുകൾ' എന്ന പുസ്തകത്തിലെ 204-ാം പേജിൽ നിങ്ങൾ ഇങ്ങനെയും പറഞ്ഞിട്ടുണ്ടല്ലോ. "യഥാർത്ഥത്തിൽ ജയിച്ചതു് അതിനിടയിൽ വലിയ ജന്മിമാരായിത്തീർന്നിരുന്ന നമ്പൂതിരിമാരായിരുന്നു. വീരസ്വർഗ്ഗം വാങ്ങിക്കൊടുത്തത് ലക്ഷക്കണക്കിന കൊന്നതോ അവരുടെ കാരാളരേയും."

നായന്മാർക്ക് പട്ടാളത്തിൽ ചേർന്ന ആയുധാഭ്യാസം ചെയ്യാനിഷ്ടമോ സമ്മതമോ ഉണ്ടായിരുന്നില്ലെന്നും, നമ്പൂതിരിമാർ സ്വാർത്ഥലാഭത്തിന്നായി അവരെ നിർബ്ബന്ധപൂർവ്വം പടക്കളത്തിലേയ്ക്കയച്ചു കൊന്നൊടുക്കുകതന്നെയാണ ചെയ്തതെന്നും നിങ്ങൾ വ്യക്തമായിത്തന്നെ പറഞ്ഞിട്ടുണ്ടല്ലോ. അപ്രകാരംതന്നെയാണ അന്ന

* കുഞ്ഞൻപിള്ളയ്ക്കു ഇതോടുകൂടി 18 തവണയായി 13-ക. 69-നയാപൈസയുടെ സ്റ്റാമ്പ് മറുപടിയ്ക്കുവേണ്ടി അടക്കംചെയ്തിട്ടുണ്ട്.

നടന്നതെന്നു് നിങ്ങൾ എങ്ങിനെയാണു മനസ്സിലാക്കിയതു്? അതിനുള്ള തെളിവെന്താണു്? നമ്പൂതിരിമാരുടെ പേരിൽ ഇങ്ങിനെ ഒരു കൂട്ടക്കൊല ചെയ്തതായ കുറ്റം ഇതുവരെ ചരിത്രകാരന്മാരാരും ആരോപിച്ചതായികണ്ടില്ല. ഇപ്രകാരമുള്ള ഒരു കുറ്റം നമ്പൂതിരിമാരിൽ ചുമത്തുന്നതു് ഇതാദ്യമായിട്ടാകുന്നു. പേരുകേട്ട ചരിത്രകാരന്മാരായിട്ടു് നായന്മാർതന്നെ ധാരാളമുണ്ടായിട്ടുണ്ടു്; പല കേരള ചരിത്രങ്ങളും അവർ സംഭാവനചെയ്തിട്ടുമുണ്ടു്. അവരിലാരുംതന്നെ ഇങ്ങിനെ ഒരു കടുംക്രൂരത നമ്പൂതിരിമാരുടെ തലയിൽ കെട്ടിവെച്ചിട്ടില്ലല്ലോ. അങ്ങിനെയിരിയ്ക്കെ യാതൊരു സംശയവും കൂടാതെ—ചോദ്യത്തിന്നിടവരുമെന്നു സംശയിയ്ക്കുകപോലും ചെയ്യാത്ത വിധത്തിൽ—ഈവിധം നമ്പൂതിരിമാരുടെ പേരിൽ കൊലക്കുറ്റം (ലക്ഷക്കണക്കിലാളുകളുടെ കൂട്ടക്കൊലക്കുറ്റം) ചുമത്താൻ ധൈര്യപ്പെട്ട സ്ഥിതിയ്ക്കു അതിന്നു തക്കതായ തെളിവു് നിങ്ങളുടെ പക്കലില്ലാതെ വരില്ലല്ലോ. അതിന്നു ദൃക്സാക്ഷികളാരും ഉണ്ടാവാൻ തരമില്ലാത്തതുകൊണ്ടു രേഖാമൂലമായ തെളിവുകൾതന്നെ നിങ്ങൾ സമ്പാദിച്ചുവെച്ചിട്ടുണ്ടാവണം. ആ തെളിവെന്താണെന്നാണു ഞാൻ ചോദിയ്ക്കുന്നതു്.

നമ്പൂതിരിമാരുടെ പേരിൽ—ആരുടെ പേരിലായാലും—ഈ വിധം ഭയങ്കരക്കുറ്റം ആരോപിയ്ക്കുന്നതു അവൎക്കപമാനകരവും ആക്ഷേപകരവുമായിരിയ്ക്കുമെന്നു നിങ്ങൾ മനസ്സിലാക്കാതെ വരില്ല. അതിനാൽ അങ്ങിനെ എഴുതുമ്പോൾതന്നെ സംശയത്തിന്നോ ചോദ്യത്തിന്നോ വിശദീകരണം ആവശ്യപ്പെടാനോ ഇടവരാത്ത വിധത്തിൽ അതിനുള്ള തെളിവുകൾ അവിടെത്തന്നെ കാണിയ്ക്കേണ്ടിയിരുന്നു. അങ്ങിനെ ചെയ്യാതെ—ആ തെളിവുകൾ പുറത്തു കാണിയ്ക്കാതെ—കേവലം ഒരു സർവ്വാധിപതി അടിമകളുടെ പേരിൽ കല്പിയ്ക്കുന്ന വിധിപോലെ—ഈ വിധം ചെയ്തതുതന്നെ തികച്ചും തെ

റവും അക്രമവുമാകുന്നു. പെൻഷൻപററിപ്പിരിഞ്ഞ ഒരു കാരുള്ള പ്രഫസറിൽനിന്നു ഇത്തരം തെമ്മാടിത്തം പുറത്തുവരുമെന്നു് പ്രതീക്ഷിയ്ക്കാവുന്നതല്ല. പ്രതീക്ഷിച്ചതുമല്ല; ഈ സംഗതി ഞാൻ നിങ്ങളെ ഓർമ്മപ്പെടുത്തുന്നു.

നിങ്ങളും ഇങ്ങിനെ കൊലക്കുററം ചുമത്തിയതിനുള്ള തെളിവിൽ ഈവക വിവരംകൂടി ശേഖരിച്ചിട്ടുണ്ടാവാതെ വരില്ലെന്നൂഹിയ്ക്കുന്നു. അതിനാൽ ആ 'കൊടുംക്രൂരത' നടന്ന കാലം ഏതാണു്? അതിൽ പ്രധാന പങ്കു വഹിച്ച നമ്പൂതിരിമാർ ആരെല്ലാമായിരുന്നു? എവിടെവെച്ചാണു അതു് നടന്നതു്? ഏതേതു പ്രദേശത്തുവെച്ചു് എത്ര പ്രാവശ്യമായിട്ടാണു ആ ലക്ഷക്കണക്കിലുള്ള കാരാളരുടെ കൂട്ടക്കൊല നടത്തിയതു്? 'ലക്ഷക്കണക്കിൽ' എന്നു പറഞ്ഞതുകൊണ്ടു് കൊല്ലപ്പെട്ടവരുടെ സംഖ്യ കുറച്ചേപ്പാനല്ല; ഒന്നിലധികം ലക്ഷംതന്നെ ഉണ്ടെന്നു വിചാരിച്ചാൽ തെററില്ല. ഈവക വിവരങ്ങളും—ആ കേസിനെസ്സംബന്ധിച്ചു് ശേഖരിച്ചിട്ടുള്ള സകല തെളിവുകളും—നിങ്ങളുടെ ഓരോ പകർപ്പെടുത്തു് എനിയ്ക്കയച്ചുതരണമെന്നു് താല്പര്യപ്പെടുന്നു. ആ പഴങ്കാരണവന്മാർ അങ്ങിനെ ഒരു ഭയങ്കരകൃത്യത്തിനു ഉത്തരവാദികളാണെന്ന കഥ വാസ്തവമാണെങ്കിൽ എന്റെ കഴിവനുസരിച്ചു ആ പാപത്തിനു പരിഹാരം ചെയ്യണമെന്നുകൂടിയുള്ള ആഗ്രഹത്താലാണു ഞാനിങ്ങിനെ ആവശ്യപ്പെടുന്നതു്. മറുപടി റജിസ്റ്റർചെയ്യയ്ക്കാൻ 71-ന.പ. സ്റ്റാമ്പൊട്ടിച്ച കവർ ഇതിലടക്കംചെയ്തിട്ടുണ്ടു്. (ഇതോടുകൂടി 19 തവണയായി 14-ക. 40-നയാപൈസയുടെ സ്റ്റാമ്പു് നിങ്ങൾക്കയച്ചിട്ടുണ്ടെന്നും ഓർമ്മിപ്പിയ്ക്കുന്നു).

എന്നു്,

കാണിപ്പയ്യൂർ ശങ്കരൻനമ്പൂതിരിപ്പാടു്. (ഒപ്പ്)

എന്റെ നിഗമനം: —

കുന്നംകുളം,
1—10—'63.

ര. ര. ശ്രീ.

ഇളംകുളം കുഞ്ഞൻപിള്ള അവർകൾക്ക്,
സത്യനികേതനം,
തിരുവനന്തപുരം.

"ആയുധാഭ്യാസത്തെപ്പററിയും കൂട്ടക്കൊലയെപ്പററിയും നിങ്ങൾ പറഞ്ഞതിന് തെളിവെന്താണെന്നു ചോദിച്ചുകൊണ്ട് 31—7—'63-ലും 6—9—'63-ലും അയച്ച കത്തുകൾക്ക് ഇതുവരെ മറുപടി കണ്ടില്ല. നിങ്ങൾ അങ്ങിനെ പറഞ്ഞതിന്റെ താല്പര്യം കന്നുകളെക്കൊണ്ടു വണ്ടി വലിപ്പിക്കുന്നതുപോലെയും കഴുതകളെക്കൊണ്ടു വിഴുപ്പു ചുമപ്പിക്കുന്നതുപോലെയും നമ്പൂതിരിമാരുടെ സ്വാർത്ഥത്തിനുവേണ്ടി ബലംപ്രയോഗിച്ച് നിർബ്ബന്ധിച്ചിട്ടാണ അവർ ആയുധാഭ്യാസം ചെയ്യേണ്ടിവന്നതെന്നും, അല്ലാതെ നായന്മാർ ആയുധാഭ്യാസം ചെയ്യാൻ സമ്മതമുണ്ടായിരുന്നില്ലെന്നുമാണല്ലൊ. ആയുധാഭ്യാസത്തിന്റെ ഏക പ്രയോജനം യുദ്ധം ചെയ്യുക മാത്രമാകയാൽ നായന്മാർ യുദ്ധംചെയ്യേണ്ടിവന്നതും നമ്പൂതിരിമാരുടെ സ്വാർത്ഥപരമായ നിർബ്ബന്ധത്താലെന്നു അനുക്തസിദ്ധവുമാണ്".

അഥവാ നമ്പൂതിരിമാരുടെ സ്വാർത്ഥപരമായ നിർബ്ബന്ധത്തിനും ഭീഷണിക്കും വശംവദരായിട്ടുതന്നെയാണ നായന്മാർ യുദ്ധാഭ്യാസം ചെയ്യേണ്ടിവന്നതെന്നു ഞാൻ വാദത്തിനുവേണ്ടി സമ്മതിക്കുന്നു. എന്നാൽതന്നെ മികച്ച പട്ടാളക്കാരെന്ന നിലയിൽ ഇത്രയെല്ലാം സൽപ്പേരിനും കീർത്തിക്കും അതു കാരണമാക്കിയ സ്ഥിതിക്കു നമ്പൂതിരിമാരുടെ ആ നിർബ്ബന്ധം നായന്മാർക്ക് ഗുണമായിട്ടല്ലെ പരിണമിച്ചത്? ചെറുപ്പകാലത്ത് കുട്ടികളെ സ്കൂളിലേയ്ക്കയക്കും

ണ്ടോ. ആദ്യം അവർ പോകാൻ മടിക്കുകയും, കരയുകയും ചെയ്യാറുണ്ട്. അച്ഛനമ്മമാരുടെ നിർബ്ബന്ധത്താലാണ പോകാറെങ്കിലും പ്രായമായാൽ അതിനെപ്പററി ആരും ആക്ഷേപിച്ചതായി കേട്ടിട്ടില്ല. ആ നിലയിൽ അന്നത്തെ നായന്മാർ അതിൽ വെറുപ്പും വിദ്വേഷവുമുണ്ടാവാമെന്നുതന്നെ വെയ്ക്കുക. ഇതെല്ലാം അറിയുന്ന നിങ്ങൾ ഇന്നും ആ ദ്വേഷം വിടാതെ നമ്പൂതിരിമാരെ ഈവിധം ആക്ഷേപിച്ചുകാണുന്നതെന്താണ്?

ഇനി എന്റെ അറിവിലും അന്വേഷണത്തിലും അറിഞ്ഞിട്ടുള്ള ചില സംഗതികളെ ഇവിടെ പ്രസ്താവിക്കുവാനുദ്ദേശിക്കുന്നു. എതെങ്കിലും ഒരു രാജ്യം കെട്ടിപ്പടുത്ത് ക്ഷേമരാഷ്ട്രമായി ഉയർത്തിക്കൊണ്ടുവരണമെങ്കിൽ അവിടെയുള്ള എല്ലാ ജനങ്ങളും അവരവരുടെ കഴിവും ശക്തിയുമനുസരിച്ചുള്ള പ്രയത്നം രാജ്യത്തേക്കു സംഭാവന ചെയ്തേ പററൂ. ഒരു ശരീരത്തിനു ശരിയായ വളർച്ചയും ശാശ്വതമായ ആരോഗ്യവും ഉണ്ടാവണമെങ്കിൽ പഞ്ചേന്ദ്രിയങ്ങളും കരചരണാദികളായ സകല അവയവങ്ങളും യഥായോഗ്യം പ്രവർത്തിക്കുക തന്നെ വേണം. ഭക്ഷണം കഴിക്കുന്ന അവയവം—വായ—ഭക്ഷണം കഴിക്കാതിരുന്നാലും, വിസർജ്ജനേന്ദ്രിയം വിസർജ്ജിക്കാതിരുന്നാലും ദേഹത്തിനു വരുന്ന കേടും ഒന്നുപോലെത്തന്നെയാണല്ലോ. ഭക്ഷിക്കുന്നതു വായകൊണ്ടാണെന്നും പറഞ്ഞ് വിസർജ്ജനേന്ദ്രിയം ആ പ്രവൃത്തി ചെയ്യാതിരുന്നാലും, എപ്പോഴും ഭാരം ചുമക്കാൻ തങ്ങൾക്കു കഴികയില്ലെന്നു പറഞ്ഞു കാലുകൾ നടക്കാൻ കൂട്ടാക്കാതിരുന്നാലും എല്ലാ അവയവങ്ങളും ഉൾപ്പെടെയുള്ള ദേഹത്തിനുതന്നെയല്ലേ നാശം സംഭവിക്കുക? ഒരു ശരീരം ശരിക്കു വളരുകയും, ആരോഗ്യം നിലനില്ക്കുകയും വേണമെങ്കിൽ അതിലെ എല്ലാ അവയവങ്ങളും ന്യൂനാതിരേകം കൂടാതെ ശരിക്കുള്ള പ്രവൃത്തി ചെയ്യുക തന്നെ വേണം. കേരളം അങ്ങിനെ അഭിവൃദ്ധിപ്പെടുവാനും പ്രശസ്തിയാർജ്ജിക്കുവാനും ഏക കാരണം ഈ തത്വമനുസരിച്ച് കേരളീയരെല്ലാം യഥായോഗ്യം പ്രവർത്തിച്ചതുകൊണ്ടാകുന്നു.

എല്ലാ മനുഷ്യൎക്കും ബുദ്ധിയും കഴിവും ഒരുപോലെയല്ല, പാരമ്പൎയ്യവും വാസനയും പലവിധത്തിലായിരിക്കും, ഉത്സാഹം പ്രസരിപ്പ് എന്നിവയിലും വ്യത്യാസമുണ്ടാകും. ഈ പരമാൎത്ഥം ശരിയായി മനസ്സിലാക്കി, അതാതിനു പററിയ ആളുകളെ അതാതു ജോലിക്കു നിയമിക്കുകയും, അവരെല്ലാം ആ ജോലികൾ കഴിവനുസരിച്ചു നിൎവ്വഹിക്കുകയും ചെയ്യുന്നത് ക്ഷേമരാഷ്ട്രം കെട്ടിപ്പടുക്കുന്നതിനുള്ള അസ്ഥിവാരമാകുന്നു. ഈ തത്വം എല്ലാവരും ഒന്നുപോലെ മനസ്സിലാക്കുകയും, വൎഗ്ഗം വൎണ്ണവും കൂടാതെ—അസൂയയും വിദ്വേഷവും വിചാരിക്കാതെ—ഒത്തൊരുമിച്ച് പ്രവൎത്തിക്കുകയും ചെയ്തതിന്റെ ഫലമായി കേരളം ഒരു ക്ഷേമരാഷ്ട്രമായി വളൎന്നുവന്നു. അതിൽ നായന്മാൎക്കുണ്ടായിരുന്ന പ്രധാന ഗുണം—രാജ്യത്തിനുവേണ്ടി സംഭാവനചെയ്യാൻ കഴിവുണ്ടായിരുന്ന വിലപിടിച്ച സമ്പത്ത്—പട്ടാളസേവനമായിരുന്നു. അതു അവരുടെ കഴിവനുസരിച്ചു മാത്രമല്ല അതിലും കവിഞ്ഞ മട്ടിൽതന്നെ ചെയ്യുകയും, അതിന്റെ ഫലം കേരളം തികച്ചും അനുഭവിക്കുകയും ചെയ്തിട്ടുണ്ട്.

ഒരു യന്ത്രം—മില്ല്—നടത്തുകയാണെങ്കിൽ അതിന്റെ പ്രധാന ഘടകം ശക്തിയാണ്—അതായത് അവയെ യഥായോഗ്യം പ്രവൎത്തിപ്പിക്കുന്നതിന്നാധാരമായ മോട്ടോർ, അഥവാ ഇഞ്ചിൻ ആണല്ലൊ. അതുപോലെ ഒരു രാജ്യത്തിന്നകത്തു ക്ഷേമപ്രവൎത്തികളെല്ലാം യഥായോഗ്യം നടത്തുന്നതിന്നടിസ്ഥാനമായ ശക്തി സൈന്യമാണ്. ശത്രുക്കളുടെ കയ്യേററങ്ങളേയും ആക്രമണങ്ങളേയും തടുത്ത് സമാധാനം നിലനിന്നല്ലാതെ മററു ക്ഷേമപ്രവൎത്തനങ്ങളൊന്നും നടത്താൻ സാധ്യമല്ലല്ലൊ. കേരളത്തെ ക്ഷേമരാഷ്ട്രമായി പടുത്തുയൎത്തുന്നതിൽ ഇത്രയും അടിസ്ഥാനമായ പങ്കു വഹിച്ചിരുന്നവർ നായന്മാരായിരുന്നു. ഈ പരമാൎത്ഥം നായന്മാരെപ്പോലെതന്നെ മററുള്ളവൎക്കും അറിയാം. ആ കാൎയ്യത്തിൽ നായന്മാരെല്ലാം ഇന്നുവരെ ബലിദാനംകൊള്ളുകയല്ലാതെ യാതൊരാവലാതിയും പറ

ത്തുകേട്ടിട്ടില്ല; യാതൊരു കുററവും അന്യരിൽ ആരോപിച്ചിട്ടുമില്ല. കേരളത്തെപ്പററി എഴുതിയിട്ടുള്ള വിദേശികളെല്ലാവരും നായന്മാരുടെ വീര്യപരാക്രമങ്ങളേയും യുദ്ധവൈദഗ്ദ്ധ്യങ്ങളേയും മററും പററി പ്രകീർത്തിച്ചിട്ടുണ്ട്. 'നായർ' എന്ന പദത്തിന്റെ അർത്ഥം 'ഭടൻ' എന്നും, 'ഭടൻ' എന്നതിന്റെ അർത്ഥം 'നായർ' എന്നും ഒരുകാലത്ത് ഒന്നുപോലെ പര്യായമായിത്തീർന്നിരുന്നു. * നിങ്ങളുംകൂടി ആ കാര്യത്തിൽ ആത്മപ്രശംസ ചെയ്യുകയും, അഭിമാനിയ്ക്കുകയുമല്ലേ പല സ്ഥലത്തും ചെയ്തിരിയ്ക്കുന്നതു്. നായർപട്ടാളമില്ലായിരുന്നുവെങ്കിൽ കേരളം പണ്ടേ അന്യാധീനപ്പെട്ടുപോകുമായിരുന്നുവെന്നുകൂടി നിങ്ങളഭിപ്രായമുള്ളതായി അതു വായിച്ചാൽ തോന്നും. അങ്ങിനെ നായന്മാരുടെ യശസ്സിന്നും വീര്യത്തിന്നും നിദാനമായി പുകഴ്ത്തിയിട്ടുള്ള ധീരപൗരന്മാരായ നമ്പൂതിരിമാരെ ശകാരിയ്ക്കുന്നതോടൊപ്പം അവരുടെ സ്വാതന്ത്ര്യപ്രവൃത്തിയേയും, അവർ നടത്തിയ കുറ്റകൃത്യങ്ങളേയും സംശയംകൂടാതെ വിധിയ്ക്കാൻ തനിയ്ക്കു നാണമോ മടിയോ ഉണ്ടായില്ല. എടോ പിള്ളേ! തനിയ്ക്കല്ലാതെ പുരുഷത്വമുള്ള മററാക്കെങ്കിലും ഈവിധം കള്ളത്തരം പറയാൻ ധൈര്യമുണ്ടാകുമോ? തെമ്മാടിത്തം പറകയാണെങ്കിൽ അതിന്നും കുറച്ചൊക്കെ ഒരു വകതിരിവുണ്ടാവണം! നമ്പൂതിരിമാർ സ്വാതന്ത്ര്യത്തിന്നായി നായന്മാരെ ലക്ഷക്കണക്കിന്ന് കൂട്ടത്തോടെ കൊന്നൊടുക്കിയല്ലോ! നിങ്ങളാണ് മാന്യമായ നായർ സമുദായത്തിന്നാകമാനം കളങ്കമുണ്ടാക്കാൻ പിറന്ന ധൂമകേതു!

ഇനി ഞാൻ പറയുന്നതു മറിച്ചാണ്. അതിനെ നിഷേധിയ്ക്കാൻ നിങ്ങൾക്കൊന്നു കഴിയുമെങ്കിൽ അതിന്നുള്ള തെളിവും കൊണ്ടുവരാൻ ഞാനാവശ്യപ്പെടുന്നു.

---

* ഇതിനെപ്പററി 'നായന്മാരുടെ പൂർവ്വചരിത്രം' 1-ാം ഭാഗം 4-ാം അദ്ധ്യായത്തിൽ വിവരിച്ചിട്ടുണ്ട്.

അന്നത്തെ നായന്മാക്കുണ്ടായിരുന്ന നില ഉന്നതമായിരുന്നില്ല. അവർ ദേഹബലം മാത്രമുള്ള അപരിഷ്കൃതരായ നാടന്മാരായിരുന്നു. 51 അക്ഷരങ്ങഠം ക്രമത്തിൽ എഴുതിപ്പഠിയ്ക്കാൻ മാത്രമല്ല ഉച്ചരിയ്ക്കാൻപോലും അവക്കു കഴിഞ്ഞിരുന്നില്ല. അവക്കുണ്ടായിരുന്ന ഒരേ ഒരു കഴിവു് മുന്നണിയിൽ പോയി ശത്രുക്കളോടു് നിർദ്ദയം യുദ്ധംചെയ്യുവാൻ മാത്രമായിരുന്നു. അതിനാൽ അവരെക്കൊണ്ടു കേരളത്തിലെല്ലാ അക്കാലത്തു ചെയ്യാൻ കഴിഞ്ഞിരുന്ന ഒരേഒരു സംഭാവന പട്ടാളത്തിൽ ചേൻ രാജ്യരക്ഷയ്ക്കുവേണ്ടി പട്ടാളസേവനമനുഷ്ഠിയ്ക്കുകയായിരുന്നു. അന്നത്തെ നേതാക്കന്മാക്കെന്നപോലെ അതവക്കു് സമ്മതവുമായിരുന്നു. പട്ടാളസേവനത്തിനല്ലാതെ മറെറാന്നിനും അവരെക്കൊണ്ടു ഉപകരിച്ചിരുന്നില്ല; അതിനാൽ അവരെ പട്ടാളക്കാരാക്കി; അത്രതന്നെ.

കേരളത്തിലെ സ്ഥിതികളെപ്പററി സഞ്ചാരികഠം എഴുതിയിട്ടുള്ള വിവരണങ്ങഠം ഒന്നിലുംതന്നെ അവർ പട്ടാളക്കാരായതു് നമ്പൂതിരിമാരുടെ നിർബ്ബന്ധംകൊണ്ടാണെന്ന സൂചനപോലുമില്ലല്ലോ. ഇന്നുവരെ ചരിത്രം എഴുതിയിട്ടുള്ള നായന്മാരിൽനിന്നും അങ്ങിനെ ഒരു സൂചന പുറപ്പെട്ടുകണ്ടിട്ടില്ല. നിങ്ങഠംപോലും ശകാരിയ്ക്കാൻ തോന്നിയപ്പോഠം മാത്രമല്ലേ ഈ കൊഴകാഠം ആരോപിച്ചുള്ളു?

പ്രസിദ്ധമായ നൂറാണ്ടുയുദ്ധം കഴിയുന്നതുവരെ നായന്മാക്കു കേവലം മുന്നണിപ്പട്ടാളക്കാരുടെ നില മാത്രമല്ലാതെ അതിൽ ഉയന്ന പദവിയൊന്നും ഉണ്ടായിരുന്നില്ല; അതിനു കാരണം അതുമാത്രമല്ലാതെ മറെറാന്നിനുള്ള കഴിവും ശേഷിയും അവക്കില്ലായിരുന്നു എന്നുള്ളതുതന്നെ. നൂറാണ്ടുയുദ്ധം കാരണം സ്നാതകന്മാരായ നമ്പൂതിരിമാക്കു നായർസ്ത്രീസംബന്ധമാകുന്ന കുരുക്കിൽ ചെന്നുവീഴേണ്ടിവന്നു. അതിനുശേഷം മാത്രമാണല്ലോ ആ അപരിഷ്കൃതരായ പഴ

യ നായന്മാരിൽനിന്നു നായന്മാർ ഇന്നത്തെ നായന്മാരിലേയ്ക്കുള്ള ഉയർച്ച ആരംഭിച്ചതു്. *

വീടു കാക്കുന്ന നായ്ക്കളെക്കൊണ്ടു മറ്റൊന്നിനും ഉപകരിയ്ക്കാത്തതുപോലെ അന്നത്തെ നായന്മാരെക്കൊണ്ടു പട്ടാളത്തിൽ ചേർന്ന രാജ്യരക്ഷ ചെയ്യാൻ മാത്രമേ കഴിഞ്ഞിരുന്നുള്ളു. അതിനാൽ മാത്രമാണു അവരെ ആ ജോലിയിൽ നിയമിച്ചതു്. അതിൽ നമ്പൂതിരിമാർക്കിന്നാണു കുറെ വെറും കന്നുകാലിപ്പിള്ളരേയും, മാടത്തിൽ കിടന്നു കൃഷി കാക്കുന്ന കാവൽക്കാരേയും പിടിച്ചു് മന്ത്രിമാരും ജഡ്ജിമാരും മജിസ്ട്രേട്ടുമാരും മററുമായ ഉയർന്ന അധികാരസ്ഥാനങ്ങളിൽ നിയമിയ്ക്കത്തക്ക വങ്കത്തരങ്ങളും വിഡ്ഢിത്തങ്ങളും അന്നത്തെ നമ്പൂതിരിമാർക്കില്ലായിരുന്നു. അതാണോ നിങ്ങടെ കുറവായിക്കാണുന്നതു്?

കാരാളരെ ലക്ഷക്കണക്കിൽ കൊന്നൊടുക്കുകയല്ല, അവർ ചത്തൊടുങ്ങുകയാണു ചെയ്തതു്. മറ്റൊന്നിനും കൊള്ളാത്ത കന്നുകാലികളെ കശാപ്പിനു കൊടുക്കുകയേ പതിവുള്ളു; അല്ലാതെ ഉഴച്ചിന്നോ, കാളപ്പൂട്ടിന്നോ, എക്സിബിഷന്നോ കൊണ്ടുപോകാറില്ല. അതുപോലെ മറ്റൊന്നിനും കൊള്ളാത്തവരായിരുന്നതിനാലാണു അന്നത്തെ നായന്മാരെ പട്ടാളത്തിൽ ചേർക്കുക മാത്രം ചെയ്തിരുന്നതു്. പട്ടാളത്തിൽ ചേർന്നു മുന്നണിയിലേയ്ക്കു പോയാൽ പട്ടുകിടയ്ക്കയിൽ കിടക്കാൻ സാദ്ധ്യമാവില്ലെന്നും 'തല്ലിക്കൂ' മരണവും സംഭവിച്ചേയ്ക്കുമെന്നും ബുദ്ധിയുള്ളവർക്കൊക്കെ അറിയാം. നായാട്ടിനു കൊണ്ടുപോകുന്ന നായ്ക്കളും ചിലപ്പോൾ കാട്ടുമൃഗങ്ങളുമായ ഏറ്റുമുട്ടലിൽ ചത്തുപോകാറുണ്ടു്. അതിൽക്കവിഞ്ഞതൊന്നും അന്നത്തെ നായന്മാർക്കും പററിയിട്ടില്ല.

നിങ്ങടെ പറയുന്നതായ അപവാദം ഇന്നത്തെ നായന്മാരെ മനസ്സിൽ സങ്കല്പിച്ചുകൊണ്ടു ആ പഴയ ചരിത്രത്തിൽ കടന്നു തപ്പി

* 'നായന്മാരുടെ പൂർവ്വചരിത്രം' 1-ാം ഭാഗം 4-ാം അദ്ധ്യായം നോക്കുക.

തടയുന്നതാകുന്നു. അപ്പോൾ കാരണന്മാരോ വെറും മുന്നണിപ്പട്ടാളക്കാരോ മാത്രം! ഇന്നത്തെ നായന്മാരുടെ പൂർവ്വപിതാക്കന്മാരാണെന്ന കാരണത്താൽ ഈ നായന്മാരെപ്പോലെ എല്ലാ ഉന്നതസ്ഥാനങ്ങളിലും അവരെ കാണണമെന്നുവെച്ചാൽ വിഷമമല്ലെ? അങ്ങിനെ കാണാത്തതിന്നു കാരണം അവർ അതിന്നു പററാത്തവരായിരുന്നു എന്നതു മാത്രവുമാണ്. ഞാൻ പറയുന്നതിങ്ങനെയാകുന്നു. ഇതിനെപ്പററി നിങ്ങൾക്കെന്താണു പറയാനുള്ളതെന്നറിയാൻ ഞാൻ കാത്തിരിയ്ക്കയാണ്. മറുപടി മടക്കരശീതിയടക്കം റജിസ്റ്റ്ചെയ്തയയ്ക്കുന്നതിന്നു 71-ന.പ. സ്റ്റാമ്പ് ഒട്ടിച്ച് എന്റെ മേൽവിലാസമെഴുതിയ കവർ ഇതോന്നിച്ചയയ്ക്കുന്നുണ്ട്. *

എന്ന്,
കാണിപ്പയ്യൂർ ശങ്കരൻനമ്പൂതിരിപ്പാട്. (ഒപ്പ്)

# VII അനക്ഷരത്വം

കുന്നംകുളം,
24-2-'64.

ര. ര. ശ്രീ.
പ്രൊഫ: ഇളംകുളം കുഞ്ഞൻപിള്ള അവർകൾക്ക്
സത്യനികേതനം,
തിരുവനന്തപുരം.

നിങ്ങളുടെ വക 'കേരളചരിത്രത്തിലെ ഇരുളടഞ്ഞ ഏടുകൾ' എന്ന പ്രസിദ്ധീകരണത്തിലെ 203-ാം പേജിൽ ഇങ്ങിനെ പറഞ്ഞിട്ടുണ്ടല്ലോ. "നമ്പൂതിരിമാർ അവരുടെ സൗകര്യത്തിന്നു വേണ്ടി നായന്മാരുടെ തലയിൽ കെട്ടിവെച്ചതാണ്" ഈ (1) സംബന്ധമ്പ്രാദ്. (2) മരുമക്കത്തായവും (3) ആയുധാഭ്യാസവും (4) അ

* ഇത് 20-ാമത്തെ തവണയാകുന്നു. ഒട്ടാകെ അയച്ച സ്റ്റാമ്പിന്റെ വില 15-ക. 11-ന.പ.

നക്ഷരതാഭാവവും നമ്പൂതിരിമാർ കെട്ടിവെച്ചതുതന്നെ." ഇവയിൽ 1-ം 2-ം സംഗതികളെപ്പററി 'ഇളംകുളത്തിൻെറ നമ്പൂരിദ്വേഷം' എന്ന പുസ്തകത്തിലും, മൂന്നാമത്തേതിനെപ്പററി 'ആയുധാഭ്യാസം' എന്ന 31—7—'63-ൽ ഞാനയച്ച എഴുത്തിലും എതിർത്തുകൊണ്ട് വിശദമായി മറുപടി പറഞ്ഞിട്ടുണ്ടല്ലോ. ഞാനാവശ്യപ്പെടുക മാത്രമല്ല റജിസ്റ്റർചെയ്ത മറുപടിക്കു 20 തവണയായി 15-ക. 11-ന.പ. സ്റ്റാമ്പയച്ചിട്ടും നിങ്ങൾ ഇതുവരെ അതിനു മറുപടി അയച്ചുകാണാത്തതിൽ ആശ്ചര്യപ്പെടുന്നു.

ഞാനിവിടെ പറയാൻപോകുന്നത് അനക്ഷരതാഭാവത്തെപ്പററിയാണ്. നായന്മാർക്കുണ്ടായിരുന്ന അനക്ഷരതം—പരമമായ മൂഢത—നമ്പൂതിരിമാർ കെട്ടിവെച്ചതാണെന്ന നിങ്ങൾ സംശയംകൂടാതെ വിധിച്ചിരിക്കുകയാണല്ലോ. അതിനുള്ള തെളിവെന്താണ്? യാതൊരു തെളിവും കാണിക്കാതെ ഇങ്ങിനെ ഓരോ കറാം വിളിച്ചുപറയുന്നതിനു കാരണം നിങ്ങളുടെ ദുശ്ശാഠ്യവും വിദ്വേഷവും അല്ലാതെ മറെറന്താണ്! എന്തായാലും അതിനു ന്യായമായ തെളിവ് ഇനിയെങ്കിലും താമസിയാതെ കാണിച്ചുതരണമെന്നു ഞാനാവശ്യപ്പെടുന്നു.

* [ഇവിടെ എനിക്കു നായന്മാരോട് പൊതുവെ ഒന്നു പറയുവാനുണ്ട്. ഇളംകുളം നായന്മാരുടെ പ്രാതിനിധ്യം വഹിച്ചു നമ്പൂതിരിമാരെ പ്രതിയാക്കിക്കൊണ്ടാണല്ലോ കേസു കൊണ്ടുവന്നിരിക്കുന്നത്. അതിനാൽ ഞാൻ നമ്പൂതിരിമാരുടെ പ്രതിനിധി എന്ന നിലക്കു പിള്ളയോട് മറുപടി പറയുകയും ചെയ്യുന്നു. അതിനാൽ ഈ സന്ദർഭത്തിൽ നായന്മാർക്കപമാനകരമായി ചിലതെല്ലാം പറയേണ്ടിവരും. പക്ഷെ കേസു തള്ളുന്നതിനു ആവശ്യമായ തെളിവുകറം ഹാജരാക്കാതെയും തരമില്ലല്ലോ. അക്കാര്യത്തിൽ നായർസ്സഹിതന്മാർ എൻെറ പേരിൽ പരിഭവമുണ്ടാവരുതെന്നും, അങ്ങി

* ബ്രാക്കററിൽ കൊടുത്തിട്ടുള്ള ഭാഗം പിന്നീട് ചേർത്തതാകുന്നു.

നെയെല്ലാം തെളിവു കൊടുക്കേണ്ടിവരുന്നതു് ഇളകല്ലത്തിന്റെ കള്ളവാരങ്ങൾകൊണ്ടാണെന്നും, അതിനാൽ കള്ളക്കേസുകൾ കൊണ്ടുവന്നതിനു അദ്ദേഹത്തെയാണു താക്കീതുചെയ്യേണ്ടതെന്നും നായന്മാരെ അറിയിച്ചുകൊള്ളുന്നു.]

നിങ്ങൾ പറഞ്ഞതുപോലെ നായന്മാൎക്കുണ്ടായിരുന്ന അനക്ഷരത്വം നമ്പൂതിരിമാർ കെട്ടിവെച്ചതല്ലെന്നും ഈ ആരോപണം ശുദ്ധമെ വ്യാജവും തെമ്മാടിത്തവുമാണെന്നും, അനക്ഷരത്വത്തിനുള്ള കാരണം നായന്മാരുടെ പരമമായ മൂഢത മാത്രമായിരുന്നുവെന്നുമാണു് ഞാൻ പറയുന്നതു്. തങ്ങളുടെ കൊള്ളരുതായ്മയ്ക്കു മററുള്ളവരെ കുററംപറയുക എന്ന ദുസ്വഭാവം ഇന്നും ചിലരിലെല്ലാം കണ്ടുവരുന്നുണ്ടു്. അക്കൂട്ടത്തിൽ ഒന്നാമെന്നല്ലാതെ ഇതിനു വേറെ കാരണമില്ല. ഇന്നത്തെ നായന്മാരല്ലായിരുന്നു അന്നത്തെ നായന്മാർ; അവർ വെറും മണ്ടന്മാരായ നഗ്നന്മാരായിരുന്നു; കാവൽനായ്ക്കളെപ്പോലെ വീടു കാക്കാൻ മാത്രമല്ലാതെ അവരെക്കൊണ്ടു് മറെറാന്നിനും പററിയിരുന്നില്ല. അക്ഷരാഭ്യാസം ചെയ്യുന്നതിന്നല്ല ബുദ്ധിപരമായ യാതൊരഭ്യാസം ചെയ്യുന്നതിനും കഴിവില്ലാത്തവരായിരുന്നു അവർ. ഗുരുനാഥൻ നന്നായതുകൊണ്ടു മാത്രമെന്തോ ശിഷ്യൻ നന്നാവുമോ? ഗുരുനാഥനിൽനിന്നു എന്തെങ്കിലും ഗ്രഹിക്കത്തക്ക കഴിവു് ശിഷ്യനില്ലെങ്കിൽ അതിനു ഗുരുനാഥൻ എന്തു ചെയ്യും? ഒരു നാളികേരം എത്ര സമുദ്രത്തിൽ മുക്കിയാലും അതിൽ വെള്ളം കൊള്ളുമോ? അതിന്റെ കുററം നാളികേരത്തിന്നല്ലാതെ സമുദ്രം എന്തു പിഴച്ചു?

നായന്മാരിൽ അനക്ഷരത്വം നമ്പൂതിരിമാർ കെട്ടിവെച്ചതാണത്രെ! തലതല്ലിത്തകൎക്കാൻ ആളില്ലാഞ്ഞിട്ടല്ലെ യാതൊരു തെളിവും കാണിക്കാതെ ഇത്തരം കള്ളപ്രചരണം സംശയംകൂടാതെ നടത്താൻ ധൈൎയ്യപ്പെടുന്നതു്? ഈ ചപ്പത്തരം പറയുന്നതിനു ചെകിടത്തടിക്കുകയല്ലാതെ മറെറന്താണു ചെയ്യുവാനുള്ളതു്. പാറപ്പുറ

ഈ നാലെങ്കിലും വിത്തു വിതയ്ക്കാറുണ്ടോ? വിതച്ചാൽ ആ പ്രയത്നവും വിത്തും വെറുതെ നഷ്ടപ്പെടുകയേ ചെയ്യൂ എന്നാർക്കാണറിയാത്തതു്? അതു കൃഷിക്കാരന്റെ കുറവാണോ? അവിടെ ധാന്യം വിളയുകയില്ലെന്നു എല്ലാ മണ്ണൻ കർഷകനുമറിയാം. പര നന്നാവയതെന്നുവെച്ചിട്ടല്ല നന്നാവില്ലെന്നു നിശ്ചയമുള്ളതിനാലാണു ആ വിസ്ഥലത്തിന്നു കർഷകർ പുറപ്പെടാതിരിക്കുന്നതു്. വീട്ടു കാക്കാനും നായാട്ടിനും മറ്റും നായ്ക്കളെ പഠിപ്പിക്കുകയും ഉപയോഗിക്കുകയും പതിവുണ്ടു്. ചക്കിനു പൂട്ടാനും, വയലുഴുന്നതിനും, ഭാരവണ്ടി വലിക്കാനും, ഉഴപ്പിക്കും മറ്റുമായ പല ആവശ്യങ്ങൾക്കും കന്നുകളെ ഉപയോഗിക്കാറുണ്ടു്. എന്നുവെച്ചു് അവയെ മനുഷ്യർ അക്ഷരാഭ്യാസം ചെയ്യിക്കാറില്ലെന്നതു് മനുഷ്യരുടെ കുറവാണോ? പഠിപ്പിക്കാൻ ഇഷ്ടമോ സന്മനസ്സോ ഇല്ലാഞ്ഞിട്ടാണോ അവയെ വിദ്യാഭ്യാസം ചെയ്യിക്കാതിരിക്കുന്നതു്? എന്നെങ്കിലല്ലേ കുറവുള്ളൂ? അവക്കു വിദ്യ പഠിക്കാൻ കഴിവും ബുദ്ധിയുമില്ലാത്തതുകൊണ്ടു മാത്രമല്ലേ മനുഷ്യർ അവയെ പഠിപ്പിക്കാത്തതു്; അല്ലാതെ അവയും പഠിച്ചു് മനുഷ്യരോടൊപ്പം എത്തരുതെന്ന ദുർബുദ്ധികൊണ്ടാണോ? അതുപോലെ നമ്പൂതിരിമാർ, നായന്മാർക്കു പഠിക്കുവാൻ കഴിയാതിരുന്നതുകൊണ്ടു മാത്രമാണു പഠിപ്പിക്കാതിരുന്നതു്. മറിച്ചാണെന്നു നിങ്ങൾക്കെങ്ങിനെ മനസ്സിലായി? അതിനു തെളിവെന്താണു്? ഒരു് ഞങ്ങൾക്കും അറിയേണ്ടതായ കാര്യമുണ്ടു്. അന്നത്തെ നായന്മാരെക്കൊണ്ടും കഴിവുള്ളടത്തോളമെല്ലാം പഠിപ്പിക്കുകയും ആ കഴിവിനെ കേരളത്തിന്റെ ക്ഷേമത്തിന്നായി ഉപയോഗിക്കുകയും ചെയ്തു. ആയുധമെടുത്തുകൊണ്ടു് നിർഭയം ശത്രുക്കളോടെതിരിട്ടു് യുദ്ധംചെയ്യാൻ പററിയവരെ യുദ്ധം പഠിപ്പിക്കുകയും അതിനു നിയോഗിക്കുകയും ചെയ്തു; കൃഷിചെയ്യാൻ പററിയവർക്കു അതിനു വേണ്ടതായ പരിശീലനം കൊടുത്തു; കേവലം ഭൃത്യപ്രവൃത്തികൾക്കു മാത്രം പററുന്നവരെ അതിന്നായി പരിചയിപ്പിച്ചു. ഇതിനെ

അന്നത്തെ നായന്മാരെക്കൊണ്ടു് പഠിയ്ക്കാനും പ്രവർത്തിയ്ക്കാനും കഴിഞ്ഞിരുന്ന എല്ലാ വിദ്യകളും നമ്പൂതിരിമാർ അവരെ പഠിപ്പിയ്ക്കുകയും തക്കതായ ജോലിയിൽ പ്രവേശിപ്പിയ്ക്കുകയും ചെയ്തിട്ടുണ്ടല്ലൊ. ഭാരം ചുമക്കാനുള്ള തലയുള്ളവർക്കല്ലെ ഏറ്റിക്കൊടുത്താൽ തലയിൽ ചുമക്കാൻ കഴിയൂ. തലയേ ഇല്ലെങ്കിൽ ഏറ്റിക്കൊടുത്താലും ചുമക്കാൻ കഴിയുമോ? അക്ഷരം ഗ്രഹിയ്ക്കത്തക്ക ബുദ്ധിയുണ്ടെങ്കിലല്ലെ പഠിപ്പിയ്ക്കാനൊക്കൂ. അന്നത്തെ നായന്മാർക്ക് അക്ഷരാഭ്യാസം ചെയ്യാനുള്ള നിലയിൽ തല വളർന്നിരുന്നില്ല. അതിനു നമ്പൂതിരിമാരാണോ കുറ്റക്കാർ? യാതൊരു തെളിവും കൂടാതെ ഈവിധം നമ്പൂതിരിമാരെ—ആരെത്തന്നെയായാലും—ശകാരിയ്ക്കുന്നതിനു കാരണം നമ്പൂതിരിമാർ പ്രതികാരം ഒന്നും ചെയ്യില്ലെന്ന ധൈര്യവും ധിക്കാരവുമല്ലാതെ മറ്റെന്താണ്? അനക്ഷരത്വം തലയിൽ കെട്ടിവെച്ചുവത്രെ!! അന്നത്തെ നായന്മാരുടെ തലയിൽ അനക്ഷരത്വം കെട്ടിവെയ്ക്കണമെങ്കിൽ സ്വതവേ സാക്ഷരത്വമുള്ള തലയാവണമല്ലൊ. വാസ്തവത്തിൽ അനക്ഷരത്വമാണവിടെ ഉണ്ടായിരുന്നതു്. പിന്നെ അതെങ്ങിനെ അവിടെ വീണ്ടും കെട്ടിവെയ്ക്കും? ആരെക്കൊണ്ടെന്തിനു കഴിയും? സ്വതവേ ഇല്ലാതിരുന്നതിനെയല്ലെ കെട്ടിവെയ്ക്കാൻ കഴിയൂ? പരമാർത്ഥം അങ്ങിനെയല്ല; സാക്ഷരത്വം കെട്ടിവെയ്ക്കാൻ നമ്പൂതിരിമാരെക്കൊണ്ടു കഴിഞ്ഞതില്ല, എന്നതാകുന്നു. അതും കെട്ടിവെയ്ക്കായ്കയല്ല, കെട്ടിവെച്ചിട്ടും അവിടെ ഇരിയ്ക്കാതെ വഴുതിപ്പോയതാകുന്നു. ഒരു സൂചിയുടെ തലപ്പത്തു് ഒരു നാളികേരം നിർത്താൻ കഴിയുമോ? നിർത്തിയാൽ വീണുപോകുമെന്നു മനുഷ്യർക്കാകെ അറിയാവുന്നതിനാൽ ആരും അതിനു ശ്രമിയ്ക്കാറില്ല. അതിലേറെ അസാദ്ധ്യമായിരുന്നു നായന്മാരുടെ തലയിൽ സാക്ഷരത്വം കെട്ടിവെയ്ക്കുക എന്ന പണി!

അക്ഷരാഭ്യാസത്തിനു കഴിവുണ്ടായിട്ടും അന്നത്തെ നായന്മാരെ നമ്പൂതിരിമാർ പഠിപ്പിയ്ക്കാതിരിയ്ക്കുകയാണുണ്ടായതെന്നതിലേ

ക്ക യാതൊരു തെളിവും നിങ്ങഠം കാണിച്ചിട്ടില്ലല്ലൊ. അത്° തെമ്മാടിത്തമല്ലേ? വേദം തെമ്മാടികഠംക്കും തെരുവുതെണ്ടികഠംക്കുമല്ലാതെ ഒരു കാലത്തും പ്രഹാസക്കു യോജിച്ചതാണൊ അതു്? ഉണ്ടെങ്കിൽ അതിനു മതിയായ തെളിവുകഠം നിങ്ങഠം കാണിക്കണം. അല്ലെങ്കിൽ അങ്ങിനെ തോന്നിയവാസം പുലമ്പി നമ്പൂതിരിമാരെ അപമാനിച്ചതിനു പരസ്യമായി മാപ്പുചോദിക്കുകയും ആ പ്രസ്താവനയെ പിൻവലിക്കുകയും വേണം.

“ക്ഷുദ്രക്ഷത്രസംയുക്തം ദൂരതഃ പരിവർജ്ജയേൽ” എന്നൊരു ശ്ലോകാംശം മാത്രമല്ലേ ഇതിനു തെളിവായി വലിച്ചിഴച്ചു കൊണ്ടുവരുവാൻ നിങ്ങഠംക്കു കഴിയൂ? ഒന്നാമതു് അതാരുണ്ടാക്കിയതാണെന്നോ ഏതു ഗ്രന്ഥത്തിലുള്ളതാണെന്നോ ആക്കും അറിഞ്ഞുകൂട. അതിനു പുറമെ ഏതു വചനമായാലും അതുണ്ടാക്കിയ കാലത്തും പരിതസ്ഥിതിയിലുമല്ലാതെ ഏതു കാലത്തേക്കും പറയുന്നതായിട്ടുണ്ടാകയില്ലല്ലോ. കാലവും പരിതസ്ഥിതിയും മാത്രമല്ല അതിന്റെ പ്രകരണം (പ്രകൃതം) എന്തെന്നും ചിന്തിക്കേണ്ടതുണ്ടു്. അതൊന്നും കൂടാതെ അൎത്ഥവിചാരം ചെയ്യാൻ ശരിയാകുമോ? ഇതിന്റെ പൂൎവ്വാൎദ്ധംപോലും ആക്കും അറിഞ്ഞുകൂട; ആരും അന്വേഷിച്ചിട്ടുമില്ല. പല നാടോടിക്കഥകളും പാട്ടുകളുമെന്നപോലെ ഈ ശ്ലോകം മുമ്പ ഞാൻ കേട്ടിട്ടുണ്ടു്. ആലോചിച്ചുനോക്കിയപ്പോഠം അതിന്റെ പൂൎവ്വം ഇതാണെന്നോൎമ്മ വന്നു. “സ്വാധ്യായവൎജ്ജിതം മോഹാൽ ത്യക്തയുദ്ധപരിശ്രമം” ഇതിന്റെ സാരം ഇതാകുന്നു. “വിവരമില്ലാതെ സ്വകൃത്യങ്ങളിൽ താല്പൎയ്യമില്ലാതെയും, യുദ്ധാഭ്യാസം ചെയ്യാതിരിക്കുകയും, മററു വിദ്യ പഠിക്കാൻ ശ്രമിക്കുകയും ചെയ്യുന്ന ഭടനെ സൈന്യത്തിൽ ചേൎക്കരുതു്.”

കേരളത്തിൽ പെരുമാക്കന്മാരെ സ്ഥാപിച്ചതോടുകൂടി ഒരു കേന്ദ്രഗവൎമ്മെണ്ടുണ്ടാക്കി ദേശരക്ഷ ആ കേന്ദ്രത്തിന്റെ കീഴിലാക്കുകയുണ്ടായല്ലൊ. അപ്പോഠം ക്ഷത്രിയരും നമ്പൂതിരിമാരുടെ ഭൃത്യപ്ര

വർത്തിപ്പും ആവശ്യമുള്ളേടത്തോളം മാത്രം അതിന്ന പററിയവരെ അതാതു ദേശങ്ങളിൽ നിർത്തുകയും ബാക്കി സൈന്യത്തിന പററിയവരെയെല്ലാം കേന്ദ്രത്തിന്റെ കീഴിൽ അവിടവിടെ പണിചെയ്ത ബാരക്സുകളിലേയ്ക്ക് മാറുകയും ചെയ്തു. അങ്ങിനെയാണ് നായന്മാർ അകത്തുചേർന്നവരെന്നും പുറത്തുചേർന്നവരെന്നും രണ്ടു വിഭാഗമായി അറിയപ്പെട്ടുവന്നതു്. ഇതിനെപ്പററി നായന്മാരുടെ പൂർവ്വചരിത്രം 2-ാം ഭാഗം 1-ാമദ്ധ്യായത്തിൽ വിസ്തരിച്ചിട്ടുണ്ട്. ഈ പുറത്തുചേർന്നവരെല്ലാം ഒന്നാംതരം പട്ടാളക്കാരായി. അവർക്ക് യുദ്ധംചെയ്യുകയോ അതിന്നുവേണ്ടി തയ്യാറായിനില്ക്കുകയോ അല്ലാതെ വേറെ യാതൊരു പ്രവർത്തിയുമുണ്ടായിരുന്നില്ലല്ലോ. അക്കാലത്തു (നൂററാണ്ടുയുദ്ധത്തിന്ന ശേഷം പ്രത്യേകിച്ചും) നായർ എന്ന പേർ 'പട്ടാളക്കാരൻ' എന്നതിന്റെ പര്യായമായിത്തീർന്നു.

യുദ്ധത്തിന്റെ സമ്പ്രദായത്തിന്ന അന്നും ഇന്നുമായി വലിയ അന്തരമുണ്ട്. ഇന്ന യുദ്ധം നടത്തുന്നതു് വമ്പൻ യന്ത്രങ്ങളെക്കൊണ്ടാണല്ലോ! അതിനാൽ സാങ്കേതികമായ പല അറിവും അതിന്നാവശ്യമാണ്. ദേഹായാസത്തിന്റെ പ്രാധാന്യം വളരെ കുറഞ്ഞുപോയി. അങ്ങിനെ പട്ടാളക്കാർക്കെല്ലാംതന്നെ പഠിപ്പില്ലാതെ യുദ്ധംചെയ്യുക സാധ്യമല്ലെന്ന വന്നു. മുൻകാലങ്ങളിലെ നില അതല്ല; വാള്, കുന്തം, കഠാരി, ശൂലം മുതലായി സ്വന്തം കയ്യുകൊണ്ട് പ്രയോഗിക്കുന്ന ആയുധങ്ങളല്ലെ ഉണ്ടായിരുന്നുള്ളു. ദൂരത്തിൽനിന്ന പ്രയോഗിക്കുന്ന ആയുധം കവണയിൽ കല്ലിട്ട് എറിയുകയായിരുന്നുവല്ലോ. വില്ലും അമ്പും കൂടി പുരാണകാലത്തിലല്ലാതെ മധ്യകാലത്തു ഉപയോഗത്തിലുണ്ടായിരുന്നില്ല. ആവക ആയുധങ്ങൾ പ്രയോഗിക്കുവാനുള്ള സാമർത്ഥ്യത്തെ അനുസരിച്ചാണ് പട്ടാളക്കാരന്റെ യോഗ്യത നിശ്ചയിച്ചിരുന്നതു്. അതിനാൽ പട്ടാളത്തിലെ നേതാക്കന്മാർക്കും സൈന്യാധിപന്മാർക്കും മററുമല്ലാതെ സാധാരണ വെറും പട്ടാളക്കാർക്ക് അക്ഷരാഭ്യാസത്തിന്റെ ആവശ്യമ

ഉണ്ടായിരുന്നില്ല. അതാതു ജോലിയ്ക്കാവശ്യമുള്ളവൎക്ക് അതാതിനു തക്കതായ പഠിപ്പും പരിശീലനവും കൊടുക്കുമെന്നല്ലാതെ എല്ലാവൎക്കും എല്ലാതരം വിദ്യാഭ്യാസവും ഒരുകാലത്തും കൊടുത്തിരുന്നില്ല; ഇന്നു കൊടുക്കുന്നുമില്ല. സാധാരണ പട്ടാളക്കാൎക്കൊക്കെ ഗവൎമ്മെന്റു തിരഞ്ഞെടുത്തു നിശ്ചയിക്കുന്ന പത്രങ്ങളും പുസ്തകങ്ങളും മാത്രമാണല്ലൊ ഇന്നും വായിക്കാൻ കൊടുക്കുന്നുള്ളു? അല്ലാതെ അതെല്ലാം അവരുടെ ഇഷ്ടത്തിനു ഇന്നും വിട്ടുകൊടുക്കുക പതിവില്ല.

അക്കാലത്തു പട്ടാളത്തിൽ ചേൎന്നവൎക്കെല്ലാം പ്രധാന കാൎയ്യം ദേഹാഭ്യാസം ചെയ്തു വാളും കുന്തം മുതലായ ആയുധപ്രയോഗങ്ങളിൽ സാമൎത്ഥ്യം നേടുക മാത്രമായിരുന്നു. നായന്മാരുടെ ഭാഗ്യദോഷമായ നൂറാണ്ടുയുദ്ധം (കൊല്ലവൎഷം 175 മുതൽ 275 വരെ) അവസാനിച്ചപ്പോഴേയ്ക്കും അവശേഷിച്ച നായന്മാരിൽ അധികഭാഗവും നമ്പൂതിരിസന്താനങ്ങളായിപ്പരിണമിച്ചുവല്ലൊ.* അതുവരെ നായന്മാൎക്ക് അക്ഷരാഭ്യാസം ചെയ്യണമെന്ന ആശയമേ ഉണ്ടായിരുന്നില്ല. ആശിച്ചാലും സാധ്യമല്ലെന്നു—അതിനു തക്ക ബുദ്ധിയില്ലെന്നു—അവൎക്കുതന്നെ ബോദ്ധ്യവുമായിരുന്നു. അധികം തലമുറകളായി നമ്പൂതിരിപാരമ്പൎയ്യമുള്ള—എന്നുവെച്ചാൽ താനും, അമ്മയും, അമ്മാമയും, അമ്മാമയുടെ അമ്മയും ഇടയ്ക്കു വിച്ഛേദം വരാതെ തുടൎച്ചയായി നമ്പൂതിരിസന്താനങ്ങളായിട്ടുള്ള—നായന്മാരിൽ വെറും ദേഹംകൊണ്ടുള്ള ആയുധാഭ്യാസത്തിനു മാത്രമല്ലാതെ അക്ഷരാഭ്യാസത്തിനു സ്വല്പമായ ഒരു വാസനയും ആഗ്രഹവും കണ്ടുതുടങ്ങി. അക്കാലത്തെ പരിതസ്ഥിതിയാണെങ്കിൽ ഭയങ്കരമായ നൂറാണ്ടുയുദ്ധം കഴിഞ്ഞിട്ട് സമാധാനമായിട്ടേ ഉള്ളു. പട്ടാളക്കാരാണെങ്കിൽ മുഴുവൻ ചത്തൊടുങ്ങി. നന്നെ ചെറുപ്പക്കാരായ കുറച്ചു പേർ മാത്രമെ ബാക്കിയുള്ളു. അതിനാൽ ആ പരിതസ്ഥിതിയി

---

* ഇതിനെസ്സംബന്ധിച്ച വിശദമായ വിവരം അറിയുന്നതിനു നായന്മാരുടെ പൂൎവ്വചരിത്രം 1-ാം ഭാഗം 4-ാം അദ്ധ്യായം നോക്കുക.

ലെ മുഖ്യവും അത്യാവശ്യവുമായ കാര്യം ബാക്കിയുള്ള യുവാക്കളെ വേണ്ടുംപോലെ യുദ്ധാഭ്യാസം ചെയ്യിച്ച് സമർത്ഥരായ യോദ്ധാക്കളാക്കിത്തീൎക്കുകയായിരുന്നുവല്ലോ. ആ സന്ദൎഭത്തിൽ അക്ഷരം പഠിപ്പാനൊന്നും വിദ്യ അഭ്യസിപ്പാനൊന്നും മറവും പറഞ്ഞ് ഈ ചെറുപ്പക്കാർ വേണ്ടവിധം ആയുധാഭ്യാസം ചെയ്യാതെ വഴിതെററിപ്പോയാലത്തെ കഥ ഭയങ്കരമല്ലേ? ആ സന്ദൎഭംതന്നെ, പട്ടാളക്കാരുടെ കുറവുകൊണ്ട് ശത്രുക്കൾ ആക്രമിച്ചാൽ മിണ്ടാതെ രാജ്യം വിട്ടുകൊടുക്കാനല്ലാതെ മറെറാന്നും ചെയ്യാൻ കഴിയാത്ത മട്ടാണ്. ഈ ചെറുപ്പക്കാർ ആയുധാഭ്യാസം ചെയ്യാനും തയ്യാറില്ലാതായാലത്തെ കഥയെന്താണ്?

പുതിയൊരു പ്രസ്ഥാനം ആരംഭിച്ചാൽ അതിലെല്ലാ ജനങ്ങൾക്ക് ഒരു ഭ്രമം ഉണ്ടാവുക സാധാരണയാണ്. ആ അവസരത്തിൽ അതിന്റെ ഗുണദോഷങ്ങളെയോ കാര്യാകാര്യങ്ങളെയോ കുറിച്ച് അധികമാരും ചിന്തിക്കാറില്ല. അനുകരിക്കൽ—കട്ടിയതു കാട്ടൽ—എന്ന മാത്രമെ അതിന്നർത്ഥമുള്ളൂ. ഇപ്പോൾ ഉൽഘാടനവും ശിലാസ്ഥാപനവും കൂടാതെ നിവൃത്തിയില്ലാതായിക്കഴിഞ്ഞു. എന്തെങ്കിലും ഒരു മാന്യാതിഥിയെ എപ്പോഴെങ്കിലും സൽക്കരിക്കണമെങ്കിൽ എന്തിന്റെയെങ്കിലും ഒരു ശിലാസ്ഥാപനമോ ഉൽഘാടനമോ കൂടാതെ വയ്യെന്നു വരെ എത്തിയിട്ടുണ്ട്. ഓരോ ഇലക്ട്രിക്ക പോസ്റ്റ് സ്ഥാപിക്കുന്നതിന്നും ശിലാസ്ഥാപനമോ ഉൽഘാടനമോ കൂടാതെ കഴികയില്ലെന്നുവരെ എത്തിയിരിക്കുന്നു ഈ ഗോഷ്ടികൾ. ഇപ്പോൾ ഇതാ ഷഷ്ടിപൂൎത്തി, സപ്തതി, ശതാഭിഷേകം മുതലായതു് ആഘോഷിക്കുന്നതിലെല്ലാം കടന്നിരിക്കുകയാണ്. അതും ഇതുപോലെ കുറാടിച്ച പരക്കാനാണ് ഭാവം കാണുന്നതു്. ഇതെല്ലാം ഒരു തരം ഭ്രാന്താണെങ്കിലും ലോകസ്വഭാവമാകുന്നു.

അതുപോലെ നൂററാണ്ടുത്സവം കഴിഞ്ഞപ്പോൾ നമ്പൂതിരി പാരമ്പര്യമുള്ള അപൂൎവ്വം ചിലൎക്ക് അക്ഷരാഭ്യാസത്തിൽ അഭിരുചി

ഇടങ്ങി. മാത്രമല്ല കുട്ടികളെപ്പോലെ ഓരോ അക്ഷരങ്ങളും ഉച്ചരിപ്പാനും എഴുതാനും ചിലർക്കു കഴിഞ്ഞു. അതു് ആശ്ചര്യകരമായ ഒരു സംഭവമായിരുന്നു. എന്തെന്നാൽ ഒരു നായർകുട്ടി ക, ഖ, ഗ, ഘ എന്നും മറ്റും ചില അക്ഷരങ്ങളെ സ്വയം ചൊല്ലിക്കേൾപ്പിക്കുന്നതും എഴുതിക്കാണുന്നതും അസാദ്ധ്യമായിട്ടായിരുന്നു. കുട്ടികൾ അമ്മ, കാക്ക എന്നും മറ്റും പറഞ്ഞുതുടങ്ങുമ്പോൾ നമുക്കതിൽ കൌതുകം തോന്നുകയും അവരെക്കൊണ്ടു മറ്റു വാക്കുകൾകൂടി പറയിക്കുവാൻ ശ്രമിക്കുകയും പതിവാണല്ലോ. അതുപോലെ ഈ അപരിഷ്കൃതന്മാർ അക്ഷരങ്ങൾ ഉച്ചരിക്കുവാനും എഴുതുവാനും അത്യാവശ്യം കണക്കുകൂട്ടുവാനും പഠിക്കുന്നതു കണ്ടപ്പോൾ—ഇതൊരപൂർവ്വവും ആശ്ചര്യകരവുമായ സംഭവമായിരുന്നതിനാൽ—അന്നത്തെ നമ്പൂതിരിമാർക്കു കൌതുകവും സന്തോഷവും തോന്നിയിരിക്കും. എന്തെന്നാൽ അതുവരെ അക്ഷരാഭ്യാസം ചെയ്യാൻ കഴിവില്ലാത്ത ഒരു വർഗ്ഗമാണു് അവരെന്നു എല്ലാവർക്കും അറിയാമായിരുന്നു എന്നതുതന്നെ. എന്തായാലും അക്ഷരങ്ങൾ എഴുതിപ്പഠിക്കുന്നതിനു കഴിവുണ്ടെന്നു കണ്ടതിനാൽ അവർ അതിനെ എതിർത്തിരിക്കയില്ല. അപ്പോൾ അപ്രകാരം മറ്റു ചില നായർകുട്ടികളും അതിനെ അനുകരിക്കുവാൻ തുടങ്ങിയിരിക്കും. പക്ഷെ തല്ക്കാലത്തേക്കു അതൊരു നോട്ടക്കുറവും അപഥസഞ്ചാരവുമായിട്ടാണു പരിണമിച്ചതു്. കുറച്ചു കഴിഞ്ഞപ്പോഴേക്കും കാര്യം അപകടമായിത്തുടങ്ങി. ഒരു പകപ്പുവ്യാധി എന്നോണം നായർയുവാക്കളെല്ലാം വെറുതെ അക്ഷരം പഠിപ്പാൻ മാത്രമാണു ഓട്ടം തുടങ്ങിയതു്. യുദ്ധാഭ്യാസത്തിനു ശ്രദ്ധ കുറഞ്ഞുതുടങ്ങി. ആയുധാഭ്യാസത്തിനു ആരും പുറപ്പെടാത്തമട്ടായി. അപ്പോൾ വിഷമമായി. ആ സമയത്തു് അവരെ ആ അപഥസഞ്ചാരത്തിൽനിന്നു പിന്തിരിക്കാനാണു "സ്വധർമ്മാവജ്ഞയാ.......പരിവർജ്ജയേൽ" എന്ന പ്രമാണമുണ്ടാക്കി പ്രചരിപ്പിക്കേണ്ടിവന്നതു്. അങ്ങിനെ ചെയ്യാതെ കഴിയുമോ? അ

ത്തിൽ തെറെറന്താണു്? രാജ്യത്തിന്റെ രക്ഷയ്ക്കുവേണ്ടിയല്ലേ അന്ന ങ്ങിനെ ചെയ്തതു്? എന്തായാലും നാവികരുടെ പ്രയോഗം ശരിയ്ക്കു ഫലിച്ചു. ആ ഭ്രാന്തു വിട്ടു് എല്ലാവരും ആത്മാഭ്യാസത്തിൽ മുഴുകാൻ പിന്നെ താമസമുണ്ടായിരുന്നില്ല. ഉണ്ടാക്കിയ കാലം, അന്നത്തെ പരിതഃസ്ഥിതി, അതിന്റെ ഉദ്ദേശം മുതലായതൊന്നും കണക്കിലെ ടുക്കാതെ ആ പദ്യം—മുഴുവൻപോലും വായിയ്ക്കാതെ—പകുതി മാ ത്രം വായിച്ചുകൊണ്ടു് അർത്ഥം പറഞ്ഞാലുണ്ടോ ശരിയാവുന്നു?

* [ഇത്തരം സംഭവങ്ങൾ പലതുമുണ്ടായിട്ടുണ്ടു്. ഋഷിമാരിലു ള്ള അതിഭക്തി കാരണം "ഋഷിപ്രോക്തങ്ങളായ ഗ്രന്ഥങ്ങളെ മാ ത്രമേ സ്വീകരിയ്ക്കാവൂ" എന്നു വിശ്വസിച്ചിരുന്ന ഒരു കാലമുണ്ടാ യിരുന്നു. സാക്ഷാൽ വാഗ്ഭടാചാര്യർ അഷ്ടാംഗഹൃദയം നിർമ്മിച്ചതു ആ കാലത്താണു്. അതിലെ അവസാനത്തെ ഒരു ശ്ലോകംകൊ ണ്ടു് ഇതു വ്യക്തമാക്കുകയും ആ വിശ്വാസത്തിലുള്ള അബദ്ധത്തി ന്നു മറുപടി പറയുകയും ചെയ്യുന്നുണ്ടു്. "വാതരോഗം ശമിയ്ക്കാൻ എ ണ്ണയും, പിത്തശമനത്തിന്നു നെയ്യും, കഫശാന്തിയ്ക്കു തേനും നല്ല താണു്. ഇതു വസ്തുത ആർക്കും പരീക്ഷിച്ചുനോക്കിയാൽ പ്രത്യക്ഷമാ കും. അതിനാൽ ഇതു് ആര് പറഞ്ഞാലെന്താണു്? അതു വിധി ച്ചതു് ബ്രഹ്മാവായാലെന്താണു്? മനുഷ്യനായാലെന്താണു്? മന്ത്രശ ക്തിയ്ക്കല്ലേ ആൾഭേദമനുസരിച്ചു് ഫലത്തിൽ വ്യത്യാസം കാണൂ"[]

"ഋഷിപ്രോക്തത്തിൽ മാത്രമാണു വിശ്വാസമെങ്കിൽ സുപ്ര സിദ്ധങ്ങളായ ചരകം, സുശ്രുതം എന്നീ വൈദ്യഗ്രന്ഥങ്ങളൊഴി കെ ഭേളം മുതലായ മററു ഗ്രന്ഥങ്ങളെ എന്തുകൊണ്ടാണു ആരും പഠിയ്ക്കാത്തതു? ഭേളം മുതലായി അപ്രശസ്തങ്ങളായ അനവധി

---

* ബ്രാക്കററിൽ കൊടുത്തിട്ടുള്ളതു് പിന്നീടു് എഴുതിച്ചേർത്തതാകുന്നു.

[] വാതേ പിത്തേ ശ്ലേഷ്മശാന്തൌ ച പഥ്യം
തൈലം സർപ്പിർമ്മാക്ഷികം ച ക്രമേണ
ഏതദ് ബ്രഹ്മാ ഭാഷതേ, ബ്രഹ്മജോ വാ
കാ നിർമ്മന്ത്രേ വക്തൃഭേദോക്തശക്തിഃ? —അഷ്ടാംഗഹൃദയം.

വൈദ്യഗ്രന്ഥങ്ങളോ; അതെല്ലാം ഋഷിപ്രോക്തങ്ങളാകുന്നു. എന്നിരുന്നാലും അതൊന്നും ആരും പഠിക്കുന്നില്ല. അതിനാൽ ഋഷിപ്രോക്തത്തിന്നല്ല പ്രാധാന്യം കൊടുക്കേണ്ടതു്; നല്ല ഗ്രന്ഥങ്ങളെയാണു സ്വീകരിക്കേണ്ടതു്." *

ഋഷിപ്രോക്തങ്ങളല്ലാതെ മനുഷ്യനിർമ്മിതങ്ങളായ ഗ്രന്ഥങ്ങളെ ജനങ്ങൾ നോക്കപോലും ചെയ്യാതിരുന്ന ഒരു കാലമുണ്ടായിരുന്നു. അഷ്ടാംഗഹൃദയത്തിന്റെ ആവിർഭാവം അക്കാലത്താണു്. അതിനാൽ ആ അന്ധവിശ്വാസത്തിൽനിന്നു ജനങ്ങളെ പിന്തിരിപ്പിച്ചു് നേർവഴിക്കു നടത്താൻവേണ്ടി നിർമ്മിച്ചതാണു് ഈ പദ്യങ്ങൾ. അല്ലാതെ ഋഷിമാരെക്കുറിച്ചുള്ള പുച്ഛംകൊണ്ടല്ല എന്നതു സ്പഷ്ടമാണല്ലോ. അതുപോലെ നായന്മാർ വിദ്യാഭ്യാസമുണ്ടാവേണ്ടെന്നല്ല 'ശൂദ്രാക്ഷരസംയുക്തം ദൂരതഃ പരിവർജ്ജയേൽ' എന്നതിന്റെ സാരം; മറിച്ചു് പുരാതനന്മാരായ നായന്മാരുടെ കുലവിദ്യയായ ആയുധാഭ്യാസത്തിലും രാജ്യരക്ഷയിലും ശ്രദ്ധവെച്ചു പരിശ്രമിക്കാതെ അവരെല്ലാം അക്ഷരവിദ്യയിൽ മാത്രം മുഴുകുന്നതു ധർമ്മമല്ലെന്നും, രാജ്യം ശത്രുക്കൾക്കധീനമാവുകയായിരിക്കും അതിന്റെ ഫലമെന്നും, അതിനാൽ അതിൽനിന്നു പിന്തിരിഞ്ഞു് നായന്മാരെല്ലാം ആയുധാഭ്യാസത്തിൽ മുഴുകണമെന്നും മാത്രമാണതിന്റെ സാരം. ഈ പരമാർത്ഥം മനസ്സിലാക്കാതെ അതിലെ പകുതി ഭാഗം മാത്രം ഉദ്ധരിച്ചുകൊണ്ടു് ഈവിധം അബദ്ധം എഴുതുവാൻ കുഞ്ഞൻപിള്ളപ്രഭൃതികൾക്കു മാത്രമേ ധൈര്യവും സങ്കോചമില്ലായ്മയും കാണുന്നുള്ളു; ഇതു വ്യസനകരമായ ഒരു യാഥാർത്ഥ്യമാണു്. സാക്ഷാൽ കെ. പി. പത്മനാഭമേനോൻ മുതൽ വിദേശബുദ്ധിയും, ചരിത്രദൂഷണനും, കള്ളച്ചരിത്രനിർമ്മിതിയിൽ കുത

* ഋഷിപ്രണീതമേ പ്രീതിശ്ചേൽ മുക്ത്വാ ചരകസുശ്രുതൌ
ഭേഡാദ്യാഃ കിം ന പഠ്യന്തേ? തസ്മാൽ ഗ്രാഹ്യം സുഭാഷിതം.
—അഷ്ടാംഗഹൃദയം.

ക്കാരനായ ഇളംകുളം വരെ നായന്മാരായ ചരിത്രകാരന്മാരെല്ലാം സ്വീകരിച്ചിരിക്കുന്നതു ഈ സമ്പ്രദായമാണെന്നാണ്. മേലിലെങ്കിലും ഇത്തരം അസംബന്ധപ്രലപനങ്ങൾ നായന്മാരിൽനിന്നു പുറപ്പെടാതിരിക്കണമെന്നേ എനിക്കു പ്രാർത്ഥനയുള്ളൂ. പക്ഷെ ആ പ്രാർത്ഥന ഫലിക്കാനുള്ള പരിതഃസ്ഥിതിയല്ല ഇന്നുള്ളതെന്നു വ്യസനസമേതം പറയേണ്ടതായിട്ടാണിരിക്കുന്നതും! ഈശ്വരാ ഫലിക്കണേ!!]

ഇങ്ങിനെ 'ശൂദ്രമക്ഷരസംയുക്തം' എന്നോ വചനമുണ്ടായിന്നില്ലെങ്കിൽ യോദ്ധാക്കളില്ലാതെ രാജ്യം ദുർബ്ബലമാവാനും, അതിനാൽ ശത്രുക്കൾക്കധീനമാവാനും സംഗതിവരുന്നതാ. അങ്ങിനെ വിദേശന്മാരായ പട്ടാളക്കാരുടെ എണ്ണം എത്രയോ തൃപ്തികരമായിത്തീരുന്നതുവരെ ആ സമ്പ്രദായം തുടർന്നുപോന്നിരിക്കും; കാലക്രമേണ—നാല്പതുനാല്പത്തഞ്ചു കൊല്ലം അതിനു വേണ്ടിവന്നിരിക്കും—യോദ്ധാക്കളുടെ എണ്ണം ആവശ്യത്തോളമെത്തി. നായർ സമുദായത്തിൽ നമ്പൂതിരിസന്താനങ്ങളുടെ എണ്ണം മാത്രമല്ല പാരമ്പര്യവും വർദ്ധിച്ചുവരാനല്ലോ വന്നതു്. അത്രയുമായപ്പോഴേക്കും അക്ഷരാഭ്യാസത്തിനു—വിദ്യ പഠിക്കുന്നതിനു—ആഗ്രഹം മാത്രമല്ല ബുദ്ധിപരമായ കഴിവും വർദ്ധിച്ചുവന്നു.

നൂറ്റാണ്ടുകളും കഴിഞ്ഞതോടെ രാജാക്കന്മാരുടെ ബ്രാഹ്മണമിത്രാദികളും ക്ഷയിച്ചുപോയിരുന്നതിനാൽ സൈന്യാധിപത്യം വഹിക്കാൻ കഴിവുള്ളവരും ദുർല്ലഭമായിരുന്നു. ഈ ഘട്ടത്തിൽ സ്വല്പം വല്ലതുമൊക്കെ പഠിപ്പിച്ചാൽ പഠിക്കുന്ന നായന്മാരെ കണ്ടുതുടങ്ങിയതു് അവർക്ക് വലിയൊരനുഗ്രഹമായി എന്നു പറയേണ്ടതില്ലല്ലോ. അതിനുശേഷം ബുദ്ധിപരമായ പ്രവൃത്തിക്കു ഒരുപക്ഷെ പറ്റിയേക്കാമെന്നു തോന്നുന്നവരെ തിരഞ്ഞുപിടിച്ചു അക്ഷരാഭ്യാസം ചെയ്യിക്കുന്നതിനു നിയോഗിച്ചു. ആദ്യകാലത്തു് കുറെ പഠിപ്പിച്ചു നോക്കിയതിനു ശേഷം അതിനു സാദ്ധ്യമല്ലെന്നു കാണുകയാൽ പ

ലരേയും പിന്നീട്ട് ആയുധാഭ്യാസത്തിനുതന്നെ തിരിച്ചുവിട്ടിട്ടുണ്ടാവണം. അങ്ങിനെ തിരഞ്ഞെടുത്തവരിൽതന്നെ കുറഞ്ഞൊരു ശതമാനത്തിനു മാത്രമെ അക്ഷരാഭ്യാസം നേടി വിജയിയാവാൻ സാധിച്ചിട്ടുള്ളുവെന്നും വന്നിട്ടുണ്ടാവണം. പാരമ്പര്യത്തിനു വളരെ പ്രാധാന്യമുണ്ട്. നായന്മാരുടെ പ്രധാനമായ ജോലി യുദ്ധം മാത്രമായിരുന്നുവല്ലൊ. അതിനാൽ അവർക്കുള്ള വംശപാരമ്പര്യം യുദ്ധമാണ്. നമ്പൂതിരിമാരെക്കാൾ നാലിരട്ടി ജനസംഖ്യയുണ്ടായിരുന്ന നായന്മാരിൽ വലിയൊരു ഭാഗം നൂററാണ്ടുയുദ്ധത്തിൽ ചത്തൊടുങ്ങി. അതിനാൽ നായർസമുദായത്തിൽ നമ്പൂതിരിസങ്കലനം പിന്നേയും ഇന്നത്തെക്കാൾ ജാസ്തിയായി കുറെ കൊല്ലത്തോളം ഇടന്നുവന്നിട്ടുണ്ടാവണം. എല്ലാംകൂടി ഒത്തുചേർന്നപ്പോൾ നായന്മാർ സാമൂഹ്യമായി എല്ലാനിലയിലും ഉയർന്ന് അഭിവൃദ്ധിപ്പെട്ടുവന്നു. അതിനുശേഷം രണ്ടര ശതകം കഴിഞ്ഞപ്പോഴേയ്ക്കു കേവലം ആയുധപ്രയോഗത്തിനു മാത്രമല്ല ബുദ്ധിപരമായ കാര്യങ്ങളിലും സാമർത്ഥ്യം പ്രദർശിപ്പിച്ചുതുടങ്ങി. ആര്യസങ്കലനംകൊണ്ട് ബുദ്ധിപരമായ മേന്മയുംകൂടി കുറച്ചു കിട്ടിയപ്പോൾ പടനായകത്വം മന്ത്രിസ്ഥാനം മുതലായ അധികാരസ്ഥാനങ്ങളിൽ എത്താനും ആവക ജോലികൾ പ്രശസ്തമായി നടത്താനും പ്രയാസമുണ്ടായില്ല.

പക്ഷെ മൃദുലവികാരങ്ങളെ ഇളക്കിവിടുന്ന സാഹിത്യാദികലകളുടെ സ്ഥിതി അതല്ല. അതിക്രൂരതയും, നിർദ്ദയത്വവും, ധീരതയും നടമാടുന്ന യുദ്ധത്തിനു സുകുമാരകലകളുമായിട്ടു യാതൊരു ബന്ധവുമില്ലല്ലൊ. മാത്രമല്ല രാജ്യത്ത് സമാധാനവും, ശാന്തിയും, സമൃദ്ധിയുമുള്ള കാലത്തല്ലാതെ ആവക കലകൾ അധികമൊന്നും ഉത്ഭവിയ്ക്കയില്ലെന്നു പ്രസിദ്ധവുമാണ്. നായർസമുദായത്തിൽനിന്നു സാഹിത്യകാരന്മാരായ ചരിത്രപുരുഷന്മാരുണ്ടാകുന്നതിനു പിന്നേയും മുന്നൂറുകൊല്ലത്തോളം വേണ്ടിവരുവാൻ കാരണമതാണ്. ഇവിടെ ഒന്നുകൂടി പറയുവാനുണ്ട്. യുദ്ധകാലത്തു ഇടച്ചുയ

യി മൂന്നാലു തലമുറ നമ്പൂതിരിസന്താനങ്ങളായിത്തീർന്നതിൽ ചിലരാണു മേൽപറഞ്ഞ നിലയിൽ നാടുവാഴികളും, സൈന്യാധിപന്മാർ മുതലായ ഉയർന്ന സ്ഥാനങ്ങളിലെല്ലാം യോഗ്യരായിത്തീർന്നതു്. അക്കാലത്തു നായർസ്ത്രീകൾക്കു ഗർഭോൽപാദനം ചെയ്യാൻ നമ്പൂതിരിമാർ മാത്രമല്ലാതെ അധികം പേരുണ്ടായിരുന്നില്ല. നായന്മാരാണെങ്കിൽ—യുദ്ധാഭ്യാസം ചെയ്യുക, പടക്കളത്തിൽ പോയി യുദ്ധംചെയ്യുക, മുറിവേററു ചികിത്സയിൽ കിടക്കുക—ഇങ്ങിനെയല്ലാത്തവർ അപൂർവ്വമായിരുന്നുവല്ലോ. അതിനാൽ നൂറാണ്ടുയുദ്ധകാലത്തു് 75 കൊല്ലത്തോളം കാലം ജനിച്ച നായന്മാരിൽ മിക്കവരും നമ്പൂതിരിസന്താനങ്ങളായിട്ടാണു വന്നതു്.

യുദ്ധം കഴിഞ്ഞു് നിർബ്ബന്ധസൈന്യോൽപാദനം എടുത്തുകളഞ്ഞതോടുകൂടി വിശിഷ്ടന്മാരായ നമ്പൂതിരിമാരെല്ലാം ശൂദ്രാഗമനമുപേക്ഷിച്ചു് പഴയപടി സ്നാതകന്മാരായിത്തീരുകയും, സന്യാസം സ്വീകരിപ്പാനുള്ള പരിശീലനം ആരംഭിക്കുകയും ചെയ്തു. നിർബ്ബന്ധമില്ലാതായതിനാൽ പിന്നീടു വന്ന സ്നാതകന്മാരിൽ അധികമാരും അശാസ്ത്രീയമായ ഈ ശൂദ്രാഗമനത്തിനു തയ്യാറായില്ല. മതപരമായ ആചാരങ്ങളിലും അനുഷ്ഠാനങ്ങളിലും ഈശ്വരഭക്തിയിലും മററും അക്കാലത്തെ നമ്പൂതിരിമാർ—എല്ലാ ജാതിക്കാരും—ഇന്നത്തെക്കാളം ഏററവും ഉയർന്ന നിലവാരമാണു പാലിച്ചിരുന്നതെന്നു് ഓർക്കണം. എന്നാൽ ധൂർത്തന്മാരും മനശ്ശുദ്ധിയും ഈശ്വരവിശ്വാസവും മററും കുറഞ്ഞവരുമായവർ എക്കാലത്തുമുണ്ടാകുമല്ലോ. അത്തരക്കാരായ അപൂർവ്വം ചിലർ മാത്രം തിരിച്ചുപോരാതെ അതൊരു തരമായിക്കരുതി നായർസ്ത്രീകളിൽ പററിനിന്നു. അപ്രകാരംതന്നെ പുതിയ സ്നാതകന്മാരിൽ അധികം പേരും ഈ ദുരാചാരത്തിൽ ചെന്നുചാടിയില്ല; അപൂർവ്വം ചില ധൂർത്തന്മാർ മാത്രമേ അതിന്നടിമയായിരിക്കയുള്ളുവല്ലോ.

എന്തിന്നധികം പറയുന്നു. ഇങ്ങിനെ നൂറാണ്ടുയുദ്ധം കഴിഞ്ഞതോടെ നായർസമുദായത്തിൽ നമ്പൂതിരിസങ്കലനത്തിൻെറ ശതമാനക്കണക്ക പെട്ടെന്ന കുറഞ്ഞു. യുദ്ധം കാരണമുള്ള മരണനിരക്ക കുറഞ്ഞതോടുകൂടി നായർസമുദായത്തിൽ സ്ത്രീപുരുഷന്മാരുടെ ജനസംഖ്യ ഒരു തലമുറ കഴിഞ്ഞപ്പോഴേയ്ക്കു ഏതാണ്ട് സമമായിത്തീരുകയും ചെയ്തു. അതുകൊണ്ടുണ്ടായ ഫലമെന്തെന്നാൽ പിന്നീടു ജനിച്ച നായന്മാരിൽ ഏറിയകൂറും നായർസന്താനങ്ങളായിത്തീർന്നും, നമ്പൂതിരിസന്താനങ്ങൾ കുറഞ്ഞുമാകുന്നു. അങ്ങനെയല്ലാതെ വരാനും തരമില്ലല്ലൊ. നൂറാണ്ടുയുദ്ധകാലത്ത് ഏതാണ്ട് 75 കൊല്ലംകൊണ്ടു തുടർച്ചയായി—ഇടയ്ക്കുവെച്ച് വിച്ഛേദം വരാതെ—മൂന്നുനാലു തലമുറ നമ്പൂതിരിസന്താനങ്ങളുണ്ടാവുകയാൽ യുദ്ധം കഴിഞ്ഞപ്പോഴേയ്ക്കു ഉയർന്ന സ്ഥാനങ്ങളിൽ നിയമിയ്ക്കത്തക്ക പ്രാപ്തന്മാരെ അപൂർവ്വമായിട്ടെങ്കിലും കണ്ടുതുടങ്ങിയിരുന്നു. അപ്രകാരം നാലഞ്ചു തലമുറകൾകൂടി—ഒരു നൂറാണ്ടു കാലമെങ്കിലും—ഇതു നടന്നിരുന്നുവെങ്കിൽ ഇന്നത്തെപ്പോലെ എല്ലാ കാര്യങ്ങളിലും സമർത്ഥന്മാരായ നായന്മാരെ ഏറെയെങ്കിലും കിട്ടിത്തുടങ്ങുമായിരുന്നു. പക്ഷേ സംഭവിച്ചതു മറിച്ചാണ്. പിന്നീടു ജനിച്ച നായന്മാരിൽ വലിയൊരു ശതമാനം നായർസന്താനങ്ങളായിരുന്നു; നമ്പൂതിരിസന്താനങ്ങൾ ചെറിയൊരു ശതമാനമേ ഉണ്ടായിരുന്നുള്ളുവല്ലൊ; ബാക്കിയെല്ലാം നമ്പൂതിരിസന്താനങ്ങളുടെ സന്താനങ്ങളേ ആയിരുന്നുള്ളു. അതനുസരിച്ചു നായന്മാരുടെ വൎദ്ധനത്തിൻെറ അഭിവൃദ്ധിയും മന്ദീഭവിച്ചിരിയ്ക്കും. നായർസമുദായത്തിലെ അന്നത്തെ ചരിത്രപുരുഷനായ തുഞ്ചത്തെഴുത്തച്ഛൻ ജനിയ്ക്കാൻ നൂറാണ്ടുയുദ്ധം കഴിഞ്ഞു 400 കൊല്ലത്തോളം വേണ്ടിവന്നതിൻെറ കാരണം അതാകുന്നു. മാത്രമല്ല ആ തുഞ്ചനും ഒരു നമ്പൂതിരിയുടെ മകനാണെന്ന കാര്യം വിസ്മരിയ്ക്കരുത്.

നാട്ടുവാഴികളും, ദേശവാഴികളും, മന്ത്രിമാർ മുതലായ എട്ടുപ്രഭുക്കന്മാരുടെ തറവാട്ടുകളിൽ നമ്പൂതിരിമാർ മാത്രമെ സംബന്ധം പാടുള്ളു എന്ന്—അഥവാ അവരെല്ലാം നമ്പൂതിരിസന്താനങ്ങളായിരിക്കേണമെന്ന്—നിശ്ചയിക്കുവാനുള്ള കാരണവും അതിന്റെ ഗുണം അറിഞ്ഞതുകൊണ്ടുതന്നെ ആയിരിക്കണം. അതിന്റെ ആവശ്യക്കാർ കേവലം എട്ടുപ്രഭുക്കന്മാർ മാത്രമല്ല രാജാക്കന്മാർകൂടിയായിരുന്നു. നിലങ്ങളെപ്പോലെയല്ല 'വിത്തുഗുണം പത്തുഗുണം' എന്ന യാഥാർത്ഥ്യം അറിവാനുള്ള ബുദ്ധി അവർക്കുണ്ട്—യഥാ ബീജം തഥാങ്കുരം—എന്ന തത്വവും അവരറിയാത്തതല്ല. എല്ലാററിനും പുറമെ അവർക്ക് നായന്മാരിൽ വന്നുകണ്ടതായ അനുഭവവുമുണ്ട്. ദേശവാഴികളും നാട്ടുവാഴികളും മുതലായ അധികാരസ്ഥാനങ്ങളിൽ വെറും മണ്ടന്മാരെ പ്രതിഷ്ഠിച്ചാലത്തെ വൈഷമ്യവും, അവർ നന്നായിത്തീർന്നാലത്തെ ഗുണവും അവരെപ്പോലെ അധികം പേരും അറിഞ്ഞിരിക്കയില്ല. ഇതെല്ലാംകൂടി വന്നപ്പോഴും പ്രഭുഭവനങ്ങളിൽ നമ്പൂതിരിമാരെ മാത്രമെ സംബന്ധത്തിന്ന അനുവദിക്കൂ എന്ന നിയമം നടപ്പാക്കാൻ രാജാക്കന്മാരും പരിശ്രമിച്ചിട്ടുണ്ടാവണം. അങ്ങിനെ പ്രഭുക്കന്മാരുടെ സ്ത്രീകളെ വേൾപ്പാൻ നമ്പൂതിരിമാർക്ക് മാത്രമായി റിസർവ്ചെയ്യുന്ന സമ്പ്രദായം നടപ്പാവുകയും ചെയ്തു. നമ്പൂതിരിമാരിൽനിന്ന നായന്മാർക്കുണ്ടായ ഈ വൈകല്യം അറിയാത്തവരായി ആരുമുണ്ടാവില്ല. അതിന്ന പുറമെ തങ്ങൾക്ക് ആപ്പന്മാരായവരെ അനുകരിപ്പാനുള്ള ഒരു വാസന സർവ്വസാധാരണവുമാണല്ലൊ. *

സാധാരണ പട്ടാളക്കാരായ നായന്മാർക്കെല്ലാം ആപ്പന്മാരും മാന്യന്മാരുമാണ് എട്ടുപ്രഭുക്കന്മാർ. അവരെ സർവ്വഥാ അനുകരിപ്പാൻ സാധാരണ നായന്മാർക്കാഗ്രഹം ജനിച്ചാൽ അത്ഭുതമില്ല. സ്വതവെ തന്നെ നമ്പൂതിരിമാർ ഭൂദേവന്മാരാകയാൽ പ്രത്യക്ഷദൈവങ്ങ

---

* "യദ്യദാചരതി ശ്രേഷ്ഠസ്തത്തദേവേതരോ ജനഃ
സ യൽ പ്രമാണം കുരുതേ ലോകസ്തദനുവർത്തതേ" —(ഗീത)

ളായി കരുതിവരുന്നു. (ഇപ്പോഴും തീരെ ഇല്ലാതായിട്ടില്ല). അത്തരക്കാർ വീട്ടിൽ കാൽകുത്തുന്നതുതന്നെ നായന്മാർ—എല്ലാ ജാതിക്കാരും—ഭാഗ്യമായി കരുതിയിരുന്നു. അതിനുപുറമെ അവർ വീട്ടിലെ സ്ത്രീകളുടെ ഭർത്താക്കന്മാരായിവരികയും, വീട്ടിൽ അവരുടെ സന്താനങ്ങളുണ്ടാവുകയും ചെയ്യുമെന്നു വന്നാൽ ആരാണു ആദരിയ്ക്കാതെയും ആഹ്ലാദിയ്ക്കാതെയും അതിന്നാഗ്രഹിയ്ക്കാതെയും ഇരിയ്ക്കുക. സാധാരണ നായർവീടുകളിൽ നമ്പൂതിരിമാർ ചെന്നു പാർത്തുതുടങ്ങിയതു് അങ്ങിനെ അവരുടെ പ്രേരണയാലാണെന്നും അറിയണം.

അധികാരം കയ്യിൽ കിട്ടിയാൽ അഹങ്കാരമുണ്ടാവാതെയും അതു് ദുഷിയ്ക്കാതെയും ദുരുപയോഗപ്പെടുത്താതെയും ഇരിയ്ക്കാൻ വിഷമമാണു്. അത്രയ്ക്കു ആഴമേറിയ സംസ്കാരസമ്പത്തും പാരമ്പര്യഗുണവുമുണ്ടെങ്കിലേ അതിനു സാധിയ്ക്കൂ. മനുഷ്യരുടെ സ്വഭാവരൂപീകരണത്തിൽ പാരമ്പര്യത്തിനും പരിതഃസ്ഥിതിയ്ക്കും വലുതായ പ്രേരണ ചെലുത്താൻ കഴിയും. നല്ലതായാലും ചീത്തയായാലും ആവക പ്രത്യേക സ്വഭാവങ്ങൾ ഉണ്ടാവാനും, ഉണ്ടായാൽ പിന്നെ വിട്ടുപിരിയാനും പ്രയാസമാണു്. നായന്മാരുടെ അന്നത്തെ നില പാരമ്പര്യമൊന്നുമില്ലാത്ത ഒരു പുതിയ വർഗ്ഗമായിരുന്നുവല്ലൊ. നൂററാണ്ടുയുദ്ധം കഴിഞ്ഞു് രണ്ടുമൂന്നു തലമുറയ്ക്കു നമ്പൂതിരിസംബന്ധം കിട്ടിയപ്പോഴേയ്ക്കാണു് അവരുടെ മുഖഭാവംതന്നെ മാറുകയും, മററു സാമാന്യജനങ്ങളെപ്പോലെ വേറെ ചില ജോലികൾ നിർവ്വഹിയ്ക്കത്തക്ക കഴിവുള്ളവരെ കണ്ടുതുടങ്ങുകയും ചെയ്തതു്. അതുവരെ വെറും സാധാരണക്കാരായ പട്ടാളക്കാരായി മാത്രം ജീവിയ്ക്കുകയും, അതിഭയങ്കരമായ നൂററാണ്ടുയുദ്ധം തുടർച്ചയായനുഭവിയ്ക്കുകയും ചെയ്തവരായിരുന്നതിനാൽ—ബുദ്ധിപരമായിട്ടു മാത്രം കുറച്ചു ഉയർന്നവരെന്നല്ലാതെ സാംസ്കാരികമായി യാതൊരു പകർച്ചയും അവരിൽ ഉണ്ടായിരുന്നില്ല. പട്ടാളക്കാർക്കുണ്ടാവേണ്ടതും ഉണ്ടാകാവുന്നതുമായ നിർദ്ദയത്വവും, ക്രൂരതയും, ഹൃദയകാഠിന്യവും, നിർമ്മമത്വവും മററും നൂററാണ്ടുയുദ്ധം കാരണം അവരിൽ വർദ്ധിച്ചു. ഇതായിരുന്നു അന്ന

ത്തെ പട്ടാളക്കാരായ നായന്മാർക്കുണ്ടായിരുന്ന ഹൃദയസംസ്കാരത്തിന്റെ നില. ദേശവാഴികളും, നാടുവാഴികളും, മന്ത്രിമാർ, സൈന്യാധിപന്മാർ മുതലായ എല്ലാ അധികാരസ്ഥാനങ്ങളിലും രാജാക്കന്മാർ ഈ നായന്മാരെ പ്രതിഷ്ഠിച്ചതു് ഇങ്ങിനെയുള്ള സന്ദർഭത്തിലാണല്ലൊ. പിന്നത്തെ കഥയെന്താണ്! ക്ഷേത്രമെന്നും ദയയെന്നും മററും പറയുന്നതിന്റെ താല്പര്യം സാധാരണ പട്ടാളക്കാർക്കുപോലും അറികയില്ല. യാതൊരു സംസ്കാരപാരമ്പര്യമില്ലാത്തവരും, പെട്ടെന്നു അധികാരസ്ഥാനങ്ങളിൽ കയറിപ്പററാൻ കഴിഞ്ഞവരുമായ ഇവരുടെ സ്ഥിതി പറയുവാനുണ്ടൊ? എല്ലാം കൂടിയാൽതന്നെ രാജാക്കന്മാരുടെ എണ്ണം കേരളത്തിൽ 30_35-ലധികമില്ല. നായന്മാരാണെങ്കിൽ ലക്ഷക്കണക്കിലുണ്ടുതാനും! ആ ഒരു വ്യക്തിയൊഴികെ ഓരോ രാജ്യത്തെയും മററ അധികാരസ്ഥാനങ്ങളെല്ലാം (പട്ടാളമുൾപ്പെടെ) ഈ നായന്മാരുടെ അധീനത്തിലുമാണു്. അപ്പോൾ ഇവർക്ക് സ്വാതന്ത്ര്യവും ഗർവ്വും കടന്നുകൂടി. കൊ. വ. നാലാം ശതകമായപ്പോഴേയ്ക്കു നായന്മാർ ഈ നിലയിൽ എത്തിക്കഴിഞ്ഞു. അതോടുകൂടി നായന്മാർ രാജാക്കന്മാരുമായി ഉരസാനും തുടങ്ങി. അതിനുശേഷമുണ്ടായ സംഭവങ്ങൾ ഞാൻ 27_6_62-ൽ നിങ്ങൾക്കയച്ച 'സ്വവിശേഷമഹാത്മ്യം' എന്ന ലേഖനത്തിൽ വിവരിച്ചിട്ടുള്ളതുകൊണ്ടു് ഇവിടെ വിസ്തരിക്കുന്നില്ല. ഇതിനെപ്പററി നിങ്ങൾക്കെന്താണു പറയാനുള്ളതെന്നു കഴിയുന്ന വേഗത്തിൽ മറുപടി തരുവാൻ താല്പര്യപ്പെടുന്നു. മറുപടി രജിസ്റ്റർചെയ്യുവാൻ 81_റു.പ., സ്റ്റാമ്പൊട്ടിച്ചു് എന്റെ മേൽവിലാസമെഴുതിയ കവറും ഇതിലടക്കംചെയ്തിട്ടുണ്ടു്. *

എന്നു്,

കാണിപ്പയ്യൂർ ശങ്കരൻനമ്പൂതിരിപ്പാടു്. (ഒപ്പ്)

---

* ഇതോടുകൂടി 16_ക. 92_പൈസയുടെ സ്റ്റാമ്പു് അദ്ദേഹത്തിന്നയച്ചു. ഇന്നുവരെ അദ്ദേഹത്തിൽനിന്നും മറുപടി കിട്ടിയിട്ടില്ല.

കേരള സാഹിത്യ അക്കാദമി

# VIII നായർസ്ത്രീ ഭാര്യ

കുന്നംകുളം,
15—4—'64.

മ. ര. ശ്രീ.

ഇളംകുളം കുഞ്ഞൻപിള്ള അവർകൾക്ക്,

സത്യനികേതനം,

തിരുവനന്തപുരം.

നമ്പൂതിരിമാർ സംബന്ധംചെയ്യുന്ന നായർസ്ത്രീകളെ ഭാര്യമാരെന്ന നിലയ്ക്കും സന്താനങ്ങളെ ആ നിലയ്ക്കും കരുതുന്നില്ല; അവർക്ക് വേണ്ടവിധം ചിലവിനു കൊടുക്കുന്നില്ല; നാല്ക്കാലികളെപ്പോലെ അവർ ഭാര്യാസന്താനങ്ങളെ സ്നേഹിയ്ക്കാത്തവരാണ്; മരുമക്കത്തായം എന്ന സമ്പ്രദായം ചിലവുകൂടാതെ ഭാര്യാസുഖമനുഭവിപ്പാൻ വേണ്ടി സ്വാർത്ഥമതികളായ ബ്രാഹ്മണരാണ് കേരളത്തിൽ സൃഷ്ടിച്ചത് എന്നിങ്ങനെയുള്ള ആക്ഷേപങ്ങൾ നായന്മാരുടെ വകയായ മീററിങ്ങുകളിലും പത്രങ്ങളിലും സാധാരണയായിരുന്നു. അതിനു മറുപടിയായി കൊ. വ. 1090-ൽ 'നമ്പൂതിരിമാരും മരുമക്കത്തായവും' എന്ന പേരിൽ ഞാൻ ഒരു പുസ്തകം പ്രസിദ്ധംചെയ്തു.

ഇപ്പോഴും നിങ്ങളും ഈ വാദത്തെ പലപ്രാവശ്യം എഴുതിയിട്ടുണ്ട്. അതിനാൽ അതിന്റെ ന്യായാന്യായങ്ങളെപ്പററി ഇവിടെ കുറച്ചുകൂടി പരിശോധിയ്ക്കാൻ നിശ്ചയിച്ചിരിയ്ക്കുകയാണ്. ആദ്യമായിത്തന്നെ നിങ്ങൾ എഴുതിയിട്ടുള്ളതിൽ ചിലത് (വായനക്കാരുടെ അറിവിന്നായി) ഇവിടെ ഉദ്ധരിയ്ക്കാം.

"നായർസ്ത്രീകളെ വേശ്യാസ്ത്രീകളിൽനിന്നു ഭിന്നമായി നമ്പൂതിരിമാർ ഗണിച്ചിരുന്നില്ല. താലികെട്ടു കഴിഞ്ഞാൽ ഇതെല്ലാം നമ്പൂതിരിമാരുടെ സ്വൈരസഞ്ചാരങ്ങളാണ്......" *

* 'കേരളചരിത്രത്തിലെ ഇരുളടഞ്ഞ ഏടുകൾ' (രണ്ടാം പതിപ്പ്) പേജ് 160.

"ആദ്യദിവസം മാത്രമല്ല അതിനു മുമ്പും പിമ്പും കാരാളന്മാരുടെ സ്ത്രീകൾ ജന്മിമാരുടെ (നമ്പൂതിരിമാരുടെ) സ്വകാര്യധനങ്ങൾ മാത്രമായിരുന്നു. ചെറുപ്പക്കാരായ നായർസ്ത്രീകൾക്കു വേണ്ടുവോളം നമ്പൂതിരിയുവാക്കന്മാരെ കിട്ടുമെന്നുള്ളതുകൊണ്ട് നായർയുവാക്കന്മാർക്കു വൃദ്ധകളല്ലാത്ത സ്ത്രീകളെ കിട്ടുവാൻ പ്രയാസമാണ്..."[1]

"നമ്പൂതിരിമാർ അവരുടെ സൌകര്യത്തിനുവേണ്ടി കെട്ടിവെച്ചതാണ് സംബന്ധപ്പാട്; മരുമക്കത്തായവും നമ്പൂതിരിമാർ കെട്ടിവെച്ചതുതന്നെ."[2]

"നമ്പൂതിരിമാർക്കുവേണ്ടി മരിക്കാൻ സൃഷ്ടിക്കപ്പെട്ടവരാണ് നായന്മാർ; നായർസ്ത്രീകൾ അവരെ രസിപ്പിക്കാൻവേണ്ടിയും..."[3]

നമ്പൂതിരിമാർ നായർസ്ത്രീകളെ 'വെപ്പാട്ടികളായേ കരുതിയിരുന്നുള്ളൂ' എന്നാണല്ലോ നിങ്ങൾ ഈ പറഞ്ഞതിന്റെ താല്പര്യം. ഈ കാര്യം ഞാൻ തികച്ചും സമ്മതിക്കുന്നു. എന്തെന്നാൽ വാസ്തവത്തിൽ അവർ വെപ്പാട്ടികൾ മാത്രമായിരുന്നു. മറ്റുള്ളവരെല്ലാം പൊതുമാറിയിരുന്നാലും അതു നിലയ്ക്കുമായിരുന്നു. പിന്നെ നമ്പൂതിരിമാർക്കെന്താണു കുറ്റം?

ശരിയായ ഭാര്യയും വെപ്പാട്ടി(ദേവദാസി)യും തമ്മിലുള്ള ഭേദമെന്താണ്? ഈ ചോദ്യത്തിനുള്ള ഉത്തരം നിങ്ങൾക്കറിഞ്ഞുകൂട. അതിനാൽ അതാണിവിടെ പറയേണ്ടിയിരിക്കുന്നത്. ഇതിനു മുമ്പ് ഞാൻ ചോദിക്കുന്നു. "കേവലം 'രസിപ്പാൻ'വേണ്ടിയും 'സ്വകാര്യധന'മായും മറ്റുമല്ലാതെ നായർസ്ത്രീഭാര്യാസന്താനങ്ങളെ ഭാര്യാസന്താനങ്ങളെന്ന നിലയിൽ കരുതുകയും പോറ്റുകയും

---

1 'കേരളചരിത്രത്തിലെ ഇരുളടഞ്ഞ ഏടുകൾ' (രണ്ടാം പതിപ്പ്) പേജ് 208.

2 ടി. പേജ് 209.

3 'ജാതിസമ്പ്രദായം കേരളത്തിൽ' പേജ് 7.

ചെയ്യുവരായി ആരെയെങ്കിലും കാണിച്ചുതരാമോ?" എന്നു; ആരും അങ്ങിനെ ചെയ്തിട്ടില്ലെന്നു മാത്രമല്ല ഇന്നും അത്തരക്കാരില്ലെന്നുമാകുന്നു. ഭാര്യ പ്രസവിച്ചാൽ അപ്പനും മററു സന്താനങ്ങൾക്കും പുലയാചാരമുണ്ടു്; ഭാര്യയിലാരെങ്കിലും മരിച്ചാൽ പുല ആചരിക്കയും ശേഷക്രിയ ചെയ്കയും വേണം; നായന്മാരൊഴികെ ഹിന്ദുക്കളിൽ എല്ലാ വിഭാഗക്കാർക്കും—പരദേശക്കാർക്കുപോലും—ഇതൊക്കെ ചെയ്യേണ്ടതു നിർബ്ബന്ധമാകുന്നു. ശേഷക്കാരുടേയോ മററു സ്വജനങ്ങളുടേയോ കഥ ഇരിക്കട്ടെ. നിങ്ങളും നിങ്ങളുടെ ഭാര്യാസന്താനങ്ങളും തമ്മിലെങ്കിലും ഇവ ആചരിച്ചിട്ടുണ്ടോ? ആചരിച്ചിട്ടുണ്ടാവില്ല; അതു വേണ്ടതാനും. മേലിലെങ്കിലും നിങ്ങൾ ഭാര്യാസന്താനങ്ങളെക്കൊണ്ടു് ആചരിപ്പിക്കുവാൻ തയ്യാറാകുമോ?

* [ഞാൻ ഇങ്ങിനെ വെട്ടിത്തുറന്നു പറയുമ്പോൾ നായന്മാർ എന്റെ നേരെ എതിർത്തുവെന്നു വരാം. പക്ഷെ അതുകൊണ്ടു കാര്യമില്ല; പരമാർത്ഥം മറച്ചാകയുമില്ല. ഞാൻ താഴെ വിവരിക്കുന്ന സംഗതികളെ വായിച്ചു മനസ്സിലാക്കി തക്കതായ ന്യായങ്ങളേയും യുക്തികളേയും എതിർതെളിവുകളേയുംകൊണ്ടു് അവയെ നിഷേധിച്ചു മറിച്ചുതന്നെ എന്നു സ്ഥാപിക്കയും വേണം. അല്ലാതെ പിള്ളരെപ്പോലെ ശണ്ഠയും നടത്തുന്നതുകൊണ്ടു പ്രയോജനമില്ല; അതു് ഭീരുത്വമാകുന്നു. അതിനാൽ നേരിട്ടുനിന്നുകൊണ്ടു് തെററുണ്ടെങ്കിൽ തെളിയിച്ചു സ്ഥാപിച്ചാൽ എനിക്കു സന്തോഷമാണു്. അതിനെ സ്വീകരിക്കുവാനും തെററിനെ പിൻവലിക്കുവാനും മാപ്പുചോദിക്കുവാനും എനിക്കു സന്തോഷമേയുള്ളു എന്നു ആദ്യംതന്നെ പറഞ്ഞുകൊള്ളട്ടെ.]

എങ്ങിനെയായാലെന്താണു് ലോകം (ഹിന്ദുക്കൾ) ഭാര്യമാരെ ഭാര്യമാരായി കരുതുന്നതെന്നു ആദ്യമായി ഈ ഘട്ടത്തിൽ വിവരി

* ബ്രാക്കററിൽ കൊടുത്തിട്ടുള്ള ഭാഗം പിന്നീടു് എഴുതിയിട്ടുള്ളതാണു്.

ല്ലാം. വിവാഹം കഴിഞ്ഞതാൽ പിറന്ന ഗൃഹത്തിലെയല്ലാതായി. ആ ഭാര്യയും അതിലെ സന്താനങ്ങളും സ്വന്തം ഗൃഹത്തിലെ മെമ്പർമാരായി. ആഭിജാത്യം, ജാതി, ഗോത്രം, സൂത്രം മുതലായ സകലതും പിറന്ന ഗൃഹത്തിലെ വിട്ട് ഭർത്തൃഗൃഹത്തിലെതായി. ജാതകർമ്മാദി ഷോഡശസംസ്കാരങ്ങളും വിധിപ്രകാരം ചെയ്യാതെ കഴികയുമില്ല. (ബ്രാഹ്മണർ) ഭർത്താവിൻെറയും അച്ഛൻെറയും ശരിയായ പിന്തുടർച്ചക്കാർ പിന്നെ അവരായി. സ്വത്തു കൊടുക്കുകയോ മേടിക്കുകയോ ഒന്നും വേണ്ട; സ്വാഭാവികമായിത്തന്നെ അവർക്ക് ആ അവകാശം കിട്ടുന്നു. ബാല്യത്തിൽ ഭർത്താവു മരിച്ചാലും, ഭർത്താവിന കുഷ്ഠം, ഭ്രാന്ത്, നപുംസകത്വം മുതലായ രോഗങ്ങളുണ്ടായാലും, ഭർത്താവുപേക്ഷിച്ചാലും, എന്തുതന്നെ വന്നാലും പുനർവിവാഹമില്ല. എന്തിനധികം പറയുന്നു, ശരിയായ ഭാര്യയുടെ സമ്പ്രദായം നായന്മാരുടെ പൂർവ്വചരിത്രം 1-ാം ഭാഗം 168-ാം പേജിൽ കുലസ്ത്രീകളെ വർണ്ണിച്ചിട്ടുള്ളതുപോലെയാകുന്നു. അങ്ങിനെയുള്ളവരാണു ശരിയായ ഭാര്യാസന്താനങ്ങളും. ശരിയായ ഭാര്യാസന്താനങ്ങളായിട്ടുള്ളവരെയെല്ലാം ഈ വിധത്തിലാണിരിക്കുക പതിവ്.

ഇനി വെപ്പാട്ടി—ദേവദാസി—യുടെ ലക്ഷണം ഇവിടെ പറയാം. സ്ത്രീ സ്വന്തം ജാതിയോ വീട്ടിലെ അംഗമോ ആകയില്ല; അവർ തമ്മിൽ പുലവാലായ്മ, ശേഷക്രിയ മുതലായ യാതൊരു ബന്ധവുമുണ്ടാകയില്ല; വിവാഹത്തിനു എന്തെങ്കിലും ഒരു മതച്ചടങ്ങോ പുരോഹിതൻെറ ആവശ്യമോ ഇല്ല; ഭാര്യാഭർത്താക്കന്മാരാവാൻ സ്ത്രീപുരുഷന്മാർക്ക് അന്യോന്യം സമ്മതമുണ്ടായാൽ മാത്രം മതി. എന്നുവെച്ചാൽ ബലാൽക്കാരം ചെയ്യരുതെന്നു സാരം. ഇത്രയല്ലേ ഉള്ളു. രണ്ടുപേർക്കും ഇഷ്ടമുള്ളേടത്തോളം കാലം ഒന്നിച്ചിരിക്കാം. അനിഷ്ടമായാൽ വേർപിരിയുവാൻ രണ്ടുപേർക്കും അധികാരമുണ്ട്. ബലാല്ക്കാരമായിട്ടുതന്നെ വിവാഹമോചനവും നടത്താം. എന്നുവെച്ചാൽ ഭാര്യക്കു പിരിഞ്ഞുപോകാനിഷ്ടമില്ലെങ്കിൽകൂടി അവളെ പിരിച്ചു

യയ്ക്കാൻ—ഉപേക്ഷിയ്ക്കാൻ—ഭർത്താവിനും, അതുപോലെ ഭർത്താവിനെ പറഞ്ഞയയ്ക്കാൻ ഭാര്യയ്ക്കും അധികാരസ്വാതന്ത്ര്യങ്ങളുണ്ടു്. അതിന്നൊരു മതച്ചടങ്ങോ സാമുദായികനടപടിയോ ഇല്ലല്ലോ. ഇതു് വെപ്പാട്ടിത്തരമല്ലെങ്കിൽ പിന്നെ എന്താണ്? ഇതിന്നെല്ലാം മറുപടി പറയേണ്ടതു് ഹേ പിള്ളേ! നിങ്ങൾതന്നെയാകുന്നു. സ്ത്രീയും പുരുഷനുമൊരുമിച്ചിരിയ്ക്കുന്നേടത്തോളം കാലം ചിലവുകൊടുത്തു് സുഖമായി ജീവിച്ചാൽ മാത്രം മതി; പിന്നീടു് ബാദ്ധ്യതയൊന്നുമില്ല. സന്താനങ്ങൾക്കു പ്രായപൂർത്തി വരെ (ക്രിമിനൽ നിയമപ്രകാരം) ചിലവിനു കൊടുക്കണം; വേറെ പിന്തുടർച്ചാവകാശമൊന്നുമില്ല. ഇതൊക്കെയാണു വെപ്പാട്ടികളുടെ ലക്ഷണം. നമ്പൂതിരിമാരുടെ ഭാഷയിൽ ദാസികളെന്നുവെച്ചാൽ ഇത്തരം പെണ്ണുങ്ങളാണു്. മി: പിള്ളസ്സാറെ! നിങ്ങളുടെ അഭിപ്രായത്തിൽ ഇതെല്ലാം പതിവ്രതകളായ കുലസ്ത്രീകളുടെ ലക്ഷണമായിരിയ്ക്കുമോ? ഇതും ഇന്നത്തെ നായർസ്ത്രീകളുടെ ഭർത്തൃബന്ധവും തമ്മിലെന്താണു വ്യത്യാസം? അതുകൊണ്ടു് "നായർസ്ത്രീകളെ വേശ്യാദാസികളിൽനിന്നു ഭിന്നരായി കരുതിയിരുന്നില്ല"—മറ്റൊരുവിധം പറഞ്ഞാൽ നായർസ്ത്രീകളെ വെപ്പാട്ടികളായേ നമ്പൂതിരിമാർ കരുതിയിരുന്നുള്ളു—എന്നു നിങ്ങൾ പറഞ്ഞതിൽ തെറ്റൊന്നുമില്ല. വാസ്തവത്തിൽ അവർ വെപ്പാട്ടികൾ മാത്രമാണു്. നമ്പൂതിരിമാർ അവരുമായി യഥാർത്ഥനിലയിൽ പെരുമാറിയെന്നല്ലേ ഉള്ളൂ? അവരുടെ കുറ്റമായിട്ടാണോ കരുതേണ്ടതു്? നമ്പൂതിരിമാർക്കു നായർസ്ത്രീഭാര്യമാരെ ഭാര്യമാരായും അതിലെ സന്താനങ്ങളെ ശരിയായ സന്താനങ്ങളായും കരുതാൻ ഒരുവിധത്തിലും സാദ്ധ്യമല്ല. അതിനു മതിയായ കാരണവുമുണ്ടു്. അവരെ അന്തർജ്ജനവും (സ്വജാതിക്കാരിയും) ഇല്ലത്തെ അംഗവുമാക്കാറില്ല. സന്താനങ്ങളെ ഇല്ലത്തെ ഉണ്ണികളായും പെൺകിടാങ്ങളായും വിചാരിയ്ക്കാറില്ല. ഇല്ലത്തെ തന്റെ പിന്തുടർച്ചാവകാശം അവർക്കു കിട്ടാറുമില്ല. ആ സ്ത്രീകളേയും സന്താനങ്ങളേയും നായ

ന്മാർ വീട്ടിലെ മെമ്പർമാരല്ലാതാക്കുകയും അവിടത്തെ സ്വത്തിന്നവകാശമില്ലാതാക്കുകയും ചെയ്യാറില്ലല്ലോ. അതിന്നാരാണുത്തരവാദി? അമ്മയുടെ കൂടെ കിടക്കുകയും വേണം, അച്ഛന്റെ കൂടെ പോകുകയും വേണം എന്ന ഒരേസമയത്തു് ആഗ്രഹിക്കുന്നതുപോലെ വീട്ടിലെ ജാതി, ആഭിജാത്യം മുതലായതു് വിടാതിരിയ്ക്കെ ഭർത്താവിന്റേയും അച്ഛന്റേയും പിന്തുടച്ച കിട്ടണമെന്നല്ലെ ഈ പറയുന്നതിന്റെ അർത്ഥം? അതിന്ന സാദ്ധ്യമാണോ? ലോകത്തിലെവിടെയെങ്കിലും അങ്ങിനെയുള്ളതായി കേട്ടിട്ടുണ്ടോ? അതു് അസാദ്ധ്യമായ അതിമോഹം മാത്രമല്ലെ? നായന്മാർ സ്ത്രീകളെ ഭർത്താക്കന്മാൎക്കായി കല്യാണം കഴിച്ചു കൊടുക്കാറില്ല. ഭാര്യയെന്ന നിലയ്ക്കു സഹവാസിയ്ക്കുവാനും സന്താനോല്പാദനം ചെയ്യാനും മാത്രമല്ലെ അനുവദിയ്ക്കുന്നതു്? അല്ലാതെ നമ്പൂതിരിമാർ ചെയ്യുന്നതുപോലെ ഭാര്യയെ ഭർത്താവിന്ന വിട്ടുകൊടുക്കുന്നില്ല; തങ്ങളുടെ സ്വത്തായിട്ടുതന്നെ വെയ്ക്കുകയേ ചെയ്യുന്നുള്ളു. വെറുമ്പാട്ടക്കുടിയാന്ന ഭൂമിയിന്മേൽ യാതൊരവകാശവുമില്ല; കൃഷിചെയ്യാൻ മാത്രമാണധികാരം; വിളവെല്ലാം ജന്മിയ്ക്കുള്ളതാണു്. ഇതുതന്നെയല്ലെ നായർസ്ത്രീഭർത്താവിന്റേയും നില? നമ്പൂതിരിമാർ നായർസ്ത്രീകളെ ഭാര്യമാരായി കണക്കാക്കുന്നില്ല, കൃഷിയ്ക്കു മാത്രമായിട്ടല്ലാതെ നായർസ്ത്രീകളെ ഭാര്യമായി നമ്പൂതിരിമാൎക്ക വിട്ടുകൊടുക്കാത്തതുകൊണ്ടു മാത്രമാണു് അവർ അങ്ങിനെ പെരുമാറുന്നതു്. അതിന്ന നമ്പൂതിരിമാർ എങ്ങിനെ കുറ്റക്കാരാകും? നിലം കൃഷിചെയ്യാനായി നല്ല വിത്തു കൈവശമുള്ള കുടിയാന്ന വെറുമ്പാട്ടത്തിന്ന കൊടുക്കുന്നതുപോലെയല്ലെ ഇതു്? നല്ല വിത്തു് അവരുടെ കൈവശമുണ്ടു്; ആ വിളവു തങ്ങൾക്കു കിട്ടണം; അതിന്നുവേണ്ടി പാട്ടത്തിന്ന കൊടുക്കുകയല്ലെ ചെയ്യാറുള്ളു? ഭൂമിയിൽ സ്ഥിരാവകാശം കൊടുത്താൽ ശരിയായവിധം വളമിറക്കി കിളച്ചു പൂട്ടി കൃഷിചെയ്യാൻ സാധിയ്ക്കും. നായർസ്ത്രീകളുടെ പേരിൽ ഭർത്താക്കന്മാൎക്ക സ്ഥിരാവകാശമില്ല. അപ്പോൾ 'ചട്ടിയും

ലാഭം" എന്ന മട്ടിലല്ലാതെ സ്വന്തം ഭാര്യയെന്ന നിലയ്ക്കു കരുതാൻ—ദേവദാസികളിൽനിന്നു ഭിന്നമായി—സ്വല്പസാധാരണമാം മാത്രമായിട്ടല്ലാതെ—കരുതാൻ എങ്ങിനെ സാധിക്കും? എന്നിട്ടു അതിന്നു നമ്പൂതിരിമാരാണത്രെ കുറ്റക്കാർ!

വാസ്തവത്തിൽ ഇവിടെ ഒരു തെററുള്ളതു് നമ്പൂതിരിമാരുടെ പെരുമാററത്തിലല്ല; മറിച്ചു് നിങ്ങളുടെ ധാരണയിലാകുന്നു. നിങ്ങൾ നായർസ്ത്രീകളെല്ലാം ഒന്നാംതരം പതിവ്രതകളാണെന്നു ധരിച്ചു; നിങ്ങൾക്ക പാതിവ്രത്യവും വെപ്പാട്ടിത്തവും വേർതിരിഞ്ഞിട്ടില്ല; അബദ്ധം മുഴുവനുമിരിക്കുന്നതു് ഇതിലാണു്. കേരളത്തിലെ നമ്പൂതിരിമാരുടെയോ, പട്ടന്മാരുടെയോ, തമിഴ്-ആന്ധ്ര-കർണ്ണാടകം ജില്ലകളിലെ ഏതെങ്കിലും ജാതിക്കാരുടെയോ താമസവും ഭാര്യാഭർത്തൃബന്ധവും മുതലവകാശക്രമവും നിങ്ങൾ ഉപരിപ്ലവബുദ്ധിയോടെയെങ്കിലും ഒന്നു പരിശോധിച്ചിരുന്നുവെങ്കിൽ ഇത്രയും വിഡ്ഢിത്തം പുറത്തിറക്കുമായിരുന്നില്ല. 'താൻകണ്ടതു് പൊൻകണ്ടതു്' എന്നു പ്രസിദ്ധമല്ലേ? നിങ്ങൾ നായർസ്ത്രീകളുടെ ഭാര്യാഭർത്തൃബന്ധം മാത്രമേ കണ്ടിട്ടുള്ളു. അതിനാൽ അതിനേക്കാൾ നല്ലതായിട്ടു് ഒരു ഭാര്യാഭർത്തൃബന്ധവും പാതിവ്രത്യവുമുള്ളതായി അറിഞ്ഞിട്ടില്ല. പക്ഷെ മലർന്നുകിടന്നു തുപ്പിയാലെന്നപോലെ തങ്ങളുടെതന്നെ ന്യൂനതകൾ പുറത്തുവരുവാനേ അതുപകരിക്കു എന്നു മനസ്സിലാക്കാത്തതു കഷ്ടമായിപ്പോയി.

സാമാന്യജനങ്ങൾക്കുകൂടി വേണ്ടവിധം മനസ്സിലാകാത്തതായ ഒരു വൈരുദ്ധ്യം ഇവിടെ ഒളിഞ്ഞുകിടക്കുന്നുണ്ടു്. അതുതന്നെ പറയാം. കാരണം നശിച്ചല്ലാതെ കാര്യം നശിക്കയില്ല; കാരണം നശിച്ചാൽ കാര്യം നശിക്കാതിരിക്കയുമില്ല. അതിനാൽ കാരണം എന്താണെന്നു കണ്ടുപിടിക്കുകയും അതിനെ നശിപ്പിക്കുകയും ചെയ്യാനാണു ക്ഷേമകാംക്ഷികൾ ശ്രമിക്കുന്നതു്. മദ്യം കഴിച്ചാൽ ബോധക്ഷയമുണ്ടാവും; അതിനാൽ ബോധക്ഷയമുണ്ടാവാതിരിക്കു

ണമെങ്കിൽ മദ്യസേവ കൂടാതെ കഴിയ്ക്കുകതന്നെ വേണം. മദ്യം കഴിയ്ക്കയും ബോധക്ഷയമുണ്ടാവാതിരിയ്ക്കയും കൂടി സാദ്ധ്യമല്ല. അതുപോലെ ഇവിടെ കാണുന്ന വൈഷമ്യങ്ങൾക്കെല്ലാം കാരണം ഒന്നിലധികം ജാതിക്കാർ തമ്മിലും മക്കത്തായക്കാരും മരുമക്കത്തായക്കാരും തമ്മിലുമുള്ള ഭാര്യാഭർത്തൃബന്ധമാകുന്നു. അതു് ശരിയ്ക്കു പൊരുത്തപ്പെട്ടുപോകണമെങ്കിൽ വിവാഹബന്ധം ഒരേ ജാതിക്കാർ തമ്മിലും മക്കത്തായക്കാർ തമ്മിലും മാത്രമാക്കുകയേ വഴിയുള്ളു. പ്രകൃതത്തിലെ നിലയാണെങ്കിൽ ജാതി രണ്ടാണെന്നു മാത്രമല്ല മക്കത്തായക്കാരും മരുമക്കത്തായക്കാരും കൂടിയിട്ടാണുതാനും.

ഇതിന്നൊന്നുരണ്ടെങ്കിലും ഉദാഹരണങ്ങൾ കാണിച്ചുതരുവാനുണ്ടു്. നായരായ ഒരു രാമമേനോനും ക്രിസ്ത്യാനിയായ ഒരു സാറാമ്മയും തമ്മിൽ ബന്ധപ്പെട്ടുവെന്നുതന്നെ വിചാരിയ്ക്കുക. രാമമേനോൻ മതം മാറി ക്രിസ്ത്യാനിയാവുകയോ, സാറാമ്മയെ നായർസമുദായത്തിൽ ചേർത്തു് കുളിപ്പിച്ചെടുക്കുകയോ ചെയ്യാതെ സാറാമ്മ സാറാമ്മയായും രാമമേനോൻ രാമമേനോനായും ഇരുന്നുകൊണ്ടാണെങ്കിൽ ആ ഭാര്യാഭർത്തൃബന്ധമുണ്ടോ പൊരുത്തപ്പെട്ടുപോകുന്നു? രാമമേനോനു നിത്യവും കാലത്തു കുളിച്ചു്, ഭസ്മം കുറിയിട്ടു്, അമ്പലത്തിൽ പോയി തൊഴുതു്, തീർത്ഥവും പ്രസാദവും വാങ്ങി കുറിയിടണം. സാറാമ്മയ്ക്കാണെങ്കിൽ ഞായറാഴ്ചയെങ്കിലും പള്ളിയിൽ പോയി [illegible]. രാമൻമേനോന്റെ പിറന്നാളിനു അമ്പലത്തിൽ വഴിപാടായി പായസംവെയ്ക്കാനും വിളക്കിലേയ്ക്കു എണ്ണയും കൊടുക്കുമ്പോൾ ഭർത്താവിന്റെ പിറന്നാളിനു ഭാര്യ ചെയ്യുന്ന വഴിപാടു് പള്ളിയിൽ മെഴുകുതിരി കത്തിയ്ക്കുക മുതലായതാണെന്നാവുക. സന്താനങ്ങളുണ്ടായാൽ ജ്ഞാനസ്നാനം കഴിപ്പിയ്ക്കണം. സാറാമ്മ പെരുന്നാളിനു പള്ളിയിൽ പോകുമ്പോൾ രാമമേനോനു് ശിവരാത്രി, അഷ്ടമിരോഹിണി, മഹാനവമി മുതലായതിന്നാണു പോകേണ്ടതു്. രാമമേനോനു സാറാമ്മയുടെ വീട്ടിൽ കടക്കുകയോ അ

വരെയും അതിലെ സന്താനങ്ങളേയും തൊടുകയോ ചെയ്യാൻ പാടില്ല. സാറാമയ്ക്കും കുട്ടികൾക്കും തന്റെ വീട്ടിൽ വരികയോ തെളിച്ചു പെരുമാറുകയോ ചെയ്യാനും പാടില്ല. ചെയ്താൽ ഭർത്താവും അച്ഛനുമായ രാമൻമേനോൻ അയിത്തമാകും. പിന്നെ കുളിച്ചല്ലാതെ ജലപാനം പാടില്ല. മേനോനു സാറാമയിൽ ജേൺ, മേരി, ലില്ലി, ഉണ്ണി എന്നിങ്ങനെ നാലു സന്താനങ്ങളുണ്ടു്. വീട്ടിലെയോ മററു ചാർച്ചക്കാരുടെയോ വീടുകളിലേയ്ക്കു ഇവരെ കൂട്ടിക്കൊണ്ടുപോകാമോ? അവരുടെ വീട്ടിലെ എന്തെങ്കിലും അടിയന്തരത്തിനു മേനോനും മരുമക്കൾ സഹോദരീസഹോദരന്മാർ മുതലായവർക്കും പോകാൻ പാടില്ല. സ്വന്തം അമ്പലത്തിൽ ഉത്സവമാണെങ്കിൽ സാറാമയേയും കുട്ടികളേയും ഗോപുരത്തിനു പുറത്തല്ലേ നിർത്തു? അകത്തേയ്ക്കു കടത്തുമോ? ഇതിനൊക്കെ പുറമെയുണ്ടാകാവുന്ന വൈരസ്യങ്ങൾക്കും വൈലക്ഷണ്യങ്ങൾക്കും ഒടുവസാനം സാറാമ കുളിയ്ക്കയോ രാമമേനോൻ ജ്ഞാനസ്നാനപ്പെട്ടോ ആകാതെ ഇവക വൈരസ്യങ്ങൾ തീർന്നു് ആ ദാമ്പത്യബന്ധം പൊരുത്തപ്പെട്ടു പോകുമോ?

ഇതുപോലെയല്ലേ കേരളത്തിലെ നമ്പൂതിരി–നായർസ്ത്രീബന്ധത്തിന്റെയും നില. ക്രിസ്ത്യനും ഹിന്ദുവും തമ്മിലുള്ളത്ര അഗാധമായ വിടവില്ലെങ്കിലും സാമാന്യം നല്ലൊരു അകൽച്ച നമ്പൂതിരി–നായർസ്ത്രീബന്ധത്തിലുണ്ടു്. ശങ്കരൻനമ്പൂതിരി കുളിച്ചു് പൂജാമുറിയിൽ ചെന്നു് സാളഗ്രാമം ശിവലിംഗം മുതലായ ദേവപ്രതിമകൾക്കു അഭിഷേകവും പൂജയും പുഷ്പാഞ്ജലിയും മററും ചെയ്യുമ്പോൾ നായർഭാര്യയായ നാണിയമ്മയ്ക്കു അതിനു വേണ്ടതായ നിവേദ്യം മുതലായതുണ്ടാക്കിക്കൊടുക്കുവാൻ കഴിയുമോ? നമ്പൂതിരി സമ്മതിച്ചാൽതന്നെ നായർസ്ത്രീഭാര്യയ്ക്കു അതിനു ധൈര്യം വരുമോ? അഥവാ ധൈര്യപ്പെട്ടാലും സമുദായം സമ്മതിയ്ക്കുമോ? ശങ്കരൻനമ്പൂതിരിയിൽ ജനിച്ച കൃഷ്ണൻനായർ എന്ന മകനു പൂജ

പഠിപ്പിച്ച് നിങ്ങളുടെ അമ്പലത്തിൽ ശാന്തിക്കു നിയമിക്കുന്നു. നിങ്ങൾക്കു സമ്മതമാകുമോ? അതും വേണ്ട; നമ്പൂതിരി സ്വന്തം അമ്പലത്തിൽ പൂജ കഴിപ്പിക്കുന്നു. അതുപോലും നിങ്ങൾക്കു സമ്മതമുണ്ടോ? പിന്നെ എന്തിനായാണ് നമ്പൂതിരിമാർ നായർസ്ത്രീ ഭാര്യാസന്താനങ്ങളെ ആ നിലയിൽ കരുതുന്നതു്. നിങ്ങൾ അങ്ങിനെ പറഞ്ഞതിന്റെ അർത്ഥമെന്താണ്? അപ്പോൾ നായർസ്ത്രീ ഭാര്യാസന്താനങ്ങളെ അതുവിധത്തിൽ കരുതി പെരുമാറുന്നതു് നായന്മാർക്കും സമ്മതമല്ല. നമ്പൂതിരി ചാത്തത്തിനു ഓതിക്കനെ വരുത്തുന്നു. നാണിയമ്മയും കൃഷ്ണൻനായരും ചാത്തമൂട്ടുന്നതിനു എളേതിനെയാണു ക്ഷണിക്കുന്നതു്. ഒന്നുകിൽ മുമ്പു പറഞ്ഞ രാമമേനോന്റെ കാര്യത്തിലെന്നപോലെ ശങ്കരൻനമ്പൂതിരിയുടെ ഭാര്യയായ നാണിയമ്മയെ അന്തർജ്ജനത്തിൽ ചേർത്ത് നങ്ങേലിക്കുട്ടിയാക്കണം. അഥവാ ശങ്കരൻനമ്പൂതിരി നായരായി മാറി ശങ്കരൻനായരാവുകയെങ്കിലും വേണം. മി: പിള്ളസ്സാറെ! നിങ്ങളെപ്പോലെ വൈരബുദ്ധികളും നമ്പൂതിരിവിദ്വേഷികളുമായ ബുദ്ധിവിഹീനന്മാരൊഴികെ ബാക്കിയുള്ളവർക്കെല്ലാം അറിയാവുന്ന പരമാർത്ഥമാണിതു്. ഈ അവസരത്തിൽ മാതൃഭൂമിയിൽ വന്ന ഒരു റിപ്പോർട്ട് ഇവിടെ വിവരിക്കുന്നതു് നന്നായിരിക്കുമെന്നു തോന്നുന്നു.*

M. N. നായരവർകളുടെ മകൻ ഗോപാലകൃഷ്ണൻ 1962-ൽ യോർക്ക്ഷയർകാരിയായ ഒരു ഇംഗ്ലീഷു യുവതിയെ വിവാഹം കഴിച്ചു. വിവാഹത്തിനു മുമ്പുതന്നെ 1962 ഫെബ്രുവരിയിൽ ആ യൂറോപ്യൻലേഡി വിധിപ്രകാരം ആര്യമതത്തിൽ ചേർന്നു (മതപരിവർത്തനം ചെയ്തു്) ഹിന്ദുവായി രാധ എന്ന പേർ സ്വീകരിച്ചു. തിരുവിതാംകൂറിലെ റിട്ടയേഡ് ഹൈക്കോടതി ജഡ്ജി ടി. എം. കൃഷ്ണസ്വാമിഅയ്യങ്കാരാണു അവരെ മതപരിവർത്തനം കഴിച്ച് ഹിന്ദുവാക്കിയതു്. അവർക്കു ആദ്യമായി ഒരാൺകുഞ്ഞു് ജനിച്ചു. ഗോപാലകൃഷ്ണ

* മാതൃഭൂമി ദിനപ്പത്രം 1963 സപ്തംബർ 8-ാംനു ഞായറാഴ്ച—പേജ് 3.

നും രാധയും കഴിഞ്ഞ 1963 സപ്തംബർമാസത്തിൽ ഗുരുവായൂർ ക്ഷേത്രത്തിൽ വന്നു യഥാവിധി മതപരിവർത്തനംചെയ്ത് നടയ്ക്കൽവെച്ച് തങ്ങളുടെ ഓമനപ്പുത്രന്റെ ചോറൂണും നാമകരണവും കഴിച്ചു മടങ്ങിപ്പോയി. അവർ സാധാരണ ഹിന്ദുക്കളെപ്പോലെ അമ്പലത്തിനകത്തു ചെന്നു തൊഴുത് തീർത്ഥവും പ്രസാദവും വാങ്ങി ഭഗവാന്നിട്ടു ദക്ഷിണചെയ്തു നമസ്കരിക്കുകയും ചെയ്തുവത്രെ.

ഇതാണു ശരിയായ മാർഗ്ഗം. ഗോപാലകൃഷ്ണൻ ഹിന്ദുവും നായരുമായിരിക്കെ രാധ—മാത്യു—യൂറോപ്യൻലേഡിയും ക്രിസ്ത്യാനിയും (അഹിന്ദുവും) ആയിരുന്നാലുണ്ടോ അവരുടെ ദാമ്പത്യബന്ധം ശരിയാവുന്നു? ഇതുതന്നെയാണ് പ്രകൃതത്തിലെ സ്ഥിതിയും. മുമ്പു പറഞ്ഞ നാണിയമ്മ നാണിയമ്മയായും ശങ്കരൻനമ്പൂതിരി ശങ്കരൻനമ്പൂതിരിയായും മാത്രം ഇരിക്കുന്നേടത്തോളം കാലം അവരുടെ ഭാര്യാഭർത്തൃബന്ധം നിങ്ങൾ ശകാരിക്കുമ്പോലെ ദേവദാസി—വെപ്പാട്ടി—ബന്ധം അഥവാ സുഖസാധനങ്ങൾ—മാത്രമായിട്ടു ഇരിക്കും; അല്ലാതെ ശരിയായ ഭാര്യാഭർത്തൃബന്ധമാവാൻ തരമില്ല. അതിന്റെ കാരണം മുമ്പു പറഞ്ഞതുപോലെ ജാതിഭേദവും മതഭേദവും മാത്രമാകുന്നു. നിങ്ങൾ പറയുന്നതായ വൈഷമ്യമിരിക്കുന്നതെല്ലാം മക്കത്തായവും മരുമക്കത്തായവും ജാതിഭേദവും തമ്മിൽ കൂട്ടിക്കുഴച്ചു നടത്തുന്ന വിലക്ഷണമായ സ്ത്രീപുരുഷബന്ധത്തിലാകുന്നു. അത് നിലനില്ക്കുന്നേടത്തോളം കാലം ഈ വൈഷമ്യവും തുടർന്നുപോകും. അതില്ലാതാകണമെങ്കിൽ അതിനു കാരണമായ ഈ നമ്പൂതിരി—നായർ സ്ത്രീസംബന്ധമേർപ്പാട് അവസാനിപ്പിക്കുകതന്നെ വേണം.

കമ്പോസ്റ്റ്‌വളം നൽകപ്പെട്ടിട്ടുള്ള വിശേഷമാണ്. നെല്ലു കുത്തി അരിയാക്കിയാൽ മനുഷ്യരുടെ ഭക്ഷണസാധനവുമാകുന്നു. എന്നുവെച്ച് ആ കമ്പോസ്റ്റ്‌വളം അരിയിൽ ചേർക്കാവുന്നതാണോ? ചേർത്താൽ പറ്റുമോ? അതാതിന്റെ സ്ഥാനത്തേ ഉള്ളൂ. അതാതു സാധ

നങ്ങറം പാറമെന്നല്ലാതെ എല്ലാ സ്ഥാനത്തേയ്ക്കും എല്ലാം പാറമെന്നു ധരിപ്പാൻ അപകടമാകും. അതുപോലെയാണ് ഈ കഥ. നായർസ്ത്രീകൾ നായർസ്ത്രീകളുടെ സ്ഥാനത്തും നമ്പൂതിരിമാർ അവരുടെ സ്ഥാനത്തുമിരുന്നാൽ നല്ലതാണ്. അല്ലാതെ അവരെ നമ്പൂതിരിമാരുടെ ദാസ്യപദത്തിലേയ്ക്കു കയററിയാൽ ശരിയാവില്ല; അതിനു പററിയവർ നമ്പൂതിരിസ്ത്രീകൾ മാത്രമാണ്; നായർസ്ത്രീകൾ അതിനു പററിയവരല്ല. അവർ ദാസികളായേ ഇരുന്നിട്ടുള്ളു. അവർ അതിനു മാത്രം പററിയവരാണ്. അവരെ നമ്പൂതിരിമാരുടെ ദാസ്യയാക്കാൻ ആഗ്രഹിക്കുന്നതു കമ്പോസ്റ്റ്‌വളം അരിയിൽ ചേർക്കാൻ മോഹിക്കുന്നതുപോലെ അപകടമായേ തീരു.

നായന്മാർ ഇഷ്ടവതികളെ ഭാര്യമാരായി സ്വീകരിച്ചുതുടങ്ങണം, അതുകൊണ്ടു അവർക്കു് ദുഷ്പേരും വന്നുവെന്നു വിചാരിക്കുക. ആ സ്ത്രീകളുമായി സഹവസിച്ചുവെന്നല്ലാതെ തീണ്ടലും അയിത്തവും ഗോത്രപ്രായശ്ചിത്തം അനുഭവിക്കുന്നതിനു മുമ്പത്തെപ്പോലെ തന്നെ നിലനിന്നിരുന്നുവെന്നും ഇരിക്കട്ടെ. ഭാഗ്യവശാലോ നിർഭാഗ്യവശാലോ അങ്ങിനെ സംഭവിച്ചില്ലെന്നല്ലാതെ നമ്പൂതിരിമാർക്കു നായർസ്ത്രീസംബന്ധങ്ങളിൽ ചെന്നുചേരേണ്ടിവന്നതുപോലെ അങ്ങിനെയും സംഭവിച്ചുകൂടാൻ തടസ്സമുണ്ടായിരുന്നില്ലല്ലോ. അങ്ങിനെ വന്നാൽ ആ നായന്മാർ അവരുടെ ഭാര്യാസന്താനങ്ങളെന്ന നിലയിൽ കരുതുമായിരിക്കുമോ? ഭാര്യ ഇഷ്ടവതിയായും, മകൻ ഇഷ്ടവനായും, ഭർത്താവു നായരായും മാത്രമേ ഇരിക്കൂ എന്നോർക്കണം. ഭാര്യാസന്താനങ്ങളുടെ വീട്ടിൽ കടക്കയോ അവരെ 24 അടിയിലധികം സമീപിക്കുകയോ ചെയ്യാൻ അയിത്തമാവുമെന്നുള്ള വസ്തുതയും മറക്കരുതു്. ഇതിൽ തീണ്ടലൊഴികെ മററു കാര്യങ്ങളിലെല്ലാം നമ്പൂതിരി-നായർസ്ത്രീബന്ധത്തിലും തുല്യമായിട്ടല്ലേ ഇരിക്കുന്നതു്! അപ്പോൾ എങ്ങിനെയാണു നായർസ്ത്രീയെ ഭാര്യയായും അവർ പ്രസവിച്ച കുട്ടികളെ സ്വന്തം സന്താനങ്ങളായും കരുതുക?

അങ്ങിനെ കരുതിയിരുന്നില്ലെന്നു ഒരു കുറ്റമായിപ്പറയുന്നതു് തെറ്റല്ലേ?

എന്തിനു ഇക്കാര്യത്തിൽ നമ്പൂതിരിമാരെ മാത്രം കുറ്റപ്പെടുത്തുന്നു? ആരാണു നായർസ്ത്രീകളെയും അതിലെ സന്താനങ്ങളെയും ശരിയായ ഭാര്യാസന്താനങ്ങളെന്ന നിലയിൽ കരുതുകയും പെരുമാറുകയും ചെയ്യുന്നവരായിട്ടുള്ളതു്? ഉണ്ടായിരുന്നു? തിരുവിതാംകൂർ മഹാരാജാവായിരുന്ന അന്തരിച്ച മൂലംതിരുനാൾക്കു അമ്മച്ചിയും തമ്പിമാരുമില്ലേ? അവരെ സ്വജാതിയോ കൊട്ടാരത്തിലെ (രാജകുടുംബത്തിലെ) അംഗമോ രാജ്ഞിയോ (Queen) ആക്കുകയുണ്ടായില്ല. അതിലെ സന്താനങ്ങൾക്കു രാജ്യാവകാശവും കൊടുത്തില്ല. നമ്പൂതിരിമാരിൽ ആരോപിച്ച അതേ കുറ്റം ഈ രാജാവിലും ആരോപിക്കേണ്ടതല്ലേ? എന്തുകൊണ്ടു ചെയ്തില്ല. ഇന്ത്യയിൽ 500_ലധികം മഹാരാജാക്കന്മാരുണ്ടായിരുന്നുവല്ലോ. അവരെല്ലാം ചെയ്തിരുന്നതു് ഇങ്ങിനെയായിരുന്നോ? അഫ്ഗാനിസ്ഥാൻ, ടർക്കി, നേപ്പാൾ, ഭൂട്ടാൻ, സിക്കിം മുതലായ ഐശ്വര്യങ്ങളായ എത്രയെത്ര രാജാക്കന്മാരുണ്ടു്! മൂലംതിരുനാൾ ചെയ്തതുപോലെ അക്രമമാണോ അവരെല്ലാം ചെയ്തിരുന്നതും ചെയ്യുന്നതും.

ഇംഗ്ലണ്ടു്, ജപ്പാൻ, സ്വീഡൻ, ഹോളണ്ടു് മുതലായ രാജാക്കന്മാരുടെ ഭാര്യമാരെല്ലാം രാജ്ഞിമാരാണു്. അതാതു രാജാക്കന്മാരെയും രാജ്യത്തെയും സംബന്ധിച്ച പാർളിമെന്റു മുതലായ സഭകളിലും സ്വീകരണങ്ങളിലും മറ്റും രാജ്ഞിയോടൊന്നിച്ചല്ലേ രാജാവു പങ്കുകൊള്ളുക പതിവു്. അമ്മച്ചിയെ ഒരു മുറിയിലിരുത്തുകയല്ലാതെ നമ്മുടെ പൊന്നുതമ്പുരാൻ ഒരിക്കലെങ്കിലും അങ്ങിനെ ചെയ്തിട്ടുണ്ടോ? അപ്പോൾ മൂലംതിരുനാൾപോലും അവിടത്തെ ഭാര്യാസന്താനങ്ങളെ ഒരിക്കലും ആ നിലയിൽ പരസ്യമായി പെരുമാറിയിട്ടില്ല; ആ സ്ഥാനത്തിരുത്തിയിട്ടുമില്ല. ആ അവകാശങ്ങളൊന്നും കൊടുത്തിട്ടുമില്ല. അതു് മര്യാദയാണോ? അക്രമമല്ലേ? അതും

നായ്ക്കളെപ്പോലെ ഭാര്യാസന്താനങ്ങളെക്കുറിച്ച് സ്നേഹമില്ലാത്തവരല്ലേ? പിന്നെ നമ്പൂതിരിമാർ മാത്രം എങ്ങിനെ കുററക്കാരായി? ഇനി കൊച്ചിയിലെ രാജാക്കന്മാരുടെ കഥയെടുക്കുക.

| രാജാവ് | നേത്യാരമ്മ | മക്കൾ |
|---|---|---|
| 1. എച്ച് ഹൈനസ്സ് | ഇട്ട്യാണത്ത | ഐ. എൻ. മേനോൻ |
| 2. മതിരാശി തീപ്പെട്ട വലിയ തമ്പുരാൻ | കവുപ്പുറത്ത പാറുക്കുട്ടിയമ്മ | കെ. രാമൻമേനോൻ, അരവിന്ദാക്ഷമേനോൻ |
| 3. ചൊവ്വര | എളമന കുഞ്ചിയമ്മ | എളമന കൃഷ്ണമേനോൻ |
| 4. മിടുക്കൻ | കുമ്പളത്ത അമ്മിണിയമ്മ | കെ. ആർ. മേനോൻ, രഘുനാഥമേനോൻ, |

etc.

ഇവരാരുംതന്നെ നമ്പൂതിരിമാരെപ്പോലെയല്ലാതെ ഭാര്യാസന്താനങ്ങളെ ആ നിലയിൽ കരുതുകയോ ഇരുത്തുകയോ ചെയ്തില്ല. മറെറാരുവിധം പറഞ്ഞാൽ മൂലംതിരുനാളിനെപ്പോലെയല്ലാതെ ഭാര്യമാരെ സ്വജാതിയിൽ ചേർത്ത് രാജ്ഞിയാക്കുകയുണ്ടായില്ല. ആ അർത്ഥത്തിൽ നമ്പൂതിരിമാർക്കുള്ള കുററം എങ്ങിനെ ഇവർക്കില്ലാതായി?

നായന്മാരെക്കാറം ഉയർന്ന ജാതിക്കാരാണെന്ന പറകെ സമ്മതമുള്ള ഈ ക്ഷത്രിയരും (തിരുമുല്പാടന്മാരും) ക്ഷത്രിയ—നായർസമുദായങ്ങളുടെ ഇടയിൽ നില്ക്കുന്ന സാമന്തന്മാരും—കോട്ടയ്ക്കൽ, മങ്കട, മാവേലിക്കര മുതലായവരും—നായർസ്ത്രീകളെയാണല്ലോ സംബന്ധംചെയ്തിരുന്നത്. ഇവരാരുംതന്നെ നമ്പൂതിരിമാരെപ്പോലെ അവരുടെ നായർഭാര്യമാരെയോ മക്കളെയോ തൊടാറില്ല; അവർ തൊട്ടത് ഭക്ഷിയ്ക്കുയോ അവരുടെ വീടുകളിൽ പോകയോ ചെയ്തിരുന്നില്ല. ഇവരാരുംതന്നെ തങ്ങളുടെ ഭാര്യമാരോട് സമനിലയിൽ പെരുമാറിയിരുന്നില്ല. കുറച്ചു താണ സ്ഥാനമത്രേ അവരെ ഇരുത്തിയിരുന്നുള്ളു.

രാജാവിന്റെ ഭാര്യയാണെങ്കിൽ റാണി എന്നല്ല പറയുക. തിരുവനന്തപുരം, കൊച്ചി എന്നിവിടങ്ങളിലെ രാജാക്കന്മാരുടെ നായർസ്ത്രീഭാര്യമാരെപ്പറ്റി റാണി എന്ന ഭാഷ ഇതുവരെ ആരും പറഞ്ഞുകേട്ടിട്ടില്ലല്ലോ. നാഗത്തിയാർ എന്ന പദം ആദ്യമായി കാണുന്നതു് നൂറ്റാണ്ടെഴുപതിനിടയിൽ മാത്രമാണു്.* കൊച്ചി രാജാക്കന്മാരുടെ ഭാര്യമാരെയെല്ലാംതന്നെ നേത്യാരമ്മമാർ എന്നല്ലേ പറയാറു്.

മുൻപറഞ്ഞ രാജാക്കന്മാരും പ്രഭുക്കന്മാരായ തമ്പുരാക്കന്മാർ തമ്പാക്കന്മാർ മുതലായവരും — സ്ഥാനിനായന്മാർപോലും — അടുത്തകാലംവരെ തങ്ങളുടെ ഭാര്യമാരെ — നേത്യാരമ്മമാരെ — ഭാര്യമാരെന്ന നിലയ്ക്കു പൊതുസ്ഥലത്തെല്ലാം ഒരുമിച്ചു കൂട്ടിക്കൊണ്ടു പോവുകയോ, ആതിഥ്യം സ്വീകരണം മുതലായതിൽ പങ്കുകൊള്ളിക്കുകയോ ചെയ്തിരുന്നില്ല. കൊച്ചി—തിരുവിതാംകൂർ രാജാക്കന്മാർ മാത്രമല്ല സാമൂതിരിപ്പാടു്, വള്ളുവക്കോനാതിരി മുതലായ പ്രഭുക്കന്മാരോ അവരുടെ സ്വരൂപത്തിലെ മെമ്പർമാർപോലുമോ ഇന്നത്തെ മാതിരി ഭാര്യമാരോടൊരുമിച്ചു് യാത്രചെയ്യുകയോ സ്വീകരണാദികളിൽ പങ്കുകൊള്ളുകയോ കൊ. വ. 1100—നു മുമ്പു ചെയ്തതായി കാണിച്ചുതരാമോ? അവരുടെ ഫോട്ടോ ഉണ്ടാവാമെന്നല്ലാതെ ഭാര്യമാരോടൊന്നിച്ചുള്ളതു കാണാനുണ്ടാവില്ല. കാരണം അന്നൊക്കെ നായർസ്ത്രീഭാര്യമാരായിട്ടുള്ള അവരുടെ പെരുമാറ്റം അത്തരത്തിലുള്ളതായിരുന്നു—താണ നിലയിലായിരുന്നു — എന്നുതന്നെ. റിട്ടയേർഡ് ജഡ്ജി ശ്രീ കോട്ടയ്ക്കൽ മാനവേദൻ രാജാവവർകൾപോലും സാമൂതിരിപ്പാടായിരിക്കുന്ന കാലത്തു് മാന്യാതിഥികളെ സ്വീകരിക്കുമ്പോഴും ഭാര്യയെ മറെറാരു മുറിയിൽ ഇരുത്തുകയേ ചെയ്തിരുന്നുള്ളു. അല്ലാതെ ഭാര്യയൊരുമിച്ചു വരികയും പരിചയപ്പെടുത്തുകയും ചെയ്തിരുന്നില്ല. അടുത്തകാലത്തു് കൊച്ചി

* 'കേരളചരിത്രത്തിലെ ഇരുളടഞ്ഞ ഏടുകൾ'—പേജ് 142.

യിലെ ഭരണാധികാരികളിൽ ഒന്നാംകിടയെന്നു പ്രസിദ്ധനായ സ്ഥാനത്യാഗംചെയ്ത വലിയതമ്പുരാൻപോലും ഇത്തരത്തിലാണ ഭാര്യയുമായി പെരുമാറിയിരുന്നതു്. അവിടത്തേയും നേത്യാരമ്മയേയും ഏതു മാന്യ അതിഥികളും ഒരുമിച്ചു കണ്ടിട്ടുണ്ടാവില്ല. അവിടത്തെയും ഭാര്യയേയും കൂടി ഒന്നിച്ചെടുത്ത ഫോട്ടോ കാണുമോ എന്നു സംശയമാകുന്നു. തിരുവനന്തപുരത്തെ ഒരുവിൽ അന്തരിച്ച മൂലം തിരുനാളിന്റെപോലും അമ്മച്ചിയോടൊരുമിച്ചിരുന്നു എടുത്തിട്ടുള്ള ഫോട്ടോ കാണുമെന്നു തോന്നുന്നില്ല. എല്ലാവർക്കുമറിയാവുന്ന ചില ഉദാഹരണങ്ങളാണു ഇവിടെ കാണിച്ചതാണ്. എന്തിനധികം പറയുന്നു? മദിരാശിയിൽ തീപ്പെട്ട കൊച്ചി വലിയതമ്പുരാന്റെ നേത്യാരമ്മ കറുപ്പത്തെ പാറുക്കുട്ടിയമ്മയായിരുന്നുവല്ലോ. അവരുടെ ഒരു ഫോട്ടോ പ്രസിദ്ധപ്പെടുത്തിയിരുന്നു. അതിൽപോലും റാണി — അഥവാ രാജാവിന്റെ ഭാര്യ — എന്നോ കോൺസർട്ട് (Consort)—കൂട്ടുകാരി (വെപ്പാട്ടി) — എന്നോ എഴുതിയിരുന്നില്ല. ആ തമ്പുരാന്റെ മരണകാലത്തായിട്ടുകൂടി ആ അമ്മയെ റാണി എന്നു എഴുതിച്ചേർക്കാൻ അഥവാ പ്രസിദ്ധീകരണക്കാർക്കെഴുതാൻ തോന്നിയില്ല. ഇതിന്റെ അർത്ഥമെന്താണ്? ഇന്നത്തെ പരിഷ്കൃതയുഗത്തിൽക്കൂടി 'റാണി' അഥവാ 'രാജാവിന്റെ ഭാര്യ' എന്നെങ്കിലും എഴുതാൻ ജനങ്ങൾക്കു തോന്നിയിട്ടില്ല. ഇതിനു നല്ല ഒരു ഉദാഹരണം കാണിക്കാം. ഈ 1964 ഏപ്രിൽ 2-ാംതീയതിയാണ എളമന കുഞ്ചിയമ്മ നിര്യാതയായതു്. അവരുടെ നിര്യാണവാർത്തയെപ്പറ്റി മാതൃഭൂമിയിൽ വന്ന റിപ്പോർട്ട് ഇങ്ങനെയാകുന്നു. "ചൊവ്വരയിൽ തീപ്പെട്ട കൊച്ചി മഹാരാജാവിന്റെ നേത്യാരമ്മയും, കൊച്ചി ദേവസ്വം ബോർഡ് പ്രസിഡണ്ടായിരുന്ന എളമന കൃഷ്ണമേനോന്റെയും......മാതാവുമായ എളമന കുഞ്ചിയമ്മ (97) ഇന്ന് (ഏപ്രിൽ 2) വൈകുന്നേരം 6-30-ന് ഇവിടെ എളമന മഠത്തിൽവെച്ച് അന്തരിച്ചിരിക്കുന്നു." ഇതെന്താണ തെളിയിക്കുന്നതു്?

ഇവിടെ ഒന്നുകൂടി പറവാനുണ്ട്. നായത്തിയാർ — നേത്യാർ — എന്നതിന്റെ അർത്ഥം 'നായർസ്ത്രീ' എന്നാകുന്നു; 'നായരുടെ ഭാര്യ' എന്നല്ല 'നായർജാതിയിലെ പെണ്ണ്' എന്നു മാത്രമാണെന്നും ധരിക്കണം. ആ 'നായത്തിയാർ' എന്ന പഴയ പദം കാലാന്തരത്തിൽ രൂപംമാറിയിട്ടാണ് 'നേത്യാരമ്മ' 'നേശ്യാരമ്മ' മറ്റുമായി പരിണമിച്ചത്. എന്തായാലും 'നേത്യാര്' എന്നതിനു വെറും നായർസ്ത്രീ—ശൂദ്രപ്പെണ്ണ്—എന്നു മാത്രമല്ലാതെ ഭാര്യ എന്ന അർത്ഥമേ ആദ്യത്തിൽ ഉണ്ടായിരുന്നില്ല. ഇതിനെന്തുവേണമെങ്കിലും ഉദാഹരണങ്ങളുണ്ട്. പ്രസിദ്ധ സ്ഥാനിനായരായ കവളപ്പാറ തറവാട്ടിലെ എല്ലാ സ്ത്രീകളെയും പറയുന്ന ഭാഷ 'നേശ്യാര്' അഥവാ 'നേത്യാര്' എന്നാണ്. അതിന്റെ അർത്ഥം കവളപ്പാറനായരുടെ ഭാര്യ എന്നല്ല, കവളപ്പാറ കൊട്ടാരത്തിലെ സ്ത്രീ എന്നു മാത്രമാകുന്നു. ഇതുകൊണ്ടു വന്നതെന്തെന്നാൽ രാജാക്കന്മാരുംകൂടി ഭാര്യ എന്നു പറഞ്ഞിരുന്നില്ല—വെറും നായർസ്ത്രീ എന്നു മാത്രമേ സ്വന്തം ഭാര്യമാരെപ്പറ്റി പറഞ്ഞിരുന്നുള്ളു എന്നാകുന്നു. അതുകൊണ്ട് മന്നാടിയാർ, മണ്ണാളാവിൽ നായർ മുതലായ തറവാട്ടുകളിലെ സ്ത്രീകളെയും നേത്യാർ എന്നാണ് വ്യവഹരിച്ചുവരുന്നത്.

[* സാക്ഷാൽ ചേരമാൻപെരുമാളുടെ ഭാര്യയെ 'ചെറോട്ടിയമ്മ' എന്നല്ലേ പറഞ്ഞിരുന്നുള്ളൂ? മറിച്ച് ദേവിയെന്നോ ഭാര്യ എന്നുപോലുമോ പറഞ്ഞിരുന്നില്ലല്ലോ. പഴശ്ശിരാജാവിന്റെ—സാമൂതിരിപ്പാട്, ചിറയ്ക്കൽരാജാവ് മുതലായവരുടെയും—ഭാര്യയെ പറഞ്ഞിരുന്ന ഭാഷ 'കെട്ടിലമ്മ' എന്നാകുന്നു. സാധാരണ നാലുകെട്ടിനു പുറമെ ആവശ്യാനുസരണം വടക്കുവശത്തും കിഴക്കുവശത്തും പ്രത്യേകം ഓരോ കെട്ടുകൾ പണിയാറുണ്ട്. എന്നാൽ അവയെ വേർതിരിച്ചറിയാൻവേണ്ടി വടക്കേക്കെട്ട് എന്നും കിഴക്കേക്കെട്ട് എന്നും പറയും. ഒന്നു മാത്രമേ ഉള്ളുവെങ്കിൽ അതിനു 'കെ

* ബ്രാക്കറ്റിൽ കൊടുത്തിട്ടുള്ള ഭാഗം പിള്ളയ്ക്കയച്ചുകൊടുത്തിട്ടില്ല.

ട്ട്" എന്നു മാത്രമാണു പണ്ടൊക്കെ പറഞ്ഞിരുന്ന ഭാഷ. 'കെട്ടിലമ്മ' എന്ന ഭാഷയുണ്ടായതു് ആ കെട്ടിൽ ഇരിയ്ക്കുന്നവൾ—താമസിയ്ക്കുന്നവൾ— എന്നതിൽനിന്നാകുന്നു. പണ്ടൊക്കെ അവരെ സാക്ഷാൽ നാലുകെട്ടിനകത്തു താമസിപ്പിയ്ക്കാറില്ല; കെട്ടിലേ പതിവുള്ളു. 'കെട്ടിലമ്മ' എന്ന ഭാഷയുണ്ടായതും, അതിനു ഭാര്യ എന്നർത്ഥം വന്നതും അങ്ങിനെയാകുന്നു. അതിനാൽ നമ്പൂതിരിമാർ മാത്രമല്ല ചേരമാൻപെരുമാൾ മുതൽ ചൊവ്വരെ തീപ്പെട്ട വലിയ തമ്പുരാന്റെ നേത്യാരായിരുന്ന എളമന കുഞ്ചിയമ്മ വരെ കേരളരാജാക്കന്മാരാരുംതന്നെ അവരുടെ ഭാര്യമാരായിരുന്ന നായർസ്ത്രീകളെ ഭാര്യമാരായി—രാജ്ഞികളായി—റാണികളായി—കരുതിയിരുന്നില്ലെന്നു സ്പഷ്ടമല്ലേ? നമ്പൂതിരിമാരും അവരെ അന്തർജ്ജനങ്ങളാക്കിയില്ല—ഭാര്യമാരാക്കിയില്ല—എന്നല്ലേ ഉള്ളു? അതു മാത്രം കുററകരവും അധിക്ഷേപകരവുമായിപ്പറയുന്നതിന്റെ കാരണം നമ്പൂതിരിമാരെ ശകാരിയ്ക്കാനുള്ള അതിമോഹമല്ലാതെ മറെറന്താണു്?]

അതുപോലെത്തന്നെ ഈ രാജാക്കന്മാർ സ്വന്തം മക്കളെ മക്കളെന്ന നിലയിൽ പെരുമാറിയിട്ടുണ്ടോ? കുറുപ്പത്തെ അരവിന്ദാക്ഷമേനോൻ, കരിമ്പററ രഘുനന്ദനമേനോൻ, എളമന കൃഷ്ണമേനോൻ മുതലായവരെ വേണമെങ്കിൽ (ശരിയായ സന്താനങ്ങളായി കരുതിയിരുന്നുവെങ്കിൽ) രാജ്യാവകാശം കൊടുത്തു് രാജാവാക്കാമായിരുന്നില്ലേ? രാജ്യാവകാശം കൊടുക്കാത്തതും രാജാക്കന്മാരായി ഗണിയ്ക്കാത്തതും തെററാണെന്നാക്ഷേപിച്ചുകൂടേ? സാമൂതിരിപ്പാട്ടിലെ മക്കൾ സാമൂതിരിപ്പാടായും, അതുപോലെത്തന്നെ കവളപ്പാറ പാലിയം മുതലായ പ്രഭുക്കന്മാരുടെ മക്കൾ അതാതു തറവാട്ടിലെ മെമ്പർമാരായും കരുതണമെന്നുകൂടെ നിങ്ങളും കൂട്ടാളികളും പറഞ്ഞില്ലേ? അവരുടെയെല്ലാം നായർസ്ത്രീഭാര്യമാർ ശരിയായ ഭാര്യമാരോ, അവരിലെ സന്താനങ്ങൾ പിതൃസ്വത്തവകാശികളായ സ

ന്താനങ്ങളോ അല്ലെന്നു നായന്മാൎക്കാകെത്തന്നെ സമ്മതമാണെ ന്നല്ലെ ഇതിന്റെ സാരം.

നായർസ്ത്രീകൾ കേവലം സ്വന്തസാധനങ്ങളാം — ദൈവദാസി കളാം—അഥവാ വെപ്പാട്ടികളാം മാത്രമാണ്. ആദ്യമായി ഒരു നായർ റഗുലേഷൻ നായന്മാരുടെ ഇഷ്ടപ്രകാരം പാസ്സാക്കിയതു് തിരുവിതാംകൂറിലാണ്. അതുവരെ സംബന്ധക്കാരന്റെ സ്വത്തിനൊന്നും നായർസ്ത്രീസന്താനങ്ങൾക്ക അവകാശമുണ്ടായിരുന്നില്ല. ആ ബില്ലിൽതന്നെ തറവാട്ടുസ്വത്തിന്മേൽ യാതൊരവകാശവും അവൎക്ക കൊടുത്തില്ല. സ്വകാൎയ്യസ്വത്തിൽ മാത്രവു-, അതിൽതന്നെ പകുതിയും മാത്രമാണ ഭാൎയ്യാസന്താനങ്ങൾക്കവകാശപ്പെടുത്തിയിരുന്നതു്. ഇതുകൊണ്ടു നായർസ്ത്രീകളെല്ലാം വെപ്പാട്ടികളാം മാത്രമായിരുന്നുവെന്നല്ലെ തെളിയുന്നതു്.

നായന്മാർ മരുമക്കത്തായക്കാരാണല്ലൊ. ഒരു നായർസ്ത്രീക്കു രണ്ടു പുടവ കൊടുത്താൽ മാത്രം മതി ഭാൎയ്യയാവാൻ. അല്ലാതെ വൈദികവിധിയനുസരിച്ചുള്ള വിവാഹമൊന്നും വേണ്ട. പരമാൎത്ഥത്തിൽ ഇവിടെ കുറ്റമെന്താണ്? നായന്മാരുടെ സ്വഭാവത്തിൽ മാറ്റംവന്നതാണ്. സ്വതവേ നായർസ്ത്രീക്കു ആരുമായൊക്കെയു സംബന്ധക്കാരൻ (നായരായാലും) ചെയ്യാവുള്ളു. അതു മതിയെന്ന ഉഭയസമ്മതപ്രകാരവുമാണ് ആ ബന്ധത്തിലേൎപ്പെട്ടിരുന്നതു്. പണ്ടു വിവാഹം എന്നോ പുടമുറി എന്നോ പറഞ്ഞിരുന്നില്ല. 'പുടമുറിയും' 'സ്വയംവരവും' ആധുനികങ്ങളായ വാക്കുകളാണ്. അതിനുമുമ്പു സാധാരണയായി പറഞ്ഞിരുന്ന ഭാഷ 'കെട്ടുകല്യാണം' എന്നായിരുന്നു. താലികെട്ടുകല്യാണമുണ്ടായിരുന്നതിനാലായിരിക്കണം ഇതിനു അങ്ങിനെ ഭാഷ പറഞ്ഞുവന്നതു്. നമ്പൂതിരിമാരുടെ വേളികഴിഞ്ഞാൽ പിന്നെ നിഷേകം അഥവാ ശാന്തിമുഹൂൎത്തം എന്നു പറയുന്നതിന്റെ സ്ഥാനമാണിതെന്നു കരുതാം. എന്റെ ചെറുപ്പത്തിൽ അതു് ഇന്നത്തെ സമ്പ്രദായത്തിൽ ഘോഷമായിട്ടു

നം നടത്തിയിരുന്നില്ല. എന്റെ സംബന്ധംതന്നെ അത്തരത്തിൽ പെട്ടതായിരുന്നുവല്ലോ. * ഈ 'കെട്ടുകല്യാണം' പരസ്യമായി നടത്താത്ത കേസുകൾ ധാരാളമുണ്ടായിരുന്നു. അതൊക്കെ ഒരു പോരായ്മയായോ അപമാനകരമായോ ആരും—വീട്ടുകാർപോലും—കരുതിയിരുന്നില്ല. കിടപ്പിന്റെ വട്ടം ഒളിസേവ എന്നും മറ്റുമേ അക്കാലത്ത് നമ്പൂതിരിമാർ പറഞ്ഞിരുന്നുള്ളൂ. ഈ കെട്ടുകല്യാണം ആദ്യം സ്വകാര്യമായി തുടങ്ങുകയും, കുറെക്കഴിയുമ്പോൾ അത് പരസ്യമാക്കുകയുമായിരുന്നു സാധാരണ സമ്പ്രദായം. പരസ്യമാക്കാതെ പരസ്യമായിത്തീരുക മാത്രം ചെയ്യുന്ന കേസുകളും അപൂർവ്വമായിരുന്നില്ല. സാമാന്യനായന്മാരുടെ സ്ത്രീപുരുഷബന്ധം ശോധനവും, തറവാടികളായ 'പതിവ്രതകളുടെ' ബഹുഭർത്തൃത്വവുമായിരുന്നതിനാൽ അക്കാലത്ത് അതിനപ്പുറം അതിലധികം ഗൌരവം കല്പിക്കുന്നതിന്നർത്ഥവുമില്ലല്ലോ. അന്നത്തെ നായന്മാർക്ക് ഈ പരമാർത്ഥമറിയാമായിരുന്നു.

ഒരുവിധം നോക്കുമ്പോൾ എന്താണ് കൊ. വ. 1070 വരെ ഇത്തരം ആക്ഷേപങ്ങളോ അസുഖങ്ങളോ കൂടാതെ ഈ നമ്പൂതിരിനായർസ്ത്രീബന്ധം നടന്നുവന്നതുതന്നെ അത്ഭുതമാണ്. അതിന്റെ കാരണവും അറിയേണ്ടതാകുന്നു. ഇതിനായുള്ള ബന്ധം മതിയെന്ന നമ്പൂതിരിമാരും അത്രയൊക്കെയായാൽ ധാരാളമായെന്ന നായന്മാരും ആദ്യന്തം ബോധപൂർവ്വം അറിഞ്ഞും വിശ്വസിച്ചുമാണ് (ഉഭയസമ്മതപ്രകാരമാണ്) നമ്പൂതിരി-നായർസ്ത്രീബന്ധം നടത്തിവന്നിരുന്നത്. ഈ ബോധത്തിനിളക്കം വരാതിരുന്നേടത്തോളം കാലം വളരെ രമ്യതയിൽതന്നെ കഴിഞ്ഞുപോരികയും ചെയ്തു. നമ്പൂതിരിമാർക്ക് നായർസ്ത്രീതന്നെ വേണമെന്ന നിർബ്ബന്ധമുണ്ടായിരുന്നില്ല. അമ്പലവാസി, ക്ഷത്രിയർ, സാമന്തർ മുതലായ ഏതെങ്കിലും മരുമക്കത്തായസ്ത്രീ വേണമെന്നേ ഉണ്ടായിരുന്നുള്ളൂ. എ

* 'എന്റെ സ്മരണകൾ' 1-ാം ഭാഗം പേജ് 258 നോക്കുക.

നാൽ നായർസ്ത്രീകളാണെങ്കിൽ—നായന്മാരെന്നർത്ഥം—നമ്പൂതിരിമാരെ കിട്ടണമെന്നു പ്രത്യേകമായി ആഗ്രഹിക്കുകയും ചെയ്തിരുന്നു. ഉടുക്കാനും തേക്കാനും കിട്ടിയില്ലെന്നിരുന്നാൽപോലും ഒരു നമ്പൂതിരിയെ സംബന്ധക്കാരനായി കിട്ടുന്ന കാര്യത്തിൽ നായന്മാരെല്ലാംതന്നെ തല്പരത്വമുള്ളവരായിട്ടാണിരുന്നിരുന്നതു്. നമ്പൂതിരിമാർ സംബന്ധക്കാരനായി വരുന്നതു്—അഥവാ നമ്പൂതിരിയുടെ മകനായിത്തീരുന്നതു്—ഒരു ഭാഗ്യമായും കരുതിയിരുന്നു. *

ഇതെല്ലാം എന്റെ ചെറുപ്പത്തിലെ നടപടിയാണു്. ഉദ്ദേശം 60 കൊല്ലത്തിനകം മുമ്പു മുതല്ക്കാണു് ഇത്തരത്തിലുള്ള ശകാരങ്ങളും—അധിക്ഷേപങ്ങളും—നായർസമുദായത്തിൽനിന്നു നമ്പൂതിരിസമുദായത്തിലേക്കു തൊടുത്തുവിട്ടു തുടങ്ങിയതു്. അതിനുള്ള ഏകകാരണം നായർസമുദായത്തിൽ വന്ന പരിവർത്തനമാകുന്നു; മറ്റൊരുവിധം പറഞ്ഞാൽ നമ്പൂതിരിസമുദായത്തിൽ പരിവർത്തനം വരാതിരുന്നതാകുന്നു. നായർസമുദായത്തിൽ പഠിപ്പും പരിഷ്കാരവും വർദ്ധിച്ചതോടുകൂടി നമ്പൂതിരിമാർ സംബന്ധക്കാരായി വരുന്നതും അവരുടെ പെരുമാറ്റവും നായന്മാർക്കു പിടിച്ചില്ല. നായർസ്ത്രീകളെ സ്വന്തം ഭാര്യമാരായി കരുതി അവരുടെ ചിലവെല്ലാം നമ്പൂതിരിമാർ നടത്തണമെന്ന അഭിപ്രായമുണ്ടാവുകയും ചെയ്തു. നമ്പൂതിരിമാർക്കാണെങ്കിൽ ആ പരിഷ്കാരമൊന്നും ബാധിച്ചില്ല. ഒരു മരത്തിന്മേൽ ഒരു വള്ളി ചുററിക്കയറിയിട്ടുണ്ടെന്നു വിചാരിക്കുക. മരം അതേ വലുപ്പത്തിൽ നില്ക്കുന്നേടത്തോളം കാലം വള്ളിയും ചുററിപ്പിടിച്ചു നില്ക്കും. മരം വീണ്ടും വളരാൻ തുടങ്ങിയാൽ ഒന്നുകിൽ വള്ളി പൊട്ടിപ്പോകും. അല്ലെങ്കിൽ മരത്തിനു വണ്ണം വർദ്ധിപ്പിക്കാൻ സാധിക്കയില്ല. ഇതുതന്നെയല്ലേ? പ്രകൃതത്തിലെ സ്ഥിതിയും ഏതാണ്ടതുപോലെയാകുന്നു. പണ്ടൊക്കെ നമ്പൂതിരി—നായർ

* 'നായന്മാരുടെ പൂർവ്വചരിത്രം' 1-ാം ഭാഗം 252-ാം പേജിൽ ഈ വിഷയം വിസ്തരിച്ചിട്ടുണ്ടു്.

സ്ത്രീബന്ധം വെറും വെപ്പാട്ടി—ദേവദാസിബന്ധം മാത്രമായിരുന്നു. ആ നില ഇരുന്നാൽ തെററില്ല. നായന്മാർ അതിലധികം വളൎന്നു. നമ്പൂതിരി വളൎന്നില്ല. അപ്പോഴം ആ വള്ളി പൊട്ടിപ്പോകുന്നു. അതിലെന്താണത്ഭുതം?

ഇങ്ങിനെ നായർസ്ത്രീകളുടെ സംബന്ധക്കാരാരുംതന്നെ അവരെ ഭാൎയ്യമാരായോ അവരിൽ ജനിക്കുന്ന കുട്ടികളെ സ്വസന്താനങ്ങളായോ ഒരുകാലത്തും കരുതിയിരുന്നില്ല. നമ്പൂതിരിമാരായ സംബന്ധക്കാരുടെ നിലയും അതുതന്നെയായിരുന്നുവല്ലോ. പരമാൎത്ഥം അങ്ങിനെയായിരിക്കെ നമ്പൂതിരിമാരിൽ മാത്രം കുററം ആരോപിക്കുവാനും അവരെ അധിക്ഷേപിക്കുവാനും കാരണമെന്താണു? അവർ കൂടുതലായ വല്ല കുററവും ചെയ്തിട്ടുണ്ടോ? അതിനു തെളിവുണ്ടോ? ഇതിനു ന്യായമായ വിധത്തിൽ വിശദീകരണം തരികയോ അല്ലാത്തപക്ഷം ആ അധിക്ഷേപങ്ങളെ പരസ്യമായി പിൻവലിച്ചു് മാപ്പപേക്ഷിക്കുകയോ രണ്ടാലൊന്നു ചെയ്യണമെന്നും, രണ്ടും ചെയ്യാത്തപക്ഷം നിങ്ങൾ കൂടുതൽ വഷളാവാനിടവരുമെന്നും ഞാൻ ഇതിനാൽ സഗൌരവം അറിയിക്കുന്നു. *

എന്നു്,

കാണിപ്പയ്യൂർ ശങ്കരൻനമ്പൂതിരിപ്പാടു്. (ഒപ്പു്)

* മറുപടിക്കുവേണ്ടി 91 പൈസ സ്ററാമ്പും അടക്കംചെയ്തിട്ടുണ്ടു്. ഇതു് 22-ാമത്തെ തവണയാകുന്നു. ഒട്ടാകെ മറുപടിക്കുവേണ്ടി അടക്കംചെയ്ത സ്ററാമ്പിന്റെ വില 17-ക. 83-പൈസയും.

# IX "പാതിവ്രത്യം വിനാ"

കന്നംകുളം,
8—8—'61.

ര. ര. ശ്രീ.

ഇളംകുളം കുഞ്ഞൻപിള്ളയ്ക്കു, സത്യനികേതനം,
തിരുവനന്തപുരം.

നിങ്ങൾ മനഃപൂർവ്വം നമ്പൂതിരിമാരെ അധിക്ഷേപിച്ചിട്ടുള്ളതിന്റെ ചില സാമ്പിളുകളാണ് താഴെ ചേർക്കുന്നത്.

1. "കൊല്ലം നാലു മുതൽ എട്ടു വരെ ശതകങ്ങൾ നമ്പൂതിരിമാരുടെ പുളപ്പുകാലമാണ്. ......കേരളസ്ത്രീകൾക്ക പാതിവ്രത്യം ആവശ്യമില്ലെന്നും നമ്പൂതിരിമാർ സൌകര്യത്തിനുവേണ്ടി നിയമമുണ്ടാക്കി"—കേരളചരിത്രത്തിലെ ഇരുളടഞ്ഞ ഏടുകൾ, പേജ് 99.

2. "അബ്രാഹ്മണവർഗ്ഗത്തിൽപ്പെട്ട സ്ത്രീകൾക്ക പാതിവ്രത്യം പാപകരമാണെന്ന ബ്രാഹ്മണർ വിധിച്ചതിനു കാരണവും സ്വാർത്ഥം തന്നെ"—ചില കേരളചരിത്രപ്രശ്നങ്ങൾ, 3-ാം ഭാഗം, പേജ് 122.

3. "നായർസ്ത്രീകൾ പാതിവ്രത്യം കൂടാതെ വാഴണമെന്നു നമ്പൂതിരിമാർ വിധിച്ചു"—ജാതിസമ്പ്രദായം കേരളത്തിൽ, പേജ് 82.

4. "നമ്പൂതിരിയുഗം ആരംഭിച്ചപ്പോൾ 'ആരണനാരിമാരെന്നിയേ എല്ലാരും കേരളംതന്നിൽ' പാതിവ്രത്യം വിനാ വസിച്ചീടണമെന്നായിത്തീർന്നു ഇവിടത്തെ സ്ഥിതി"—അന്നത്തെ കേരളം പേജ് 187.

5. സ്ത്രീകളെല്ലാം കേരളത്തിൽ പാതിവ്രത്യം വിനാ ജീവിക്കണമെന്ന ഗ്രന്ഥകർത്താവിന്റെ തത്വശാസ്ത്രം നമ്പൂതിരിമാർ സാമാന്യമായി സ്വീകരിച്ചിരുന്നു"—സാഹിത്യചരിത്രസംഗ്രഹം, പേജ് 49.

നമ്പൂതിരിമാരിൽ ഈവിധത്തിലുള്ള കററങ്ങളാരോപിച്ചുണ്ടാവാം അതിനു തക്കതായ തെളിവുകളില്ലാതെ വരില്ലെന്നു തീർച്ചയാണല്ലോ. ആളുകൾ എന്താണെന്നും, എവിടെനിന്നാണു കിട്ടിയതെന്നും എനിക്കറിയേണ്ടതായ ആവശ്യമുണ്ട്. അതിനാൽ ഒരാഴ്ചക്കുള്ളിൽ അയച്ചുതരണമെന്നു ഞാൻ ഇതിനാൽ നിന്നോട് ആവശ്യപ്പെടുന്നു. മറുപടി റജിസ്റ്റ്ചെയ്തയക്കുന്നതിനു 31-പൈസ സ്റ്റാമ്പും അടക്കംചെയ്തിട്ടുണ്ട്. *

എന്ന്,

കാണിപ്പയ്യൂർ ശങ്കരൻനമ്പൂതിരിപ്പാട്. (ഒപ്പ്)

കുന്നംകുളം,

17—8—'64.

ര. ര ശ്രീ

ഇളംകുളം കുഞ്ഞൻപിള്ളയ്ക്കു, സത്യനികേതനം,

തിരുവനന്തപുരം.

8—8—'64-ൽ ഞാനയച്ച എഴുത്തിനു ഇതുവരെ മറുപടി കണ്ടില്ല. മനഃപൂർവ്വം ദുഷ്ടവിചാരത്തോടുകൂടി നമ്പൂതിരിമാരെ അധിക്ഷേപിക്കാനും അപമാനിക്കാനും വേണ്ടി കെട്ടിച്ചമച്ച കള്ളക്കഥകളാണവയെന്നും, മറുപടി അയക്കാതിരിക്കുന്നതു ആ കാരണത്താലാണെന്നും ഇപ്പോൾ തീർച്ചയായല്ലോ.

* ഇതുവരെ 23 തവണയായി 18-ക. 63-പൈസയുടെ സ്റ്റാമ്പ് ഒ: പിള്ള പിടിച്ചുവെച്ചിട്ടുണ്ട്.

എന്നാൽ ഞാൻ പറയുന്നതതിനേയല്ല. നായർസ്ത്രീകൾക്കു—നായന്മാർക്കും—ചാരിത്രമെന്നൊന്നു ഉണ്ടായിരുന്നില്ലെന്നും, അതിനുള്ള കാരണം നമ്പൂതിരിമാരുടെ 'വിധി'യല്ല, നായന്മാരുടെ തന്നെ പ്രവൃത്തിയായിരുന്നുവെന്നുമാകുന്നു. അതിനുള്ള ഒന്നാംതരം—സംശയാതീതമായ—ചില തെളിവുകളാണു താഴെ ചേർക്കുന്നതു്. ആദ്യമായി ഒരു കാര്യം പറയട്ടെ. 'പാതിവ്രത്യമില്ല' അഥവാ വ്യഭിചാരമുണ്ടു് എന്നു പറയുന്നതിനു് നമ്പൂതിരിമാരുടെ ഭാഷയിലുള്ള അർത്ഥം 'ഗൂഢമായി ജാരസംസർഗ്ഗം ചെയ്യുക' എന്നാകുന്നു. എന്നാൽ നായന്മാരുടെ നല്ലകാലത്തു—അവർ വിക്രമപരാക്രമികളും മറ്റുമായിരുന്ന കാലത്തു—നില അങ്ങനെയൊന്നുമായിരുന്നില്ല. സുന്ദരികളായ സ്ത്രീകളെ എവിടെവെച്ചു കണ്ടാലും—കുളക്കടവിലോ, അമ്പലനടയിലോ, പെരുവഴിയിലോ ആയാലും ശരി—പരസ്യമായും ബലാല്ക്കാരമായും പിടിച്ചുകൊണ്ടുപോവുക പതിവായിരുന്നു. അതെല്ലാം ഒരപമര്യാദയായോ അക്രമമായോ ആരും കരുതിയിരുന്നില്ല. അതിനാൽ അവരെക്കൊണ്ടു് ജനമദ്ധ്യത്തിൽ യാതൊരു ബ്ലേക്ക്മാർക്കുണ്ടായിരുന്നില്ല. മാത്രമല്ല ആവക പ്രവൃത്തികളെ അവരുടെ വിക്രമപരാക്രമങ്ങളായി പ്രകീർത്തിക്കുകയുമേ ചെയ്തിരുന്നുള്ളു. ഇതിനു വടക്കൻപാട്ടുകളിൽനിന്നു എത്രയെങ്കിലും തെളിവുകൾ കിട്ടുന്നതാണു്, നോക്കുക.

തച്ചോളിചന്തുവിന്റെ ഭാര്യയാണു താഴത്തുമഠത്തിലെ മാതു. ഒരു ദിവസം അവൾ ഓമല്ലൂർകാവിൽ കുളിച്ചുതൊഴാൻവേണ്ടി തന്റെ പതിനാറു പരിവാരത്തിമാരൊന്നിച്ചു പുറപ്പെട്ടു. അപ്പോൾ മാതുവിന്റെ അമ്മയായ കൊങ്കി അമ്പലക്കുളത്തിലേയ്ക്കു പോകരുതെന്നും, ആരാനും നിന്നെ കണ്ടാൽ പിടിച്ചുകൊണ്ടുപോകുമെന്നും, സ്വന്തം വീട്ടിലെ കുളത്തിൽ കുളിച്ചാൽ മതിയെന്നും ഉപദേശിച്ചു. പക്ഷെ തച്ചോളിചന്തുവിന്റെ ഭാര്യയായ തന്നെ—'ആരും തൊടുകില്ല പെറ്റോരമ്മേ!'—എന്നു് മറുപടി പറഞ്ഞു് മാതു കുളിയ്ക്കാൻ

പോയി. കളി കഴിഞ്ഞു അമ്പലനടയിൽ നില്ക്കുമ്പോഴാണു ഇളനാടൻകോട്ടയിലെ അധിപനായ കണ്ടർമേനോൻ പത്തുപതിനാറു നായന്മാരോടൊന്നിച്ചു പല്ലക്കിൽ അവിടെ എത്തിയതു്; മാതുവിനെക്കണ്ടപ്പോൾ 'തന്റെ കോട്ടയ്ക്കു ചേന്ന പെണ്ണാ'ണിവളെന്നു തീർച്ചപ്പെടുത്തുകയും, നായന്മാരോടു് ഇവളെ പല്ലക്കിൽ കയററാനാജ്ഞാപിക്കുകയും ചെയ്തു. തച്ചോളിച്ചന്തുവിന്റെ ഭാര്യയായതുകൊണ്ടു് ഞങ്ങൾക്കു ധൈര്യമില്ലെന്നു നായന്മാർ പറഞ്ഞു. എന്തിനു പറയുന്നു! കണ്ടർമേനോൻതന്നെ പല്ലക്കിൽനിന്നിറങ്ങി 'അവളുടെ കയ്യും പിടിച്ചു്' ബലാൽക്കാരമായി പല്ലക്കിൽ കയററി; നായന്മാരെക്കൊണ്ടു് പല്ലക്കെടുപ്പിച്ചു് ഇളനാടൻകോട്ടയിലേക്കു മടങ്ങിപ്പോയി. * വടക്കൻപാട്ടിന്റെ കാലഘട്ടത്തിൽ ഇതിനെ പരസ്യമായി ബലാല്ക്കാരംചെയ്തു കൊണ്ടുപോകുന്നതു് ഒരു അപമര്യാദയായിക്കരുതിയിരുന്നില്ലെന്നല്ലേ ഇതു് വ്യക്തമാകുന്നതു്. തച്ചോളിച്ചന്തുവിന്റെ ഭാര്യയായതുകൊണ്ടു് ഞങ്ങൾക്കു തൊടാൻ ധൈര്യമില്ലെന്നല്ലാതെ അതു് തെററാണെന്നോ ബലാല്ക്കാരമാണെന്നോ കണ്ടർമേനോന്റെ ഭൃത്യന്മാരായ നായന്മാർ പറഞ്ഞില്ല. അന്നത്തെ നായർസ്ത്രീകളുടെയും നായന്മാരുടെയും ചാരിത്രനില ഇതായിരിക്കേയാണു് നിങ്ങൾ 'പാതിവ്രത്യം വിനാ' വസിക്കണമെന്നു നമ്പൂതിരിമാർ വിധിച്ചതായി ജല്പിക്കുന്നതു്. 'അമ്പലക്കുളത്തിലേക്കു കുളിക്കാൻ പോകേണ്ട, നിന്നെക്കണ്ടാൽ വല്ലവരും പിടിച്ചുകൊണ്ടുപോകു'മെന്നു പറയുന്ന സ്ഥിതിക്കു അക്കാലത്തു് അതൊരു സാധാരണ സംഭവം മാത്രമാണെന്നും, അതിൽ യാതൊരസംബന്ധമോ അക്രമമോ ഇല്ലെന്നുമല്ലേ വ്യക്തമാകുന്നതു് ? "പയ്യു പെററുവി

---

* വടക്കൻപാട്ടുകൾ 24 പാട്ടുകൾ അടങ്ങിയതു് (പരിഷ്കരിച്ച പതിപ്പു്; പ്രസാധകന്മാർ : ശ്രീരാമവിലാസം ബുക്കഡിപ്പോ, കൊല്ലം—പബ്ളിഷ്ഡ് : 1957) എന്ന പുസ്തകത്തിലെ 18-20 വരെയുള്ള പേജുകളിൽനിന്നെടുത്തതു്.

ല്ലുകയാണു്"; അടുത്തുപോകരുതു്, പോയാൽ കുത്തും" എന്നും മറ്റും കുട്ടികളോടു പറയാറുണ്ടു്. "ആ വീട്ടിൽ നായയുണ്ടു്; വീട്ടുകാരെ അറിയിക്കാതെ പടി കടന്നാൽ അതു കടിക്കും" എന്നും മറ്റും പറയുന്നതു് ഒരു ഉപദേശവും മുന്നറിയിപ്പും മാത്രമാണല്ലോ. അതു പോലെയല്ലാതെ കുളക്കടവിലോ, അമ്പലനടയിലോ, പെരുവഴിയിലോ വെച്ചു സുന്ദരികളായ യുവതികളെക്കാണുമ്പോൾ ബലാല്ക്കാരമായി പിടിച്ചുകൊണ്ടുപോകുന്നതിലും നായന്മാർ അപമര്യാദയായോ അക്രമമായോ കരുതിയിരുന്നില്ലെന്നല്ലേ ഇതുകൊണ്ടു തെളിയുന്നതു്. നായർസ്ത്രീകൾ 'പാതിവ്രത്യം വിനാ' വാഴണമെന്നു നമ്പൂതിരിമാർ വിധിച്ചതിന്റെ ഫലമാണോ ഇതു്? ഹാ! ഇളംകുളം! തന്നോടാണു ഞാൻ ചോദിക്കുന്നതു്. പറയൂ സമാധാനം!!

മാതുവിന്റെ മറുപടിയോ? "ഞാൻ ചന്ദുവിന്റെ ഭാര്യയാകയാൽ എന്നെ ആരും തൊടില്ല" എന്നാണല്ലോ. പശു കുത്തില്ലെന്നോ കുത്തരുതെന്നോ, നായ കടിക്കയില്ലെന്നോ കടിക്കരുതെന്നോ അല്ല; അതെല്ലാം സാധാരണ സംഭവങ്ങളാണു്. പശു എന്റെ കയ്യിൽ നല്ല വടിയുള്ളതുകൊണ്ടു് എനിക്കു പശുവിനെയോ നായയെയോ ഭയമില്ല എന്നു പറയുന്നതുപോലെയല്ലേ അതു്? "നായന്മാർ ചാരിത്ര്യശുദ്ധിയുള്ളവരാകയാൽ ഭയമില്ലെ"ന്നല്ല; പിന്നെയോ മാതുവിനുള്ള ധൈര്യം താൻ ചന്ദുവിന്റെ ഭാര്യയാണെന്നതാണു! നന്നായില്ലേ നീതി? നിങ്ങൾ എന്തു പറയുന്നു? ജന്മികളായ നമ്പൂതിരിമാർ അങ്ങിനെയൊന്നും ചെയ്യാറില്ല. നായർസ്ത്രീകൾ വ്യഭിചരിക്കാൻ കൂട്ടാക്കിയില്ലെങ്കിൽ പാട്ടം കൂട്ടുക, വസ്തു ഒഴിപ്പിക്കുക, കുടിയിറക്കുക മുതലായ ദ്രോഹങ്ങളല്ലേ ചെയ്തിരുന്നതായി താൻ പറയുന്നതു്? ഈ നായന്മാരുടെ ബലാല്ക്കാരത്തെക്കാൾ ഭേദമല്ലേ അതു്?

ഒരു സ്ത്രീയെ രണ്ടു പേർ സ്വീകരിച്ചിരുന്നുവെന്നും അതിൽ അക്കാലത്തു് അവർക്കു അഭിമാനക്ഷയമുണ്ടായിരുന്നില്ലെന്നും വ്യക്ത

മാണ്. തച്ചോളി ഒതേനനും ചന്തുവിന്നും നിരവധി ഭാര്യമാരുണ്ടായിരുന്നു. ഒതേനനു എത്ര പെണ്ണുങ്ങളുമായിട്ടായിരുന്നു ബന്ധമെന്നു കണക്കില്ല. മണക്കാട്ടെത്തായത്ത് കുഞ്ഞിമാക്കം, മൂന്നുകൽ വീട്ടിലെ കുഞ്ഞ്യുക്കുങ്കം, കാവിലെചാത്തോത്ത് കുങ്കി, കടത്തനാടം വാഴും കുഞ്ഞിക്കന്നി, കല്ല്യാണ്ണ്യൂത്തിലെ കുഞ്ഞിമാതയി എന്നിവർ ഇവരിൽ ചിലർ മാത്രമാണ്. ഒതേനന്റെ അമ്മയ്ക്കുതന്നെ രണ്ടു ഭർത്താക്കന്മാരുണ്ടായിരുന്നുവെന്നു, താൻ ‘പടനായകർതന്റെ മകനാണെന്നും’, ജ്യേഷ്ഠൻ പട്ടരുടെ മകനാണെന്നും, പോര കാണുമ്പോൾ ജ്യേഷ്ഠൻ പേടിച്ചോട്ടമെന്നും, താൻ ‘മുട്ടിന ചോരയിൽ പുളച്ചൂ’വെന്നും * മറ്റും ഒതേനൻ പറയുന്നതിൽനിന്നു തെളിയുന്നുണ്ടല്ലോ.

“ഏട്ടൻ ഇന്ത്യൻകമ്പനിയിലെ മാനേജരാണ്. അതിനാൽ യാതൊരു കൃത്യനിഷ്ഠയും, ചിട്ടപാലിറ്റിയും, പ്രവൃത്തിയിൽ ശ്രദ്ധയുമുണ്ടാവില്ല. ഞാൻ ഒന്നാംതരം യൂറോപ്യൻകമ്പനിയിലെ സിക്രട്ടറിയാകുന്നു; ഞാനായിട്ടെയാണ് ജോലിനോക്കുന്നതു്. അതിനാൽ കൃത്യനിഷ്ഠ, മേലുദ്യോഗസ്ഥന്മാരോടുള്ള പെരുമാറ്റം, ചുറുചുറുക്ക് മുതലായതു് എനിക്കുള്ളതുപോലെ ജ്യേഷ്ഠനുണ്ടാവില്ല” എന്നും മറ്റും പറയുന്നതുപോലെയല്ലാതെ അതിൽ കൂടുതലായ യാതൊരു കുറ്റവും അങ്ങിനെ പറയുന്നതിൽ ഒതേനനില്ല. അക്കാലത്തെ നിലവാരം അതായിരുന്നതിനാലല്ലേ ഒതേനൻ അഭിമാനത്തോടുകൂടി ‘മുട്ടോളം ചോരയിൽ പുളച്ചും ഞാനും’ എന്ന വിവരവും പറയുന്നതു്?

“കൊല്ലം 4 മുതൽ 7 വരെ ശതകങ്ങൾ നമ്പൂതിരിമാരുടെ പുളപ്പുകാലമാണ്......പാതിവ്രത്യം ആവശ്യമില്ലെന്നു നമ്പൂതിരിമാർ സൌകര്യത്തിനു നിയമമുണ്ടാക്കി” എന്നും നിങ്ങൾ പറയുന്നുണ്ട്

* ‘വടക്കൻപാട്ടുകൾ’—പേജ് 59.

ല്ലൊ. എടൊ തെമ്മാടിപ്പിള്ളേ! ഇതെല്ലാം നമ്പൂതിരിമാരുടെ പുളപ്പിന്റെയും ആ നിയമത്തിന്റെയും ഫലമാണെന്നാണൊ താൻ പറയുന്നതു്?

ഒതേനന്റെ മരണാനന്തരം ബാപ്പൻ എന്ന കച്ചവടക്കാരനിൽനിന്നു കരം പിരിപ്പാൻ മരുമകനായ ചന്തു വടകരനാട്ടിലേക്കു പോയി. പീടികയിൽവെച്ചു് അയാൾ ഒരു പെണ്ണിനെക്കണ്ടു; ആ പെണ്ണു ആരാണെന്നന്വേഷിച്ചു. അപ്പോൾ ബാപ്പൻ 'അവളെ പെണ്ണു എന്നു വിളിക്കരുതെന്നും എട്ടു് രാജാക്കന്മാർ അവൾക്കു സേവകന്മാരായിട്ടുണ്ടെ'ന്നും പറഞ്ഞു.

* [ഇവിടെ ഒരാളുടെ ശമ്പളക്കാരൻ മറ്റൊരാളുടെ ജോലിക്കു പോകരുതെന്നാണു സമ്പ്രദായം. അതിന്റെ അർത്ഥം അയാളുടെ കഴിവിനെ മുഴുവൻ യജമാനന്നധീനത്തിലാണെന്നാണല്ലൊ. എന്നാൽ അമേരിക്കയിലും മറ്റും അങ്ങിനെയല്ല; ഇത്ര സമയം—മണിക്കൂർ—ജോലിയെന്നും, അതിനിത്ര പ്രതിഫലമെന്നുമാകുന്നു. ഒരാൾക്കതുകൊണ്ടു കരാറനുസരിച്ചു് എത്ര ആൾക്കുവേണ്ടിയും ജോലി ചെയ്യാം; അതൊരു പോരായ്മയായോ അഭിമാനക്ഷയമായോ ആരും കരുതുന്നില്ല. അതുപോലെയായിരുന്നു വടക്കൻപാട്ടിന്റെ കാലത്തെ നായർസ്ത്രീകളുടെ നില. കരാറുപ്രകാരമെന്നുതന്നെ പറയട്ടെ; ഒരു സ്ത്രീക്കു കഴിവനുസരിച്ചു് എത്ര പുരുഷന്മാരുടെ അടുത്തും ജോലിചെയ്യാൻ വിരോധമുണ്ടായിരുന്നില്ല. ക്ലിപ്തസമയത്തു് അതാതാളുകളുടെ ജോലി ചെയ്യണമെന്നു ഉണ്ടായിരുന്നുള്ളു. അതിൽ മറ്റാർക്കും യാതൊന്നും ആക്ഷേപമില്ലെന്നു മാത്രമല്ല അധികമധികം ജോലിചെയ്യുന്ന സ്ത്രീകൾക്കു—ഭർത്താക്കന്മാരുടെ എണ്ണം വർദ്ധിക്കുന്തോറും—മാന്യതയും പദവിയും അധികമാകയേ ചെയ്തിരുന്നുള്ളുവല്ലൊ. അതിരിക്കട്ടെ.]

* ബ്രാക്കറ്റിൽ കൊടുത്തിട്ടുള്ള ഭാഗം പിന്നീടു് എഴുതിയതാകുന്നു.

'ഉള്ളാടൻ കണ്ണന്റെ ഭാര്യയായ കൊടുമല വാഴുന്ന കുഞ്ഞി കങ്കിയാണവളെന്നും' ബാപ്പൻ ചന്തുവിനെ അറിയിച്ചു. അപ്പോൾ 'തച്ചോളി മാളികയുള്ള ചേന്ന പെണ്ണാണവളെന്ന്' നിശ്ചയിച്ച് ചന്തു ഭൃത്യനായ ചാപ്പനുമൊന്നിച്ച് അവളെ അന്വേഷിച്ചു പോയി; ആറാംപിറക്കടവിൽ അവളെക്കണ്ടെത്തുകയും ചാപ്പന്റെ സഹായത്താൽ ചന്തു ബലംപ്രയോഗിച്ചു കൊണ്ടുപോവുകയും ഭാര്യയാക്കുകയും ചെയ്തു. അനന്തരം കണ്ണനുമായി യുദ്ധമുണ്ടാവുകയും കണ്ണൻ യുദ്ധത്തിൽ മരിക്കുകയുമാണുണ്ടായത്. ഈ സംഭവത്തിൽ ദുഃഖിതനായിരുന്ന തന്റെ സഹോദരനായ കുങ്കനോട് അവൾ 'തന്റെ ഭർത്താവായിരുന്ന കണ്ണൻ മരിച്ചതിൽ ഖേദിക്കുന്നതില്ലെന്നും താൻ ചന്തുവിന്റെ ഭാര്യയായി ജീവിക്കുമെന്നും' പറഞ്ഞു സമാധാനിപ്പിച്ചു. ചന്തുവിന്റെ സഹോദരിയായ കുങ്കലുള്ള 'കുറി' കൊടുത്തു അവിടെ പോയി താമസിക്കണമെന്നും കങ്കി സഹോദരനോട് പറഞ്ഞു യാത്രയാക്കി.

അക്കാലങ്ങളിൽ നാട്ടുപ്രമാണിനായന്മാരുടെ പരദാരാപഹാരവും സ്വസഹോദരിമാരുടെ പരപുരുഷസ്വീകാരവും മര്യാദാലംഘനമായിരുന്നില്ലെന്നു ഈ കഥ തെളിയിക്കുന്നു. ഇതിനും കാരണം നമ്പൂതിരിമാർ 'പാതിവ്രത്യം വിനാ' വസിക്കുന്നമെന്ന നിയമമുണ്ടാക്കിയതായിരിക്കുമോ? ഒരു പശുവിനുവേണ്ടി ചിലപ്പോൾ രണ്ടു മൂരികൾ ശണ്ഠകൂടാറുണ്ട്. പശുവാകട്ടെ രണ്ടിലും പെടാതെ ശാന്തമായിരിക്കും; ഒടുവിൽ യുദ്ധത്തിൽ ജയിച്ച മൂരിയുടെ കൂടെ പോവുകയും ചെയ്യും. അന്നത്തെ നായന്മാരുടേയും നായർസ്ത്രീകളുടേയും സ്ത്രീപുരുഷബന്ധം ഇതുപോലെയായിരുന്നുവെന്നല്ലെ ഇതുകൊണ്ടു വ്യക്തമായതു. ഇനി മറ്റൊന്നു.

ഇല്ലിക്കൽവീട്ടിലെ മാതുവിനോട് അന്നത്തെ ദിവസം രാവുണ്ണാൻ—"നിങ്ങളുടെ കിടക്കയിലുറക്കണം"—വഴിപ്പോക്കനാ

യിരുന്ന മേനോൻ ആഗ്രഹം പ്രകടിപ്പിച്ചു. എന്നാൽ അന്നേദിവസം സാമൂതിരിരാജാവിന്റെ ഊഴമായിരുന്നു. അതുകൊണ്ടു് 'തമ്പുരാനെഴുന്നള്ളിക്കുന്ന' ദിവസമാണെന്നു പറഞ്ഞു അവൾ ഒഴിഞ്ഞുമാറാൻ ശ്രമിച്ചു. അതു് സാരമില്ലെന്നും ഭൃത്യനായ ചാപ്പനെ പടിക്കൽ കാവൽനിർത്താമെന്നുമുള്ള വ്യവസ്ഥയിൽ അവൾ സസന്തോഷം അതിനു സമ്മതിച്ചു. രാത്രിയായപ്പോൾ 'സാമൂതിരിക്കോലൊത്തു തമ്പുരാനും ഇരുപത്തിരണ്ടാളും നായന്മാരും' ഇല്ലിക്കൽവീട്ടിലേക്കു വരികയും, പടിക്കൽ ചാപ്പനിൽനിന്നു സ്ഥിതിഗതികൾ മനസ്സിലാക്കുകയും ചെയ്തു. അസാധാരണമായി യാതൊന്നും സംഭവിക്കാത്ത മട്ടിൽ തമ്പുരാൻ സപരിവാരം മടങ്ങിപ്പോയി.

സാമൂതിരിപ്പാട്ടു് തമ്പുരാൻ വരുന്നതോ ഇരിക്കട്ടെ, അദ്ദേഹമൊന്നിച്ചു് ഇരുപതിലധികം പട്ടാളക്കാരുണ്ടു്. മേനോൻ മാത്രമേ അകത്തുള്ളു. വേണമെങ്കിൽ മേനോനെ ഓടിക്കുവാനാണോ വിഷമം? പക്ഷേ അദ്ദേഹം മടങ്ങിപ്പോവുകയേ ചെയ്തുള്ളു! അകത്തു് ആരെങ്കിലുമുണ്ടെങ്കിൽ അങ്ങോട്ടു ചെല്ലാതിരിക്കണം; അതാണു അക്കാലത്തെ മര്യാദ.

എന്തിനിത്ര പഴയകാലത്തേക്കു പോകുന്നു! അടുത്തകാലത്തെ സ്ഥിതി നോക്കുക. കൊച്ചിരാജ്യചരിത്രത്തിൽ പത്മനാഭമേനോൻ പറഞ്ഞിരിക്കുന്നതിങ്ങനെയാകുന്നു. "നായർസ്ത്രീകൾക്ക പാതിവ്രത്യം ഉണ്ടാക്കാൻ പരിഷ്കൃതസർക്കാർ നിയമമുണ്ടാക്കാൻ വൈകിച്ചിരിക്കുന്ന......വ്യവസ്ഥയില്ലാത്ത ഈ സമ്പ്രദായത്തിൽ ജനങ്ങൾക്ക അതൃപ്തിയുണ്ടു്." * നായർസ്ത്രീകൾക്ക പാതിവ്രത്യമുണ്ടാക്കാൻ സർക്കാരിൽനിന്നു നിയമമുണ്ടാക്കണമെങ്കിൽ അവരുടെ ചാരിത്രം എത്രകണ്ടു് അധഃപതിച്ചിട്ടുണ്ടാവണം. ഇതെല്ലാം വായിച്ചു നിങ്ങളാണ 'സ്ത്രീകളെല്ലാം കേരളത്തിൽ പാതിവ്രത്യം വിനാ ജീവിക്കുന്നവരെന്നും' 'അന്യാഗമനാപരാധത്തിൽപെട്ട സ്ത്രീകൾക്ക

---

* കെ. പി. പത്മനാഭമേനോന്റെ 'കൊ. രാ. ചരിത്രം'—പേജ് 911.

പാതിവ്രത്യം പാപകരമാണെന്നും നമ്പൂതിരിമാർ വിധിച്ചുവെന്നല്ലിരിക്കുന്നതു്.

ഇയ്യിടെയുണ്ടായ ഒരു നായർവിവാഹവിധിയെപ്പററി 1964 ജൂലായ് 29-ാംനു- ബുധനാഴ്ചയിലെ മാതൃഭൂമി ദിനപ്പത്രം 6-ാം പേജിൽ ഇങ്ങിനെ കൊടുത്തിരിക്കുന്നു.

“വധുവിനു നായർ പുടവ കൊടുക്കണം”

എറണാകുളം, ജൂലായ് 27.

“പുരുഷൻ സ്ത്രീക്കു് പുടവ കൊടുത്തതായി തെളിയിച്ചില്ലെങ്കിൽ നിയമപ്രകാരമുള്ള നായർവിവാഹമാകുകയില്ലെന്നു്, ഭാര്യാഭർത്താക്കന്മാർ തമ്മിലുള്ള ഒരു കേസിൽ ഒന്നാംക്ലാസ്സ് മജിസ്ട്രേട്ട് ശ്രീ. പി. ഗംഗാധരൻ പ്രഖ്യാപിച്ചിരിക്കുന്നു.

1961 നവംബർ 13-ാംനു- തന്നെ വിവാഹം കഴിക്കുകയും അതിൽ ഒരു കുട്ടി ജനിക്കുകയും ചെയ്തശേഷം, 1962 ഡിസംബർ 7-ാംനു- തന്റെ ഭർത്താവായ ദാമോദരമേനോൻ സുമതിയമ്മ എന്ന മറെറാരു സ്ത്രീയെ വിവാഹം ചെയ്തുവെന്നും, അതു് കുററകരമാണെന്നുമായിരുന്നു ഹർജിക്കാരി കൊച്ചമ്മിണിഅമ്മയുടെ അന്യായം. ഈ അന്യായം തള്ളിക്കൊണ്ടുള്ള വിധിന്യായത്തിലാണു് മജിസ്ട്രേട്ട് മേൽപ്രകാരം പ്രസ്താവിച്ചതു്.” ഇനി മററു ചില കേസുകൾ.

1. തൃശ്ശൂർ താലൂക്കു് കരുവന്നൂരു് വില്ലേജു് കപ്പിയൂരു് മനയ്ക്കൽ വിഷ്ണു നമ്പൂതിരിക്കു എളനാട് വില്ലേജു് ദേശത്തു് ചെമ്പകശ്ശേരി പുത്തൻപുര എന്ന വീട്ടിലെ അമ്മുക്കുട്ടി എന്നു വിളിക്കുന്ന പാറുക്കുട്ടിയമ്മയുമായി സംബന്ധമുണ്ടായിരുന്നു. അദ്ദേഹം ഇല്ലത്തുനിന്നു തന്റെ ഓഹരി ഭാഗിച്ചു വാങ്ങി. 400 പറ നെല്ലും 200 ഉറുപ്പികയും കിട്ടുവാനുള്ള ടി. ഓഹരി അവൾക്കു തീറു കൊടുത്തു. അങ്ങിനെയിരിക്കെ 1121 ചിങ്ങമാസം 15-ാംനു- അമ്മുക്കുട്ടി ക

രിച്ചു. അവർ പ്രസവിച്ചിട്ടുണ്ടായിരുന്നില്ല. നായർറഗുലേഷൻ പ്രകാരം മക്കളില്ലാതെ മരിച്ചാൽ ഭാൎയ്യയുടെ സ്വത്തിൽ പകുതിയ്ക്കു ഭർത്താവിന്നവകാശമുണ്ടു്. അതുപ്രകാരം — അദ്ദേഹം എഴുതിക്കൊടുത്തതിന്റെയാണെന്നോൎമ്മിപ്പിക്കുന്നു— പകുതി തനിയ്ക്കു കിട്ടണമെന്നു കാണിച്ചു് വിഷ്ണുനമ്പൂതിരി കേസുകൊടുത്തു. അദ്ദേഹം അമ്മുക്കുട്ടിയെ വിവാഹംചെയ്തിട്ടില്ലെന്നും, അതിനാൽ അവർ അദ്ദേഹത്തിന്റെ ഭാൎയ്യയല്ലെന്നും, അദ്ദേഹം ഇടയ്ക്കിടെ വീട്ടിൽ വരികയും രാത്രി താമസിക്കുകയും ചെയ്യാറുണ്ടെന്നേ ഉള്ളുവെന്നും, അതെല്ലാം ഭാൎയ്യയെന്ന നിലയ്ക്കല്ലെന്നും, കേവലം ഒളിസേവയുടെ (concubinage) നിലയെ അതിനുള്ളുവെന്നും, ആ നിലയ്ക്കു അദ്ദേഹം സൌഹാൎദ്ദപൂൎവ്വം സൌജന്യമായി കൊടുത്തതാണു ആ തീറെന്നും, അങ്ങിനെ അവർ തമ്മിൽ ഭാൎയ്യാഭൎത്തൃബന്ധമില്ലാത്തതിനാൽ വാദിയ്ക്കു് പകുതി സ്വത്തു കൊടുക്കേണ്ടതായ ബാദ്ധ്യതയോ വിഷ്ണുനമ്പൂതിരിയ്ക്കു അതു് കിട്ടുവാനുള്ള അവകാശമോ ഇല്ലെന്നുമാണു പ്രതിഭാഗത്തിനു വാദിച്ചതു്. ഈ വിധം സാക്ഷിപറഞ്ഞതു് അമ്മുക്കുട്ടിയുടെ സഹോദരനും ഒരു കോടതി ഹെഡ്ഗുമസ്തനുമായ കൃഷ്ണനായരാണെന്നും ഓൎക്കണം. വിവാഹം നിയമപ്രകാരമല്ലെന്നു പറഞ്ഞു അന്യായം തള്ളുകയാണുണ്ടായതു്. ചാരിത്ര്യശുദ്ധിയ്ക്കു നിരക്കാത്ത വിധത്തിൽ ഒരുതരം വ്യഭിചാരമാണു അമ്മുക്കുട്ടി ചെയ്തിരുന്നതെന്നു്, സഹോദരൻതന്നെ സാക്ഷിമൂലം സമ്മതിച്ചതിനാൽ, സ്പഷ്ടമാണല്ലോ. ആ കാൎയ്യത്തിൽ എന്തെങ്കിലും ആക്ഷേപിക്കാനോ ഉപദേശിക്കാൻപോലുമോ ജഡ്ജിമാൎക്കു തോന്നിയില്ല. അതിന്റെ കാരണമെന്താണു്. നായർസ്ത്രീകൾക്കുള്ള ചാരിത്ര്യത്തിന്റെ സാമാന്യനിലവാരം അതാണെന്നും അങ്ങിനെ സമ്പാദിക്കുന്നതു് ഒരു മൎയ്യാദയായിട്ടു ഇപ്പോഴും കരുതുന്നുള്ളുവെന്നുമല്ലേ? (O.S. 72/52 നമ്പ്രായി തൃശ്ശൂർ സബ്ബ്കോർട്ടിലാണു ഈ കേസു നടന്നതു. അന്യായം തള്ളി വിധിച്ചപ്പോഴ 558/52-ാം നമ്പ്രായി ഹൈക്കോർട്ടിൽ അ

പ്പിൽ കൊടുത്തുവെങ്കിലും 14—9—'56-ൽ കീഴ്ക്കോടതി വിധി ശരിവെയ്ക്കുകയും അപ്പീൽ തള്ളുകയും ചെയ്തു.)

2. * [കന്നങ്കോളത്ത് അച്യുതപ്പണിക്കർ തലപ്പിള്ളിത്താലൂക്ക് പഴഞ്ഞിദേശത്തുള്ള മേലെപ്പാട്ട കുഞ്ചിയമ്മയുടെ സംബന്ധക്കാരനായിരുന്നു. 1136-ൽ പണിക്കർ മരിച്ചപ്പോൾ തനിക്കു നായർറെഗുലേഷൻപ്രകാരം ഭർത്താവിന്റെ സ്വത്തിന്നവകാശമുണ്ടെന്നു പറഞ്ഞു കുഞ്ചിയമ്മ തൃശ്ശൂർ സബ്ബ്കോർട്ടിൽ 59/72-ാം നമ്പ്രായി അന്യായം ബോധിപ്പിച്ചു. താനും പണിക്കരുമൊന്നിച്ചിരുന്നു എടുത്ത മൂന്നു ഫോട്ടോകളും വോട്ടേർസ്ലിസ്റ്റും കോടതിയിൽ ഹാജരാക്കി. ഡെ. കലക്ടരായിരുന്ന ഒരു പട്ടരും, അക്കാലത്ത് മാനേജരായിരുന്ന ഒരു വാര്യർ, ആകശി മാധവൻ നമ്പൂതിരി, ആര്യവൈദ്യൻ പൂവ്വത്തിങ്കൽ ഗോവിന്ദൻ മുതലായവർ കുഞ്ചിയമ്മയുടെ പൊടമുറിക്കു പോയിരുന്നുവെന്നും, കുഞ്ചിയമ്മയുടെ ആവശ്യപ്രകാരം പണിക്കരെ ചികിത്സിച്ചിട്ടുണ്ടെന്നും മറ്റും സാക്ഷിപറഞ്ഞു. പക്ഷെ നായർറെഗുലേഷൻപ്രകാരം സ്വത്ത് കിട്ടണമെങ്കിൽ നായർറെഗുലേഷൻപ്രകാരംതന്നെ വിവാഹം റജിസ്റ്റ്ര് ചെയ്തിരിക്കണമെന്നും, ഈ പൊടമുറി റജിസ്റ്റ്ര് ചെയ്യാത്തതിനാൽ ഇത് വിവാഹമല്ലെന്നും, അതുകൊണ്ട് സ്വത്തിന്നവകാശമില്ലെന്നും പറഞ്ഞ് അന്യായം തള്ളുകയാണുണ്ടായത്.

3. കൊളങ്ങരത്ത് ചിങ്ങഞ്ചാറിൽ നാരായണൻനായർ 1958 നവമ്പറിൽ മരിച്ചു. അദ്ദേഹത്തിന്റെ ഭാര്യയായ വെളപ്പൂർകാരി തോണിയാരെ മീനാക്ഷിഅമ്മയിൽ ജനിച്ച മക്കളാണ് തങ്ങളെന്നും, അതിനാൽ ഈ നാരായണൻനായരുടെ സ്വത്ത് തങ്ങൾക്കു കിട്ടണമെന്നും പറഞ്ഞ് T. ഭാസ്കരൻനായർ, രാജൻനായർ എന്നിവർ പൊന്നാനി മുൻസിഫ്കോർട്ടിൽ O. S. 181/59-ാം നമ്പ്രായി

* ബ്രാക്കറ്റിൽ ചേർത്ത ഭാഗം എഴുതിയയച്ചിട്ടില്ല.

കേസുകൊടുത്തു. ഈ മിനക്കേടിനു 1956 ആഗസ്റ്റിൽ (നാരായണൻനായർ ജീവിച്ചിരിക്കുമ്പോൾതന്നെ) പത്മനാഭൻനായർ എന്നൊരാളെ നായർറഗുലേഷൻപ്രകാരം രജിസ്റ്റ്രവിവാഹം ചെയ്തിരുന്നു; ആ ഭാര്യ പ്രതിഭാഗത്തുനിന്നു ഹാജരാകി. നാരായണൻനായർ ജീവിച്ചിരിക്കുമ്പോഴാണ് ഈ രജിസ്റ്റ്രവിവാഹമെന്നതിനു പുറമെ അദ്ദേഹം തന്റെ ഭർത്താവാണെന്നോ അന്യായക്കാർ അദ്ദേഹത്തിൽനിന്നു ജനിച്ച സന്താനങ്ങളാണെന്നോ (legitimacy of the issues) തെളിയിക്കുന്നതിനു യാതൊരു തെളിവും ഹാജരാക്കാൻ അന്യായഭാഗക്കാൎക്കു കഴിഞ്ഞില്ല. അതിനാൽ വാദികൾ വാസ്തവത്തിൽ നാരായണൻനായരുടെ മക്കളാണെങ്കിൽതന്നെ നിയമവിരുദ്ധമായി ജനിച്ച മക്കളാണെന്നും (illegitimate sons) ആ സ്വത്തിന്നവകാശപ്പെടാനർഹരല്ലെന്നുമാണു വിധിച്ചതു്.]

നായർസ്ത്രീകളെ വ്യഭിചരിക്കാൻ കൂട്ടാക്കാത്തതാൽ പാട്ടം കൂട്ടുക, വസ്തു ഒഴിപ്പിക്കുക, കുടിയിറക്കുക മുതലായ ദ്രോഹം ചെയ്തിരുന്നുവെന്നു നിങ്ങൾ അധിക്ഷേപിക്കുന്നു. എന്നാൽ അവയ്ക്കു യാതൊരു തെളിവും കാണിച്ചിട്ടില്ല; ചോദിച്ചിട്ടു പറയുന്നുമില്ല. എന്നാൽ മേൽപറഞ്ഞതെല്ലാം—അതുപോലെ ഇനി വേണ്ടിടത്തോളവും—നായന്മാരുടെ അപദാനങ്ങളായി പ്രകീൎത്തിച്ചിട്ടുള്ള വസ്തുതയാണല്ലോ. ഇതിന്നൊക്കെ എന്തു മറുപടിയാണു നിങ്ങൾക്കു പറയുവാനുള്ളതെന്നറിഞ്ഞാൽ നന്നായിരുന്നു. ഇതിലേതെങ്കിലും എതിൎപ്പുണ്ടെങ്കിൽ അഭിപ്രായസഹിതം തൊട്ടുള്ളതിൽ മറുപടി തരികയും വേണം. മറുപടിക്കു 80-പൈസ സ്റ്റാമ്പ് ഇതിലടക്കംചെയ്തിട്ടുണ്ടു്.

എന്നു്,

കാണിപ്പയ്യൂർ ശങ്കരൻനമ്പൂതിരിപ്പാടു്. (ഒപ്പ്)

# X പിള്ളയ്ക്കുള്ള ദിവ്യൗഷധം

കുന്നംകുളം,
8—7—'63.

മ. ര. ശ്രീ

ഇളങ്കുളം കുഞ്ഞൻപിള്ളയ്ക്കു, സാഹിത്യനികേതനം,
തിരുവനന്തപുരം.

ഭാഷാവ്യാഖ്യാനത്തോടുകൂടി നിങ്ങൾ പ്രസിദ്ധംചെയ്ത ചന്ദ്രോത്സവത്തിലെ 177-ാം പേജിൽ

അകൃതകവചനാംഭോരാശികർണ്ണധാരാഃ
നിരുപമമറിവാണ്ടാ ഭോഗവാർത്താനഭിജ്ഞാഃ

എന്ന 27-ാം ശ്ലോകവ്യാഖ്യാനത്തിൽ ഇങ്ങിനെ കാണുന്നു. "വേദവാക്യമാകുന്ന അംഭോരാശിയുടെ അഗസ്ത്യന്മാരും (വേദങ്ങൾ മുഴുവൻ കുടിച്ചുവററിച്ചവർ. എങ്കിലും വേശ്യാലയങ്ങളിലാണ വാസം!)" * (പുറമെ വരയിട്ടതു ഞാനാണ്). എന്തൊരു പിശക്! ഈ അർത്ഥം ആ ശ്ലോകത്തിലെ ഏതു പദത്തിൽനിന്നാണ് തനിക്കു കിട്ടിയതു്? 'ഭോഗവാർത്താനഭിജ്ഞാഃ' എന്നുള്ളതിന്റെ പര്യായമായിട്ടല്ലെങ്കിൽ പിന്നെ ഏതു പദത്തിന്റെ അർത്ഥമാണതു്? ഇതിനുള്ള മറുപടി എഴുതിഅയയ്ക്കണമെന്നു ഞാൻ ഇതിനാൽ ആവശ്യപ്പെടുന്നു.

ഈ എഴുത്തിനും അദ്ദേഹം മറുപടി തന്നില്ല.

സാധാരണയായി ആരും അന്യന്മാരെ വെറുതെ ആക്ഷേപിക്കുകയോ കുററംപറയുകയോ ചെയ്യാറില്ല. എങ്കിലും തന്റെ പ്ര

---

* "വേദാന്തം മുഴുവൻ വെണ്ണപോലെ പഠിച്ചവരും സദാചാരപരായണരായ വിധത്തിൽ ഗുണപരീക്ഷ്യമുള്ളവരും ആമ്നായമന്ഥനപാരികളും" ആയ ശുകപുരം ഗ്രാമക്കാർ. ആമ്നായമന്ഥനപാരികൾ എന്നതിന്നാണ് ഇയാൾ "വേശ്യാലയങ്ങളിലാണ വാസമെന്ന" അർത്ഥം പറഞ്ഞിരിക്കുന്നതു്.

നേരിട്ടെഴുതാൻതന്നെ എന്തിനധികാരമുണ്ടോ? എന്തിനെന്നു ക്വാളിഫിക്കേഷനാണുള്ളതു്? അതൊന്നുമാലോചിക്കാതെ അദ്ദേഹത്തിൻെറ പ്രവൃത്തിയിൽ കുററം ആരോപിച്ചുകൊണ്ടു് തെളിവും വിശദീകരണവും ആവശ്യപ്പെടുന്നു. അതിന്നൊക്കെ മറുപടി അയയ്ക്കുന്നതു അപമാനകരമാണു്. സമന്മാർ തമ്മിലല്ലാതെ വാദപ്രതിവാദം നടത്തുകയോ? അദ്ദേഹം കേട്ടഭാവം നടിക്കാതെയും മറുപടി അയയ്ക്കാതെയും ഇരിക്കാൻ കാരണം അതാവാനേ തരമുള്ളു. ഇത്തരം സന്താനങ്ങളെയും കേരളമാതാവിന്നു പേറേണ്ടിവരുന്നതു നിർഭാഗ്യംതന്നെയാണു്.

തൻെറ ഏതെങ്കിലും ഒരു പ്രവൃത്തിയിൽ അന്യൻ തെററു കല്പിച്ചാൽ, കുറച്ചെങ്കിലും ആത്മാഭിമാനമുള്ളവർ അതിനെ എതിർക്കുക മാത്രമല്ല ഖണ്ഡിക്കുകയും, തെററല്ലെന്നു സ്ഥാപിക്കാൻ ശ്രമിക്കുകയും പതിവാണു്. ഇതു എല്ലാവരും സമ്മതിക്കുന്നതാണല്ലൊ. ഈ നിലയിൽ ആലോചിക്കുമ്പോൾ അദ്ദേഹം മറുപടിപോലും അയയ്ക്കാത്തതെന്തുകൊണ്ടാണു്? ഞാൻ പറയാം. "വിദ്വേഷബുദ്ധിയോടുകൂടി—കള്ളമാണെന്നറിഞ്ഞുകൊണ്ടു—മനഃപൂർവ്വമായിട്ടാണു് അദ്ദേഹം നമ്പൂതിരിമാരെ ശകാരിച്ചിരിക്കുന്നതു്. അതിനു തെളിവോ യുക്തിയോ ഒന്നും അദ്ദേഹത്തിൻെറ പക്കലില്ല. അതെല്ലാം ആരെങ്കിലും ആവശ്യപ്പെടുമെന്നോ പറയേണ്ടിവരുമെന്നോ ആലോചിച്ചിട്ടുമില്ല. ഈ നമ്പൂതിരിമാരെപ്പററി എന്തു പറഞ്ഞാലെന്താണു്? ഈ വിഡ്ഢികളെക്കൊണ്ടെന്തുചെയ്യാൻ കഴിയും? അതിനെ എഴുതുന്ന സമയത്തു അത്രയേ പിള്ള വിചാരിച്ചിരിക്കു"യുള്ളു. ചോദ്യം വന്നപ്പോൾ കാര്യം വിഷമത്തിലായി! ഇനി ഒന്നേ പോംവഴിയുള്ളു. എന്തു ചോദിച്ചാലും മിണ്ടാതിരിക്കുക. അറിഞ്ഞുകൊണ്ടുതന്നെയാവണം ഈ നയം സ്വീകരിച്ചിരിക്കുന്നതു്".

ഉള്ളതൊ ശകാരിക്കാൻ അദ്ദേഹം മരിക്കുന്നതുവരെ ഇല്ലങ്ങളും കാത്തിരുന്നല്ലൊ. മരിച്ചാൽ പിന്നെ അദ്ദേഹത്തെപ്പററി എന്തു

വീമ്പു പറഞ്ഞാലും എത്ര അധിക്ഷേപിച്ചാലും അദ്ദേഹം വായിക്കുകയോ മറുപടി പറകയോ ചെയ്യില്ലെന്നു പിള്ളയ്ക്കറിയാം; അതിനുള്ള ബുദ്ധി അയാൾക്കുണ്ട്. അതുപോലെ നമ്പൂതിരിമാരെല്ലാം മരിച്ചിരിക്കുന്നുവെന്നാണോ അയാൾ കരുതിയിരുന്നതു? അതോ, എന്തു എഴുതിയാലും ശരി, നമ്പൂതിരിമാർ അതു വായിക്കയില്ലെന്നും അഥവാ വായിക്കാനറിയുകയില്ലെന്നും അയാൾ വിചാരിച്ചിരിക്കുമോ? അതെന്തെങ്കിലുമാവട്ടെ. മറുപടി പറയാൻ കഴിവുള്ളവരായി നമ്പൂതിരിമാരിൽ ആരുംതന്നെ ജീവിച്ചിരിപ്പില്ലെന്നു അദ്ദേഹത്തിനുറപ്പുണ്ട്. അല്ലെങ്കിൽ അടിസ്ഥാനരഹിതങ്ങളായ ഇത്രവളരെ കള്ളക്കഥകൾ നമ്പൂതിരിമാരുടെ തലയിൽ വാരിക്കോരിച്ചൊരിയാൻ അയാൾ ധൈര്യപ്പെടുമായിരുന്നില്ല.

ഇളംകുളത്തിനു നമ്പൂതിദ്വേഷം എന്നതു ഒരു രോഗമാണെന്നു മുമ്പു പറഞ്ഞുവല്ലോ. ഇളംകുളത്തിന്റെ നമ്പൂതിദ്വേഷം എന്ന പുസ്തകം 1961 മാർച്ചിൽ ഞാൻ പ്രസിദ്ധംചെയ്തതു് ആ മനോരോഗത്തിന്റെ ഒരു ശമനൌഷധമെന്ന നിലയ്ക്കാകുന്നു. അതു അദ്ദേഹത്തെ സേവിപ്പിച്ചതോടുകൂടി അദ്ദേഹത്തിന്റെ സ്വഭാവത്തിനു കുറച്ചൊരു മാററവും വന്നുകണ്ടു; ശകാരത്തിനു കുറവു വന്നില്ല. പക്ഷെ അതിന്റെ ലക്ഷ്യത്തിൽ മാററം വന്നു. നമ്പൂതിരി എന്നതിനു പകരം ബ്രാഹ്മണർ, ആര്യന്മാർ, ചാതുർവ്വർണ്ണ്യക്കാർ എന്നിങ്ങിനെ ചില പേരിലേയ്ക്കു മാറുകയാണുണ്ടായതു്. 61 മാർച്ചിനു ശേഷം അദ്ദേഹം മാതൃഭൂമി ആഴ്ചപ്പതിപ്പിൽ പ്രസിദ്ധംചെയ്ത ലേഖനങ്ങൾ നോക്കിയാൽ ഈ സംഗതി വ്യക്തമാകും.

ഈ മാററം എന്റെ ചികിത്സയുടെ ഫലമാണെന്നും, മരുന്നു ഫലിച്ചിരിക്കുന്നുവെന്നും, തുടർച്ചയായി ഇത്തരം ഔഷധങ്ങൾ സേവിപ്പിച്ചാൽ അദ്ദേഹത്തിന്റെ ഈ മനോരോഗം നിശ്ശേഷം മാറി മനസ്സ് നോർമ്മലാവുമെന്നും ഞാനാശിച്ചിരുന്നു. ഈ പരമാർത്ഥം

‘നായന്മാരുടെ പൂർവ്വചരിത്രം’ ഒന്നാംഭാഗത്തിന്റെ അവതാരികയിൽ സൂചിപ്പിക്കുകയും ചെയ്തിരുന്നു.

പക്ഷെ ആ ധാരണ തെറ്റിപ്പോയി. അതു പിന്നീടാണു മനസ്സിലായതു്. ഭ്രാന്തന്മാരുടെ മനസ്സ് ഒരിടത്തും സ്ഥിരമായി നില്ക്കുകയില്ലല്ലോ. കാററത്തു പറക്കുന്ന ചവററില കാററിന്റെ ഗതിയനുസരിച്ചു് സഞ്ചരിക്കുകയല്ലെ ചെയ്യൂ. അതുപോലെ ഭ്രാന്തന്മാരുടെ ബുദ്ധി പലവിധത്തിൽ ചലിച്ചുകൊണ്ടിരിക്കും. അത്തരം വ്യവസ്ഥയില്ലാത്ത ചലനങ്ങളിൽ ഒന്നു മാത്രമായിരുന്നു അതെന്നു പിന്നീടു് അദ്ദേഹം പ്രസിദ്ധംചെയ്തതും താഴെ പേർ പറയുന്നതുമായ പുസ്തകങ്ങളിൽനിന്നു വ്യക്തമായി. (1) കേരളം അഞ്ചും ആറും നൂററാണ്ടുകളിൽ (1961 ആഗസ്റ്റ്). (2) ചന്ദ്രോത്സവം വ്യാഖ്യാനം (1962). (3) സാഹിത്യചരിത്രസംഗ്രഹം (1962). ഇതിലെല്ലാം പഴയപടിതന്നെ സർവ്വത്ര ശകാരംകൊണ്ടു നിറച്ചിരിക്കുന്നു. അവയിലൊന്നായ ചന്ദ്രോത്സവത്തിലെ (ഞാൻ എഴുതിയയച്ചതായ) ശ്ലോകാർദ്ധത്തിനു അർത്ഥം പറഞ്ഞിരിക്കുന്നതു് ഇതിന്നൊന്നാന്തരം തെളിവാകുന്നു. ‘നായയുടെ വാലു് പന്ത്രണ്ടു കൊല്ലം കുഴലിലിട്ടാലും എടുക്കുമ്പോൾ വളഞ്ഞിട്ടു്’ എന്നാണു ചൊല്ലുന്നതല്ലോ. അതുപോലെ എന്റെ പ്രസിദ്ധീകരണമാകുന്ന ആ കുഴലിൽ (പുസ്തകത്തിൽ) ഇട്ടിരുന്ന സമയത്തു മാത്രമേ അയാളുടെ ബുദ്ധിയാകുന്ന വാലിന്റെ വളവു കുറച്ചെങ്കിലും കുറഞ്ഞുള്ളു. ആ വാൽ അതിൽനിന്നു ഊരിയെടുത്തപ്പോഴേയ്ക്കു—ആ പുസ്തകം വായിച്ചുകഴിഞ്ഞപ്പോഴേയ്ക്കു—പണ്ടത്തെപ്പോലെതന്നെ വളഞ്ഞുപോവുകയും ചെയ്തു. ‘ഇളംകുളത്തിന്റെ നമ്പൂതിരിശ്ശകാരം’ എന്ന ഔഷധം സേവിപ്പിച്ചതുകൊണ്ടു് പറയത്തക്ക ഫലമൊന്നുമുണ്ടായിട്ടില്ലെന്നും, ശക്തിയേറിയ ഔഷധങ്ങൾ തികഞ്ഞ മാത്രയിൽ (ഡോസിൽ) തന്നെ ഇനിയും ഇടച്ചയായി കൊടുക്കാതെ പററില്ലെന്നും ഇപ്പോൾ ബോദ്ധ്യമായിട്ടുണ്ടു്. ‘നായന്മാരുടെ പൂർവ്വചരിത്രം’ 1-ം 2-ം ഭാഗങ്ങളും

പിള്ളയെ സേവിപ്പിയ്ക്കാൻ തയ്യാറാക്കിയ ഔഷധമാകുന്നു. അതു അദ്ദേഹത്തെ സേവിപ്പിച്ചിട്ടുണ്ടു്. പക്ഷെ അതിന്റെ ഫലം എന്തെന്നറിവായിട്ടില്ല. എങ്കിലും ഞാനൂഹിയ്ക്കുന്നതു് അതു അദ്ദേഹത്തിനു കുറയ്ക്കുകൊണ്ടിരിയ്ക്കുമെന്നാണു്.

അദ്ദേഹത്തിനുള്ള രോഗം ഒരുതരം ചർദ്ദിയാണു്. നമ്പൂതിരിദ്ദൂഷകന്മാരാകുന്ന കാളകൂടവിഷം എപ്പോഴും ചർദ്ദിച്ചുകൊണ്ടിരിയ്ക്കുകയായിരുന്നു സ്വഭാവക്കേടു്. 'നായന്മാരുടെ പൂൎവ്വചരിത്രം'കൊണ്ടുതന്നെ ആ ചർദ്ദി നിശ്ശേഷം മാറിയിരിയ്ക്കുമെന്നും, ഇനി ഓക്കാനം പോലുമുണ്ടാവില്ലെന്നുമാണു് ഞാൻ വിശ്വസിയ്ക്കുന്നതു് അഥവാ ഇനിയും ചർദ്ദിച്ചാൽ കൊടുക്കാനുള്ള ഒന്നാന്തരം ഔഷധമായി ഈ പുസ്തകത്തേയും തയ്യാറാക്കിയതാണു്.

അതിനാൽ കൂടുതൽ വഷളാവാതിരിയ്ക്കണമെങ്കിൽ മേലിലെങ്കിലും മര്യാദ പഠിയ്ക്കുകയും, ഇത്തരം കള്ളത്തരം പറഞ്ഞു പരത്താതിരിയ്ക്കുക മാത്രമല്ല പറഞ്ഞിട്ടുള്ളവയെ പരസ്യമായി പിൻവലിയ്ക്കുകയും വേണമെന്നു ഞാൻ അദ്ദേഹത്തെ ഇതിനാൽ ഗൌരവപൂൎവ്വം അറിയിയ്ക്കുന്നു. ഈ അവസരത്തിൽ മാന്യരായ നായർസമുദായത്തോടും എനിയ്ക്കു കുറച്ചു പറയുവാനുണ്ടു്. പിള്ളയെ സേവിപ്പിയ്ക്കാനായി തയ്യാറാക്കുന്ന ഏതൌഷധത്തിന്റെയും ഉപാദാനകാൎയ്യങ്ങളൊക്കെ നായർസമുദായവും അറിഞ്ഞിരിയ്ക്കേണ്ടതായിവരും; ആ കാൎയ്യത്തിൽ നായർസമുദായത്തിനു തീരെ ഒഴിഞ്ഞുമാറുവാൻ സാധ്യമാകയില്ല. അതിനുത്തരവാദി കണ്ടത്തിൽപിള്ള മാത്രമാകയാൽ, അതു കൂടാതെ കഴിയ്ക്കണമെങ്കിൽ അതിന്നദ്ദേഹത്തെയാണുപദേശിയ്ക്കേണ്ടതെന്നും അറിയിയ്ക്കുന്നു. "അടിയിലും മീതെ ഒടിവുമില്ല" എന്നൊരു പഴഞ്ചൊല്ലുണ്ടല്ലൊ. "കിട്ടേണ്ടതു കിട്ടിയാൽ തോന്നേണ്ടതു തോന്നും" എന്നതു പ്രസിദ്ധമാണു്. പിള്ളയ്ക്കിപ്പോഴും തോന്നേണ്ടാത്തതു് തോന്നാനും, തോന്നേണ്ടതു് തോന്നാതിരിയ്ക്കാനും കാരണം കിട്ടേണ്ടതു് കിട്ടായ്കയാകുന്നു. അതിനാൽ അദ്ദേഹത്തിനു കി

ട്ടേണ്ടതു് കിട്ടിപ്പിയ്ക്കാൻ—എന്നുവെച്ചാൽ അദ്ദേഹത്തിന്നു 'കൊടുക്കേണ്ടതു് കൊടുക്കാൻ'—ഞാൻ തീർമാനിച്ചിരിയ്ക്കുന്നു. അതു് കിട്ടിയാൽ പിന്നെ പിള്ളയ്ക്കു തോന്നേണ്ടതു് തോന്നാതിരിയ്ക്കയില്ല; തോന്നേണ്ടാത്തതു് തോന്നുകയുമില്ല. അപ്പോൾ എല്ലാം ശരിയാകും.

# XI കള്ളമൂരികൾ

ഇളംകുളം നമ്പൂതിരിമാരെപ്പററി പറഞ്ഞിട്ടുള്ള ഓരോ തെററാടിത്തത്തിന്നും അടിസ്ഥാനമായ തെളിവും യുക്തിയും ന്യായവും അദ്ദേഹത്തെക്കൊണ്ടു പറയിയ്ക്കണമെന്നു എനിയ്ക്കാഗ്രഹമുണ്ടായിരുന്നു. അതിന്നുവേണ്ടി ഞാൻ അദ്ദേഹത്തിന്നു 24 പ്രാവശ്യം എഴുതി. മറുപടി അയയ്ക്കാൻവേണ്ടി പലതവണയായി 19-ക. 43-പൈസയുടെ സ്റ്റാമ്പയച്ചുകൊടുത്തു, മറുപടിയ്ക്കുവേണ്ടി അപേക്ഷിച്ചു, യാചിച്ചു, മറുപടി അയയ്ക്കാത്തതിൽ ദ്വേഷ്യപ്പെട്ടുനോക്കി, ശകാരിച്ചുനോക്കി; അതുകൊണ്ടൊന്നും അയാൾക്കു യാതൊരു കുലുക്കവുമുണ്ടായില്ല. എന്റെ എഴുത്തു കിട്ടിയില്ലെന്നു പറയാതിരിയ്ക്കാൻവേണ്ടി സകല കത്തുകളും രജിസ്റ്റാക്കിയാണയച്ചതു്. ആ സ്റ്റാമ്പെല്ലാം സമ്പാദിയ്ക്കുക മാത്രമല്ലാതെ യാതൊരു മറുപടിയും അയാൾ അയച്ചില്ല. ഒന്നാംതരം കള്ളമൂരിയുടെ അടവേ അയാൾ പ്രകടിപ്പിച്ചുള്ളൂ. പത്തുപതിനെട്ടു പുസ്തകങ്ങൾ എഴുതി പ്രസിദ്ധംചെയ്യിച്ചിട്ടുള്ള ഒരു മറുപടി എഴുതാൻ വശമല്ലെന്നോ കഴിവില്ലെന്നോ നടിയ്ക്കുന്നതു കള്ളത്തരമല്ലെങ്കിൽ പിന്നെ എന്താണ്?

ഒരുതരം കള്ളമൂരികളുണ്ടു്. അവയ്ക്കു കൊഴുത്തുതടിച്ചു നല്ല വലിയ ദേഹവും ദേഹബലവുമുണ്ടാകും. നല്ല തീററിയും തിന്നും. പക്ഷെ നുകം കഴുത്തിൽ വെച്ചാൽ അപ്പോൾ കിടക്കും. പിന്നെ കണ്ണിൽ മുളകെഴുതുകയോ, മൂക്കിൽ വെള്ളം ചാമ്പുകയോ, വാൽ പിടിച്ചു കടിയ്ക്കുകയോ, രോമം പറിയ്ക്കുകയോ എന്തു ചെയ്താലും എണീയ്ക്കുകയില്ല. അവയ്ക്കറിയാം എണീററാൽ നുകം കഴുത്തിൽ

വെയ്ക്കുമെന്നും, അതു വലിയ്ക്കണ്ടിവരുമെന്നും. ഇത്തരം കള്ളൂരികളെ കശാപ്പിന്നു കൊടുക്കുകയല്ലാതെ വേറെ യാതൊന്നും ചെയ്യിക്കാൻ സാദ്ധ്യമല്ല. അതുതന്നെയാണു പിള്ളയുടെയും നില. അയാൾ നമ്പൂതിരിമാരുടെ പേരിൽ ആരോപിച്ചിട്ടുള്ള കുററങ്ങളെല്ലാം അടിസ്ഥാനരഹിതവും ശുദ്ധമേ വ്യാജവും കള്ളപ്രസ്താവങ്ങളുമാകുന്നു. അതിനാൽ തെളിവോ, വിശദീകരണമോ, യുക്തിയോ, ന്യായമോ ഒന്നുംതന്നെ കാണിയ്ക്കാനാവില്ലെന്നും, എന്തു മറുപടി അയച്ചാലും അയാൾ കൂടുതൽ വഷളാവാനേ വഴിയുള്ളുവെന്നും അയാൾക്കറിയാം. എന്തു ദ്രോഹം ചെയ്താലും കള്ളൂരികൾ എന്തിനില്ലാത്തതുപോലെ എത്ര എടുത്തിച്ചോദിച്ചാലും ഈ വിദ്വാൻ ഒരു മറുപടി അയയ്ക്കാത്തതിന്റേയും കാരണം അതുതന്നെയാകുന്നു.

അക്കാദമി

ഞാൻ ഇളംകുളത്തിനു കൊടുത്ത മറുപടികളിൽ നായന്മാരെപ്പററിയും സുഖകരമല്ലാത്ത പല സംഗതികളും പ്രസ്താവിയ്ക്കേണ്ടതായിവന്നിട്ടുണ്ട്. അവയിൽ ഒന്നിനെക്കുറിച്ചെങ്കിലും അദ്ദേഹം എതിർക്കയോ വിശദീകരണം ആവശ്യപ്പെടുകയോ ചെയ്തിട്ടില്ല. ഇതു അത്ഭുതാവഹമല്ലേ? അതു കേവലം അർത്ഥഗർഭമല്ല, സ്പഷ്ടാർത്ഥം തന്നെയാകുന്നു. അതിന്റെ താല്പര്യം ഒന്നു വിശദീകരിയ്ക്കാം.

പിള്ളസ്സാർ നമ്പൂതിരിമാരിൽ ആരോപിച്ചിട്ടുള്ള കുററങ്ങൾ എല്ലാംതന്നെ ശുദ്ധമേ അസത്യവും അടിസ്ഥാനരഹിതവുമാണെന്നും അയാൾക്കറിയാം. അതിനാൽ അവയെക്കുറിച്ചുള്ള ചോദ്യങ്ങൾക്ക് എന്തു മറുപടി പറഞ്ഞാലും വിശദീകരണം നല്കിയാലും കൂടുതൽ കള്ളനും വഷളനുമാവുകയേയുള്ളു എന്ന് ആ വിദ്വാനറിയാം. എന്തു ചോദിച്ചാലും എത്ര ചോദിച്ചാലും യാതൊരു മറുപടിയും പറയാതെ ഇരിയ്ക്കുന്നതിന്റെ അർത്ഥം അതാണ്.

അതുപോലെത്തന്നെ എന്റെ മറുപടികളിൽ പറഞ്ഞിട്ടുള്ള സംഗതികളെല്ലാം തക്കതായ തെളിവോടും യുക്തിയോടും കൂടിയാ

ണ പ്രസ്താവിച്ചിട്ടുള്ളത്. അതിനാൽ അവരെപ്പററി വലിയ വിശദീകരണമൊന്നും ആവശ്യമില്ല; ചോദ്യം ഉത്ഭവിക്കുന്നുമില്ല. അതെല്ലാം സത്യമാണെന്ന് ആരാം മനസ്സിലാക്കിയിട്ടുണ്ട്. അതിനാൽ അവരെപ്പററി കണ്ടില്ലെന്നു നടിച്ചു മിണ്ടാതിരിക്കുകയേ ഗതിയുള്ളു. അല്ലാതെ എന്തെങ്കിലും തെളിവും വിശദീകരണവും മററും ആവശ്യപ്പെട്ടാൽ മറഞ്ഞും ഒളിഞ്ഞും കിടക്കുന്ന ആഭാസങ്ങൾ കൂടുതൽ വെളിപ്പെടുകയേ ചെയ്യൂ എന്നും അദ്ദേഹത്തിന്നറിയാം. എന്റെ മറുപടിയിൽ പറഞ്ഞിരിക്കുന്ന സംഗതികളെക്കുറിച്ചു ചോദ്യംചെയ്യാതിരിപ്പാനും, വിശദീകരണം ആവശ്യപ്പെടാതിരിപ്പാനും കാരണം മറെറന്താണ്? വായനക്കാർ പ്രത്യേകം മനസ്സിലാക്കേണ്ടതാണിത്.

കേരള സാഹിത്യ അക്കാദമി

ആദ്യം റഷ്യ ശൂന്യാകാശത്തേക്കു കൃത്രിമഗ്രഹത്തെ അയച്ചു തുടങ്ങി. അതു കണ്ടപ്പോൾ അമേരിക്കയും അതിനു പരിശ്രമം ആരംഭിച്ചു. പക്ഷെ രണ്ടുമൂന്നു പ്രാവശ്യം ശ്രമിച്ചിട്ടും ആകാശത്തേക്കുയർന്നില്ല. അപ്പോഴേക്കു റഷ്യ കൃത്രിമഗ്രഹത്തെ തിരികെ ഭൂമിയിലേക്കുതന്നെ വരുത്താനുള്ള ശ്രമമായി; അതും ആദ്യത്തിൽ വിഫലമായതേയുള്ളു. ആ അവസരത്തിൽ ഒരു ഫലിതം പ്രസിദ്ധമായി. “റഷ്യയിലെയും അമേരിക്കയിലെയും ശാസ്ത്രജ്ഞന്മാർ അത്യന്തം വിദഗ്ദ്ധന്മാരാണ്; കൃത്രിമഗ്രഹങ്ങൾ അയക്കുന്നതു് ആശ്ചര്യകരവുമാണ്. അവർ തമ്മിൽ കുറച്ചു മാത്രമേ വ്യത്യാസമുള്ളു. അതെന്തെന്നാൽ റഷ്യയുടെ ഉപഗ്രഹം താഴത്തേക്കു വരില്ല, അമേരിക്കയുടേതു മേല്പോട്ടുയരുകയുമില്ല” എന്നായിരുന്നു. ഇളംകുളവും ഞാനും തമ്മിലുള്ള എടവാടുകളിലും ഇതുപോലെ പരമാർത്ഥമായ ഒരു ഫലിതം ഒളിഞ്ഞുകിടക്കുന്നുണ്ട്.

കുഞ്ഞൻപിള്ള കഠിനവും അതിനീചവുമായ വിധത്തിൽ നമ്പൂതിരിമാരെ അനവധി പ്രാവശ്യം ശകാരിച്ചു. അവക്കുള്ള മറുപടിയിൽ നായന്മാരെപ്പററി എനിക്കും ശകാരിക്കേണ്ടിവന്നിട്ടു

ണ്ടു്. രണ്ടും ശകാരംതന്നെയാണു്; എങ്കിലും അവ തമ്മിൽ സ്വല്പം വ്യത്യാസവുമുണ്ടു്. കുഞ്ഞൻപിള്ള ചെയ്തിട്ടുള്ള ശകാരങ്ങളുടെയെല്ലാം അടിസ്ഥാനം വെറും കള്ളം മാത്രമാണു്. എന്റെ മറുപടിയിലാകട്ടെ സത്യം മാത്രമേ ഉള്ളുതാനും. ഈ പരമാർത്ഥം അദ്ദേഹത്തിനു സമ്മതവുമാണു്.

എത്രതന്നെ കള്ളനായാലും താൻ കള്ളനാണെന്നു സമ്മതിക്കുക പതിവില്ല. കട്ട മുതലുകളോടു കള്ളന്മാരെ പിടിച്ചാലും അതൊന്നും കട്ടതല്ലെന്നു വരുത്താൻ വേറെ എന്തെങ്കിലും ചില ന്യായങ്ങളും വ്യാജങ്ങളും പ്രയോഗിച്ചുനോക്കുക പതിവാണു്. ഇതിനുദാഹരണമായി ഒരു ചെറുകഥ ഇവിടെ പറയാൻ തരമുണ്ടു്. എന്റെ അച്ഛൻ ഒരു ദിവസം ഉണ്ണാൻപോയ സമയത്തു് പറക്കുന്ന പെണ്ണിന്റെ മകൻ ഗോപാലൻ എന്ന ചെക്കൻ അച്ഛന്റെ പത്തായപ്പുരയിലെ മുറിയും, അവിടെയുള്ള പെട്ടിയും തുറന്നു ഒരുപ്പിക എടുത്തു. പകൽ പന്ത്രണ്ടുമണിയ്ക്കാണിതു്. അദ്ദേഹം ഊണു കഴിഞ്ഞു വന്നപ്പോൾ മുറി തുറന്നുകിടക്കുന്നു. നോക്കിയപ്പോൾ പെട്ടിയും തുറന്നിരിക്കുന്നു. ഈ ഗോപാലൻ കട്ടിലിന്റെ ചുവട്ടിൽ പതുങ്ങിയിരിക്കുന്നതുമുണ്ടു്; "എന്റെ ഈ മുറിയും പെട്ടിയും എന്തിനാണു തുറന്നതു്" മറുപടിയില്ല. നിർബ്ബന്ധിച്ചപ്പോൾ വായയിൽനിന്നു ഒരു ഉപ്പികയെടുത്തു താഴെവെച്ചു. ഉപ്പിക വായയിലുണ്ടായിരുന്നതുകൊണ്ടാണു് ആളും മിണ്ടാതിരുന്നതു്. "എന്തിനാണു നീ പെട്ടി തുറന്നതെന്നു പറ." അപ്പോളവന്റെ മറുപടി "പഴങ്കുത്തി വെള്ളാൻ" എന്നായിരുന്നു! പഴങ്കുത്തി എന്നതു പിശാകുത്തി—ചാത്തത്തി—യുടെ ആചാരവാക്കാണു്. അവന്റെ കയ്യിൽ ഒരു പിശാകുത്തിയുണ്ടു്. അതു സൂക്ഷിച്ചുവെക്കുവാനത്രെ അച്ഛന്റെ മുറിയും പെട്ടിയും തുറന്നതു്! ഇതുവെല്ലാം വ്യക്തമായിട്ടും മോഷ്ടിക്കാനല്ല പെട്ടി തുറന്നതെന്നതിനു ഇതിലൊന്നെങ്കിലും ഒരു ന്യായം പറയാതെ തീരെ മൗനമായിരിപ്പാൻ അവനും ചങ്കുറപ്പുണ്ടായില്ല.

ഈ പിള്ളയാണെങ്കിൽ 250_ലധികം പ്രാവശ്യം നമ്പൂതിരിമാരെ അകാരണമായി ശകാരിച്ചിട്ടുണ്ട്. അവയിലൊന്നിനുപോലും ശരിയായ തെളിവും, ആവശ്യവും, കാരണവും ആ വിദ്വാൻ കാണിച്ചിട്ടില്ല. അതെന്തെന്നു ചോദിച്ചാൽ അയാൾ മറുപടിപോലും തരുന്നതുമില്ല. സത്യം, ന്യായം, മര്യാദ മുതലായതൊന്നും നോക്കാത്ത ഒരുതരം ദീവട്ടിക്കൊള്ളയല്ലെ ഇതു ? കൊള്ളക്കാർക്ക് ആ വക ചോദ്യമൊന്നുമില്ല. കൊള്ള ചെയ്ത മുതൽ തിരികെ കൊടുക്കുകയോ ശിക്ഷ പറയുകയോ ചെയ്യുന്നതെന്നു മാത്രമെ അവർക്ക് നോട്ടമുള്ളു. അതുതന്നെയാണു ഇയാളുടെയും നില. ഇയാൾ കൊള്ള ചെയ്ത മുതൽ ആർക്കും തിരികെ പിടുങ്ങാൻ കഴികയില്ലെന്നു—ഇയാൾ പുലമ്പിയ തെമ്മാടിത്തങ്ങൾ ഇല്ലാതാക്കാൻ ആർക്കും സാധിക്കയില്ലെന്നു—അവന്നറിയാം. അതുമാത്രമെ അയാൾക്കു വേണ്ടൂ. പിന്നെ ആരെങ്കിലും എന്തെങ്കിലും പറഞ്ഞുകൊള്ളട്ടെ. അതിന്നൊക്കെ മറുപടി പറയാൻ മെനക്കെട്ടിട്ടു കാര്യമെന്താണ് ? ആർക്കാണതുകൊണ്ടാവശ്യം ? അതിനിതൊക്കെ ചോദിക്കുക മാത്രമല്ല നിർബ്ബന്ധവും ആക്ഷേപവും പ്രയോഗിച്ചിട്ടുകൂടി യാതൊരു മറുപടിയും പറയാതെ ഇങ്ങിനെയിരിക്കുവാൻ ചങ്കുറപ്പുള്ളവർ അത്തരം കൊള്ളക്കാരല്ലാതെ ലോകത്തിൽ മറ്റാരുമുണ്ടാവില്ല.

“ത്രിമധുരം അകത്ത്, തടി പുറത്ത്” എന്നൊരു കഥയുണ്ട്. മൂകാംബിക്ഷേത്രത്തിലെ ത്രിമധുരം സേവിക്കുന്നതു ബുദ്ധി വൈശദ്യം മുതലായതുണ്ടാവാൻ വിശേഷമാണ്. പക്ഷെ ജനക്കാരനു വാങ്ങാനും ശാന്തിക്കാരനു കൊടുക്കാനും ഭാഗ്യമുണ്ടായാൽ മാത്രമെ അതു കിട്ടുകയുമുള്ളു. സാധാരണ ദിവസങ്ങളിലെല്ലാം അതു അവിടെയുള്ള അഗാധമായ ഒരു പൊട്ടക്കിണറ്റിൽ നിക്ഷേപിക്കുകയാണു പതിവ്. ഒരാൾ ഉപായത്തിൽ തലേദിവസം രാത്രി ആ കിണറ്റിൽ ഇറങ്ങിനിന്നു. കാലത്തു ത്രിമധുരം വീണപ്പോൾ അതു സേവിക്കുകയും ചെയ്തു. അപ്പോഴേക്കു ആളുകൾ കണ്ടെത്തി അയാളെപ്പിടിച്ചു

ടി തുടങ്ങി. അപ്പോൾ അവൾ പറഞ്ഞ വാക്കാണത്രെ "ത്രിമധുരം അകത്തു്, അടി പുറത്തു്" എന്നതു്. ഇനി നിങ്ങൾ എത്ര തല്ലിയാലും ത്രിമധുരം വയററിൽനിന്നെടുക്കാൻ കഴികയില്ലല്ലോ. അതുതന്നെയാണു പിള്ളയുടെയും നില. "എനിയ്ക്കു പറയാനുള്ളതു പറഞ്ഞുകഴിഞ്ഞു. ഇനി നിങ്ങൾ എന്നെപ്പററി എന്തുവേണമെങ്കിലും എന്തെങ്കിലും പറഞ്ഞോളിൻ. ഞാൻ പറഞ്ഞതെല്ലാം ഇല്ലാതാക്കാൻ കഴികയില്ലല്ലോ."

ഈ നില സ്വീകരിച്ചിരിക്കുന്ന ഇയാൾ പെൻഷൻപററിപ്പിരിഞ്ഞ ഒരു കാളേജുപ്രൊഫസറാണെന്നല്ലേ പറയുന്നതു്! എൻെറ കേരളത്തിലെ വിദ്യാഭ്യാസവകുപ്പേ! ഇത്തരം സന്താനങ്ങളെ നിനക്കു പ്രസവിക്കേണ്ടിവന്നതു് തലയിലെഴുത്തെന്നല്ലാതെ മറെറാന്നും പറയാനില്ല. മററു സ്റ്റേററുകളിലുള്ള നിൻെറ ശേഷക്കാരിൽ ഒരുത്തിപോലും ഇത്തരക്കാരെ പ്രസവിച്ചിട്ടുണ്ടാവില്ല. മേലിലെങ്കിലും ഇത്തരം ദുസ്സന്താനങ്ങളെ നിനക്കു ജനിപ്പിക്കാൻ സംഗതി വരുത്തരുതെന്നു പ്രാർത്ഥിക്കട്ടെ! അതുമല്ലേ എന്നെക്കൊണ്ടു ചെയ്യാനാവൂ!

ഈ അവസരത്തിൽ ഒരു ഫലിതം പറയാൻ രസം തോന്നുന്നു. ഒരിക്കൽ ഒരു വായാടി ശ്വാസം നിർത്താതെ ഇതുവരെ പ്രസംഗിച്ചുകൊണ്ടു താൻ സർവ്വജ്ഞനാണെന്നു വരുത്തിത്തീർത്തു. കുറച്ചിട കിട്ടിയപ്പോൾ ക്ഷമയോടെ അതു കേട്ടിരിക്കേണ്ടിവന്ന മറെറയാൾ പറഞ്ഞു "നമ്മൾ രണ്ടുപേരും കൂടിയാൽ സർവ്വജ്ഞത്വം തികയും, പിന്നെ അറിവില്ലാത്തതായി ഒന്നുമുണ്ടാവില്ല" എന്നു്. ആദ്യത്തെയാൾ "നിങ്ങളെന്താണങ്ങിനെ പറയുന്നതു്?" രണ്ടാമൻ "നിങ്ങൾ സർവ്വജ്ഞനാണെന്നു സമ്മതിച്ചുവല്ലോ. പക്ഷേ നിങ്ങൾ ഒരു വങ്കനാണെന്ന വസ്തുത മാത്രം നിങ്ങൾക്കറിവില്ല; അതു എനിക്കറിയുകയും ചെയ്യാം. അപ്പോൾ നമ്മൾ രണ്ടുപേരും ചേർന്നാൽ സർവ്വജ്ഞത്വമായല്ലോ."

ഇളംകുളത്തിന്റെ ചരിത്രപാണ്ഡിത്യത്തെയും ഗവേഷണപാടവത്തെയും പററി പറയേണ്ടതും എന്താണെന്നുള്ളചോദ്യമാകുന്നു. അദ്ദേഹവും ഞാനും കൂടിയാൽ ചരിത്രപാണ്ഡിത്യം തികഞ്ഞതായി. എന്തെന്നാൽ അദ്ദേഹം ചരിത്രകാരനും, ചരിത്രപണ്ഡിതനും, ചരിത്രഗവേഷകനും, ചരിത്രം സൃഷ്ടിക്കുന്ന ആളുമാണെന്ന അദ്ദേഹത്തിന്നു തീച്ചയുണ്ട്. യഥാർത്ഥചരിത്രം മനസ്സിലാക്കിയിട്ടില്ലെന്നു മാത്രം അദ്ദേഹത്തിന്നറിഞ്ഞുകൂട. ആ പരമാർത്ഥം ഞാൻ മനസ്സിലാക്കിയിട്ടുമുണ്ട്.

പാണ്ഡവന്മാരുടെ അമ്മയായ കുന്തി ഒരിക്കൽ പാഞ്ചാലിയെ അനുഗ്രഹിച്ചതിങ്ങിനെയാണ്. "നിനക്കു ഭാഗ്യവാന്മാരായ പുത്രന്മാരുണ്ടാവട്ടെ, അല്ലാതെ ശൂരന്മാരും വിദ്വാന്മാരുമായ പുത്രന്മാരല്ല ഉണ്ടാവേണ്ടതു്. എന്തെന്നാൽ എന്റെ പുത്രന്മാരെല്ലാം ശൂരന്മാരും വിദ്വാന്മാരുമാകുന്നു. പക്ഷെ അവരെല്ലാം നാടുവിട്ടു് കാട്ടിലെയ്ക്കു പോകേണ്ടതായിട്ടാണ വന്നതു്."* ഇളംകുളത്തിന്റെ സമ്പ്രദായം കാണുമ്പോഴേ നായർസമുദായത്തോടു എനിക്കു പറയാൻ തോന്നുന്നതു് എന്താണെന്നൊക്കെ ഇതുതന്നെയാകുന്നു. പ്രഫസർമാരും, ലക്ചർമാരും, പ്രിൻസിപ്പാൾമാരും ഉണ്ടാവേണ്ടവരല്ല നായർസമുദായം ആഗ്രഹിക്കേണ്ടതു്. മഹാത്മാക്കന്മാരും, സത്യസന്ധന്മാരും, സത്സ്വഭാവികളുമായ ജനങ്ങളുണ്ടാവാനാകുന്നു. എന്തെന്നാൽ ഒരു കോളേജ്‌പ്രഫസറാണെങ്കിലും ഇളംകുളം ദുസ്സ്വഭാവിയും, അസൂയാലുവും, അകാരണവൈരിയും, കള്ളം പറയുന്നവനും ആയിട്ടാണല്ലോ തീർന്നിരിക്കുന്നതു്.

———:O———

* ഭാഗ്യവന്തം പ്രസൂയേഥാ, മാ ശൂരം, മാ ച പണ്ഡിതം
ശൂരാശ്ച കൃതവിദ്യാശ്ച മമ പുത്രാ വനം ഗതാഃ — മഹാഭാരതം.

അദ്ധ്യായം 2

# ശകാരമന്ത്രി പുത്തേഴത്ത് രാമമേനോൻ

## I പുത്തേഴത്തിന്റെ വിധി

കെ. ദാമോദരന്റെ കേരളചരിത്രത്തെപ്പററി പുത്തേഴത്ത് രാമമേനോനവർകഠം എഴുതിയ അഭിപ്രായം 1963 മാർച്ച് 10-ാംനു-യിലെ എക്സ്പ്രസ്സ് പത്രത്തിൽ പ്രസിദ്ധംചെയ്തിരുന്നു. അതിൽ എന്നെപ്പററി കുറെ അധിക്ഷേപിച്ചിട്ടുണ്ടെന്നും, അതു വായിച്ചിട്ടില്ലെങ്കിൽ വായിച്ച് മറുപടി എഴുതേണ്ടതാണെന്നും എന്റെ ഒരു സ്നേഹിതനായ കുഞ്ഞിണി ഭവദാസൻനമ്പൂതിരി എനിക്കെഴുതി. താമസിയാതെ ആ ലക്കം വാങ്ങി വായിക്കുകയും അദ്ദേഹത്തിന്റെ അനാവശ്യവും അപ്രകൃതവുമായ അധിക്ഷേപം കാണുകയും ചെയ്തു. രാമമേനോനവർകഠം പ്രായവും പഴക്കവും ചെന്നയാളും, പെൻഷൻപററിയ ഡിസ്ട്രിക്ട് ജഡ്ജിയുമാണല്ലോ. അതിനാൽ അദ്ദേഹം ശരിയായ തെളിവു കൂടാതെയോ തെളിവറിയാതെയോ പക്ഷപാതമായി ഒന്നും എഴുതിയിരിക്കയില്ലെന്നും, ഭവദാസൻനമ്പൂതിരി തെററിദ്ധരിച്ചതാവാനേ വഴിയുള്ളുവെന്നാണ് ഞാൻ വിചാരിച്ചത്. പക്ഷെ ലേഖനം വായിച്ചപ്പോഠം ആ വിചാരം മാറി; അദ്ദേഹം എഴുതിയപോലെ തികച്ചും തെററായിട്ടാണ് രാമമേനോൻ എഴുതിയിരിക്കുന്നതെന്നും വ്യക്തമായി. അദ്ദേഹം എന്നെപ്പററി എഴുതിയിരിക്കുന്നതിങ്ങനെയാകുന്നു.

"മറെറാരു രാജ്യത്തായിരുന്നെങ്കിൽ കഠിനശിക്ഷയ്ക്കു പാത്രമായിരുന്ന, കുപ്രസിദ്ധ തെറിപ്പുസ്തകങ്ങളുടെ കർത്താവായ സാക്ഷാൽ കാണിപ്പയ്യൂർ ശങ്കരൻനമ്പൂതിരിപ്പാട്......" തെളിവും

ന്യായവും കാണിയ്ക്കാതെ ഇങ്ങിനെ ശിക്ഷ മാത്രം എഴുതുന്നതു് മര്യാദക്കാൎക്കു യോജിച്ചതല്ല. അതൊരു പെൻഷൻജഡ്ജിക്കുടിയാണെങ്കിൽ അപരാധവുമാകുന്നു. എങ്കിലും ഞാൻ ഇതിനെ അത്ര കാൎയ്യമാക്കിക്കരുതിയില്ല. എൻ്റെ പേരിൽ കൊണ്ടുവന്ന ചാൎജ്ജിനെ ശരിയായ തെളിവു അദ്ദേഹത്തിൻ്റെ പക്കലുണ്ടാകണമെന്നും കുറ്റം സമ്മതിയ്ക്കയല്ലാതെ എനിയ്ക്കു തിപ്പുണ്ടാവുകയെന്നു തോന്നായ്കയാൽ അത്ര പുറത്തിടാതിരുന്നതാവുകയെന്നുമാണ് ഞാനാദ്യം വിചാരിച്ചതു്. അതിനാൽ ഞാൻ വിനയത്തോടും ബഹുമാനത്തോടും കൂടി അദ്ദേഹത്തിന്നിങ്ങനെ എഴുതി.

കുന്നംകുളം,
26—3—'63.

മ. രാ. രാ. ശ്രീ

പുത്തേഴത്തു് രാമൻമേനോനവർകൾക്കു്, തൃശ്ശൂർ.

ഈ മാൎച്ച് 10-ാംനു-യിലെ 'എക്സ്പ്രസ്സിൽ' കെ. ദാമോദരൻ്റെ കേരളചരിത്രത്തെപ്പറ്റി നിങ്ങൾ എഴുതിയ അഭിപ്രായം അടുത്ത ഒരു ദിവസത്തിലേ ഞാൻ കണ്ടുള്ളു. അതിൽ ഒരിടത്തു് ഇങ്ങിനെ പറഞ്ഞിരിയ്ക്കുന്നുവല്ലോ. "......മറ്റൊരു രാജ്യത്തായിരുന്നെങ്കിൽ കഠിനശിക്ഷയ്ക്കു പാത്രമായിരുന്ന കുപ്രസിദ്ധ തെറിപ്പുസ്തകങ്ങളുടെ കർത്താവായ സാക്ഷാൽ കാണിപ്പയ്യൂർ ശങ്കരൻനമ്പൂതിരിപ്പാടും......" ഞാൻ അറിഞ്ഞുകൊണ്ടു് അങ്ങിനെ കുറ്റകരമാണെന്നു പറയാവുന്ന വിധത്തിൽ ഒന്നും എഴുതിയിട്ടില്ല; എഴുതുകയുമില്ല. അതിനാൽ നിങ്ങൾ അതെഴുതുമ്പോൾ മനസ്സിലുണ്ടായിരുന്ന പുസ്തകങ്ങളും അവയിലെ ഭാഗങ്ങളും ഏതെല്ലാമാണെന്നറിവാൻ എനിയ്ക്കാഗ്രഹമുണ്ടു്. അതറിവിക്കുവാൻ അപേക്ഷിയ്ക്കുകയും ചെയ്യുന്നു. ഇപ്രകാരം തെറ്റുകൾ പറ്റിയിട്ടുണ്ടെങ്കിൽ അതുകളെ മനസ്സിലാക്കി

പശ്ചാത്തപിക്കുവാനും മേലിൽ അതിനെ വരാതെ സൂക്ഷിക്കുവാനും ഉപകരിക്കുമല്ലൊ.

പക്ഷെ ഈ അവസരത്തിൽ ഒരു സംഗതികൂടി നിങ്ങളുടെ ദൃഷ്ടിയിൽ കൊണ്ടുവരാൻ ഞാനാഗ്രഹിക്കുന്നു. ഞാനിക്കിടയിൽ പ്രസിദ്ധംചെയ്ത പുസ്തകങ്ങൾ ഒരുതരം പത്രികകളാകുന്നു. അവയ്ക്കു കാരണമായിട്ടുള്ള ചില കള്ളന്യായങ്ങളുണ്ടു്. അതു് ഇളകുളത്തിന്റെ പ്രസിദ്ധീകരണങ്ങളുമാകുന്നു. അന്യായത്തിന്നനുസരിച്ചാണു പത്രിക കൊടുക്കേണ്ടതു് എന്നു പറയേണ്ടതില്ലല്ലൊ. അതിനാൽ അന്യായങ്ങളും കൂടി നോക്കിയിട്ടല്ലാതെ എന്റെ പത്രികകളെപ്പററി ഒരു വിധി എഴുതുന്നതു് ശരിയാവില്ലെന്നാണു എനിക്കു നിങ്ങളെ അറിയിക്കുവാനുള്ളതു്.

'പിള്ളമാഹാത്മ്യം' എന്നൊരു ചെറുപുസ്തകവും 'നായന്മാരുടെ പൂർവ്വചരിത്രം 2-ാം ഭാഗ'വും ഓരോ കോപ്പി ബുക്ക്പോസ്റ്റായി ഞാൻ രജിസ്റ്റർചെയ്തു് നിങ്ങൾക്കയയ്ക്കുന്നുണ്ടു്. ആ പിള്ളമാഹാത്മ്യവും പൂർവ്വചരിത്രം 2-ാം ഭാഗത്തിൽ താഴെ പറയുന്ന പേജുകളിലെ No Pain Injection എന്നു കാണുന്ന ഭാഗങ്ങളും ഒന്നു ശ്രദ്ധയോടുകൂടി വായിച്ചാൽ ഇളകുളം നമ്പൂതിരിമാരുടെ പേരിൽ കൊണ്ടുവന്നിട്ടുള്ള കള്ളച്ചാർത്തുകളുടെ എന്താണൊരു സ്വരൂപം മനസ്സിലാകുന്നതാണു്.

പേജ്നമ്പ്രുകൾ :- 1, 20, 25, 42, 72, 96, 116, 123, 128, 144, 170, 193, 213, 233, 275, 283, 293, 310.

യഥാവസരം മറുപടി പ്രതീക്ഷിച്ചുകൊണ്ടു്, സ്വന്തം

(ഒപ്പ്)

കാണിപ്പയ്യൂർ ശങ്കരൻനമ്പൂതിരിപ്പാട്.

ഇതിന്നദ്ദേഹം അയച്ച മറുപടിയാണ് താഴെ ചേർക്കുന്നതു്.

തൃശ്ശിവപേരൂർ,
27—3—'63.

ശ്രീ

ബ്രഹ്മശ്രീ

കാണിപ്പയ്യൂർ ശങ്കരൻനമ്പൂതിരിപ്പാട് തിരുമനസ്സിലേയ്ക്കു്.

തിരുമേനി അയച്ച എഴുത്തും രജിസ്റ്റ് ബുക്കപോസ്റ്റും കിട്ടി. ഇതിലേറെ എന്നെ ആദരിച്ചതിന്നു എന്റെ ആദരാഞ്ജലികൾ.

"ശിക്ഷാർഹമായ തെറിപ്പുസ്തകങ്ങളുടെ കർത്താവ്" എന്നു തിരുമനസ്സിലെക്കുറിച്ച് പറഞ്ഞു എന്നാണല്ലോ എന്റെ പേരിലുള്ള ആരോപണം. ആ സംഗതി—തെറിപ്പുസ്തകമെഴുതി എന്ന സംഗതി—തിരുമേനി സമ്മതിക്കുന്നു, ആ കത്തിൽതന്നെ. അതുകൊണ്ടു ഞാൻ പറഞ്ഞതു് അനർഹമോ അവാസ്തവമോ അല്ല. എന്നാൽ തിരുമേനി പറയുന്ന ഇതുകളും അതിലുമധികം പറഞ്ഞതിനുള്ള മറുപടിയാണതു്, അന്യായത്തിന്നുള്ള പ്രതിക്രിയയാണതെന്നാകുന്നു തിരുമേനിയുടെ സമാധാനവും തർക്കവാദവും. ഒരാൾ ഉടുത്ത ഭ്രാന്തൻ, മറേറയാൾ ഉടുക്കാത്ത ഭ്രാന്തൻ. രണ്ടാളും ഭ്രാന്തന്മാർതന്നെ. അവരുടെ ഭ്രാന്തിന്റെ ഏക്കം നോക്കാൻ ആരിരിക്കുന്നു? അതു് ഭ്രാന്താലയസൂക്ഷിപ്പുകാരനോ ഡോക്ടറോ ചെയ്യട്ടെ.

ബ്രഹ്മാവിന്റെ മുഖത്തുനിന്നുത്ഭവിച്ച ബ്രാഹ്മണാഢ്യനും, മനുഷ്യപൂജ്യനും, സാത്വികാഗ്രേസരനുമായ ഒരാൾക്ക വിചാരിക്കുവാനോ പറയാനോ എഴുതാനോ സാധിക്കുന്ന വാക്കുകളാണോ തിരുമുഖത്തുനിന്നു നിർഗ്ഗളിച്ചതു്? ഭൃഗുമഹർഷി മനഃപൂർവ്വം നെഞ്ചത്തു ചവുട്ടിയപ്പോൾ 'അയ്യോ പാദം നൊന്തുവോ' എന്നു ചോദിക്കുകയും, ആ ചവിട്ടുപാട് അലങ്കാരമായി എന്നും മായ്ക്കാതെ ധരിക്കുകയും ചെയ്ത വിഷ്ണുദേവന്റെ ആരാധ്യൻ പറയാമോ "എന്നെ ഒന്ന ചവിട്ടി

യപ്പോൾ ഞാൻ തന്നെ ചാടിട്ടി" എന്ന്. തിരുമേനിയുടെ പുസ്തകത്തിലെ ചില തെറികൾ കേൾക്കാനിടയായി. അതിന്റെ ഉടമസ്ഥതയെക്കുറിച്ച് തർക്കവുമില്ല. എന്റെ മേൽപറഞ്ഞ വാക്കുകളെ നീതീകരിക്കാനും മതി. ഇപ്പോൾ അയച്ചിരിക്കുന്നത് തെറിയുടെ പിന്നത്തെ ഭാഗങ്ങളായ പുസ്തകങ്ങളാണെന്നു കാണുന്നു. തിരുമനസ്സിലേയ്ക്കു തെറിപ്പാട്ട് വിശ്വസാഹിത്യനാമമായിരിക്കാം. എന്നാൽ എനിക്കത്രയുള്ള ബ്രാഹ്മണത്വമില്ല. കുലശ്രേഷ്ഠത, ജാതിമഹത്വം, പാണ്ഡിത്യം, പ്രായം ഇതൊന്നുംതന്നെ ഈ വ്യവസായത്തിൽ തിരുമനസ്സിലേയ്ക്കു ബാധകമല്ലെങ്കിൽ 'ശാന്തം പാപം' എന്നു പ്രാർത്ഥിക്കയേ നിവൃത്തിയുള്ളൂ. ഞാനേതായാലും ഇതു വായിച്ച സമയം കളയാനോ പാപം വർദ്ധിപ്പിക്കാനോ ഒരുക്കമില്ല.

എന്ന്, ഭക്ത്യാദരപുരസ്സരം
പുത്തേഴത്തു രാമമേനോൻ. (ഒപ്പ്)

അദ്ദേഹം തെളിവു ശേഖരിക്കുകയോ അന്വേഷിക്കുകപോലുമോ ചെയ്തിട്ടില്ലെന്നതോ ഇരിക്കട്ടെ, എന്റെ ഭാഗത്തേക്കു ഞാൻ ഹാജരാക്കിയ തെളിവുകൾ അദ്ദേഹം വായിക്കാൻ കൂട്ടാക്കുകയില്ലെന്നു എഴുതുകയും ചെയ്തിരിക്കുന്നു! അതു വായിച്ചാൽ അദ്ദേഹത്തിനു പാപം വർദ്ധിക്കുമത്രെ!! ഇതു കണ്ടപ്പോൾ ഭയമോ, ലജ്ജയോ, ആശ്ചര്യമോ എന്തൊക്കെയോ—പല വികാരങ്ങളുമുണ്ടായി. എന്റെ പേരിൽ അദ്ദേഹം കൊണ്ടുവന്നിട്ടുള്ള ചാർജിനു സംശയാതീതമായ തെളിവ് അതിലുണ്ട്; ഇനി യാതൊരു ചോദ്യത്തിനും അവകാശമില്ല; ജീവപര്യന്തം കഠിനതടവിനോ അതുപോലെയുള്ള മറ്റെന്തെങ്കിലും വലിയ ശിക്ഷയ്ക്കോ വിധിക്കുകയേ വേണ്ടൂ. തെളിവു പോരെന്ന കാരണത്താൽ എന്നെ ശിക്ഷിക്കാതിരിക്കുവാൻ നിവൃത്തിയില്ല. അങ്ങിനെ എന്നെ ശിക്ഷിക്കാതിരിക്കാൻ ഒരേ ഒരു കാരണമേയുള്ളൂ; അതു ഞാൻ ഇന്ത്യാരാജ്യത്താണു താമ

സിക്കുന്നതെന്നും, മററു ഗവൺമെൻറുകാർക്കൊന്നും ഇവിടെ വന്ന എന്നെ പിടിച്ചുകൊണ്ടുപോയി ശിക്ഷിക്കാൻ അധികാരമില്ലെന്നും മാത്രമാണ്. തെളിവിൻെറ കാര്യത്തിൽ ആരും ചോദ്യംചെയ്തില്ല. തെളിവാവശ്യപ്പെട്ടുകൊണ്ട് ഞാനെഴുതിയ കത്തിന്ന ഇങ്ങിനെ ഒരു മറുപടി അദ്ദേഹം സംശയംകൂടാതെ അയച്ചതിൽനിന്ന അദ്ദേഹം അങ്ങിനെയാണ വിചാരിക്കുന്നതെന്ന കാര്യം തീർച്ചയാണല്ലൊ. ഒന്നാംതരം തെളിവ്. ഞാൻ കുററക്കാരൻതന്നെ; സംശയമില്ല!!

അദ്ദേഹം കൊണ്ടുവന്ന ആരോപണത്തിന്ന തെളിവു കാണിക്കാനാണല്ലൊ ഞാൻ ആവശ്യപ്പെട്ടത്. അതിന്നുള്ള മറുപടിയിൽ ഈ ചവിട്ടുകഥ എഴുതിയതിൽ അദ്ദേഹം എന്നെ ഉപദേശിച്ചിരിക്കയാകുന്നു. തൻെറ മാറിടത്തിൽ ചവിട്ടിയപ്പോൾ കാലിന്ന വേദനയുണ്ടായോ എന്ന ഖേദപ്പെടുകയും, ആ ചവിട്ടിയ വടു ഒരലങ്കാരമെന്ന നിലയിൽ എല്ലാവർക്കും കാണത്തക്കവിധം മാറിടത്തിൽ സ്ഥിരമായി വെച്ചുകൊണ്ടിരിക്കുകയുമാണല്ലൊ മഹാവിഷ്ണു ചെയ്തത്. അതുപോലെ മേനോനവർകൾ എന്നെ അധിക്ഷേപിച്ചെഴുതിയതിൽ അദ്ദേഹത്തിൻെറ കയ്യിന്ന കഴച്ചിൽ പററിയോ എന്ന ഖേദത്താൽ ഞാൻ മെഴുക്കു പുരട്ടി തലോടിക്കൊടുക്കുകയും, അധിക്ഷേപ വാചകങ്ങളാം ഭഗവൽകീർത്തനങ്ങളെപ്പോലെ ഞാൻ കാണാപ്പാഠം പഠിച്ച് എല്ലാവരും കേൾക്കത്തക്കവിധം എപ്പോഴും ഉരുവിട്ടുകൊണ്ടു നടക്കുകയും വേണമെന്നാകുന്നു. എത്ര ഭംഗിയായ ഉപദേശം! ഇത്രയും വലുതായ ഒരു തത്വം ഉപദേശിച്ചുതന്നതിനാൽ ഞാൻ അദ്ദേഹത്തെ ഗുരുനാഥനായി വരിക്കുകയും, ഈ ഉപദേശത്തെ വേദമായി സ്വീകരിക്കുകയും ചെയ്യുന്നു.

ഈ സന്ദർഭത്തിലും താമരമേനോൻ സങ്കോചംകൂടാതെ ഈ പുരാണകഥ ഉപദേശിക്കുന്നതു കാണുമ്പോൾ പണ്ടൊരിക്കൽ കേട്ടിട്ടുള്ള ഒരു തത്വകഥയാണ ഓർമ്മവരുന്നത്. ഒരു സരസൻ ഒരു തത്തയു

ഒരു വാചകം പഠിപ്പിച്ചു. "എനിക്കതിനെക്കുറിച്ചു സംശയമില്ല" എന്നായിരുന്നു അതു്. എന്തു ചോദിച്ചാലും ഏതു സന്ദർഭത്തിലും അതിന്റെ ഉത്തരമതാണു്. അതുപോലെ ഇദ്ദേഹം ഒരു പുരാണകഥ പഠിച്ചുവെച്ചിട്ടുണ്ടു്. സന്ദർഭമേതായാലും വിഷയമെന്തായാലും കാര്യം എന്തിനെയായാലും വിരോധമില്ല; ആ കഥ അങ്ങു പറയും; എല്ലാം സമർത്ഥിച്ചതായി അഭിമാനിക്കുകയും ചെയ്യും. അതുതന്നെ.

ഇളംകുളം നമ്പൂതിരിമാരെ ശകാരിച്ചിട്ടുള്ളതിനെപ്പറ്റി കുറ്റൊരസ്വാരസ്യം പുറപ്പെടുവിച്ചിട്ടാണു എന്നെ അധിക്ഷേപിച്ചതെങ്കിൽ എത്ര മര്യാദയായിരുന്നു. അതിനെപ്പറ്റി ശബ്ദിക്കുകപോലും ചെയ്തിട്ടില്ല. ഇളംകുളം എന്തു പറഞ്ഞാലും വിഷ്ണുദേവൻ ഭൃഗുവിന്റെ ചവിട്ടടി അലങ്കാരമായി സ്വീകരിച്ചപോലെ അതെല്ലാം പിള്ള നമ്പൂതിരിമാർ കൊടുത്തതായ അവാർഡായി സ്വീകരിച്ചു മെഡലുണ്ടാക്കി മാറത്തു കെട്ടിത്തൂക്കി നടക്കണമെന്നാണല്ലോ ആ ഉപദേശത്തിന്റെ സാരം. എന്നാൽ തോന്നിപ്പോകും മി: രാമമേനോനെ എത്ര അധിക്ഷേപിച്ചാലും അദ്ദേഹത്തിനു പരിഭവമുണ്ടാവില്ലെന്നും അധിക്ഷേപവാക്യങ്ങൾ കാണാപ്പാഠം പഠിച്ചു് അദ്ദേഹം എല്ലാപ്പോഴും എല്ലാവർക്കും കേൾക്കത്തക്കവിധത്തിൽ പാടിക്കൊണ്ടുനടക്കുമെന്നും വിശ്വസിക്കാമല്ലോ. തോന്നിപ്പോകും മേനോനെ ഇങ്ങനെ വിമർശിക്കുവാൻ ധൈര്യപ്പെടുന്നതു് അതിനാലാകുന്നു. എന്നിരുന്നാലും ഒരു കാര്യം പറഞ്ഞേക്കാം. എനിക്കതിനൊന്നും സാധ്യമല്ല. അധിക്ഷേപിക്കുന്നവരാരായാലും തക്കതായ മറുപടി പറയാതിരിക്കാൻ എനിക്കു ക്ഷമയില്ല; ശരിക്കു കഴിവനുസരിച്ചു പറയുകയും ചെയ്യും. ആ പരമാർത്ഥം മേനോൻ അറിഞ്ഞിരിക്കുന്നതു് നന്നു്. ഏതായാലും ഇതിനെ ഒരു ജഡ്ജി (മദ്ധ്യസ്ഥൻ) പരസ്യമായി പറയുന്നതു് ഇതാദ്യത്തേതാവും. "സിദ്ധാന്തി വഴക്കറികയില്ല" എന്ന പഴമൊഴി പ്രസിദ്ധമാണു്. അതിനു ഇത്രയും നല്ലതായ ഒരു സാമ്പിൾ വേറെ കാണാൻ പ്രയാസമായിരിക്കും.

ഇളകുളം കള്ളച്ചരിത്രങ്ങളും കെട്ടിച്ചമച്ചുണ്ടാക്കി ഇതൊക്കെ നമ്പൂതിരിമാരെ ശകാരിച്ചിട്ടും പുത്തേഴൻ അദ്ദേഹത്തെ എതിർക്കയോ ഉപദേശിക്കപോലുമോ ചെയ്തില്ല. മര്യാദക്കാരനായ ഒരു നായരാണെങ്കിൽ അതിനെ തിരുത്തുവാനും അദ്ദേഹം എതിർക്കേണ്ടതാണു്. അങ്ങിനെ ചെയ്തില്ല. അതിരിക്കട്ടെ. ഞാൻ അതിനു ഒരു മറുപടി പറഞ്ഞതു് ശുദ്ധമായിത്തോന്നുന്നപക്ഷം അതിനിടയാക്കിയതു ഇളകുളമാണെന്നു വിചാരിച്ചിട്ടെങ്കിലും അദ്ദേഹത്തെ കുറ്റപ്പെടുത്തേണ്ടതായിരുന്നു. അതും പുത്തേഴം ചെയ്തില്ല. ഇളകുളം ഇതൊക്കെ കള്ളച്ചരിത്രം സൃഷ്ടിച്ചു ശകാരിച്ചെങ്കിലും ഇതു ശക്തിയായ ഭാഷയിൽ മറുപടി പറയേണ്ടിയിരുന്നില്ലെന്നു എന്നെ ഉപദേശിക്കയാണു ചെയ്തതെങ്കിലും എനിക്കു കുറച്ചു സമാധാനകരമായിരുന്നു. അദ്ദേഹം ചെയ്തതു അതല്ല. ഞാൻ ഒന്നാംതരം തെറിപ്പുസ്തകങ്ങളുടെ കർത്താവാണെന്നു പറഞ്ഞു അധിക്ഷേപിക്കുമാത്രമേ ചെയ്തുള്ളൂ. ഇളകുളത്തിന്റെ നമ്പൂതിരിക്കുറ്റങ്ങളെ കാണിച്ചുകൊടുത്തിട്ടും വായിച്ചില്ല, വായിക്കയില്ലെന്നു വ്യക്തമായി എഴുതുകയും ചെയ്തു!

രാജ്യാവകാശം പാണ്ഡവർക്കാകയാൽ വിട്ടുകൊടുക്കണമെന്നു ശ്രീകൃഷ്ണൻ ദൂതിനു പോയി ദുര്യോധനനോടു പറഞ്ഞു. കൂട്ടാക്കിയില്ല. "അർദ്ധരാജ്യമെങ്കിലും ബത പാണ്ഡവർക്കു കൊടുക്കണ"മെന്നായി, കൂട്ടാക്കിയില്ല. പിന്നെ "അഞ്ചു ദേശമെങ്കിലുമെന്നായി, അഞ്ചു ഗേഹമെങ്കിലുമെന്നായി," ഒന്നിനും കൂട്ടാക്കിയില്ല. ഒടുവിൽ "സൂചികുത്തുവതിനുപോലും പാണ്ഡവർക്കു കൊടുത്തിടാ" എന്നാണല്ലോ ദുര്യോധനന്റെ മറുപടി. ഏതാണ്ടതുപോലെയാണു പുത്തേഴത്തിന്റെയും നില. ഇളകുളം എത്രതന്നെ എത്രതന്നെ അധിക്ഷേപിച്ചാലും പുത്തേഴത്തിനു എതിർപ്പില്ല; ഞാൻ മറുപടി പറയുന്നതു തെറ്റുമാകുന്നു. ഇത്തരം ന്യായാധിപന്മാരുണ്ടാവണം രാജ്യം നന്നാവാൻ. പെൻഷൻപറ്റിപ്പിരിഞ്ഞ ഡിസ്ട്രിക്ട് ജഡ്ജിയാ

ണിക്കുറവാക്കണമെന്നും ഭാഷക്കാനതാണ്". ഇത്രയും കാലം ജഡ്ജിയുദ്യോഗം വഹിച്ചതിൽനിന്നു ഇതാണദ്ദേഹം പഠിച്ചതു്!

ഞാനെഴുതിയ പുസ്തകങ്ങൾ എന്റേതല്ലെന്നു നിഷേധിച്ചിട്ടില്ലല്ലോ. ഞാൻ ശിക്ഷാർഹനാണെന്നതിലേയ്ക്കു മതിയായ തെളിവു് അതാണത്രെ! ഇവിടെ വാദമെന്താണ്? ആ പുസ്തകങ്ങൾ എന്റേതല്ലെന്നാണോ? എന്നെങ്കിലല്ലേ അതു സമ്മതിച്ചതുകൊണ്ടു കാര്യം തെളിയുകയുള്ളു! എന്റെ വാദം അതല്ല. എന്റെ പുസ്തകത്തിൽ ശിക്ഷാർഹമായ ഭാഗം ഏതെന്നു നിങ്ങൾ പറഞ്ഞിട്ടില്ലെന്നും, അതിനാൽ ഏതേതു പുസ്തകങ്ങളിൽ ഏതേതു പേജുകളിലാണ്—വരികളിലാണ്—നിങ്ങൾക്കു ശിക്ഷാർഹമായിത്തോന്നിയ പ്രസ്താവനകൾ ഉള്ളതെന്നു കാണിച്ചുതരണമെന്നുമാണല്ലോ. അതിനാൽ അതല്ലേ അദ്ദേഹം എഴുതേണ്ടിയിരുന്നതു? പുസ്തകങ്ങൾ ഒന്നിലും ഞാൻ നിഷേധിച്ചിട്ടില്ല. അങ്ങിനെയിരിക്കെ എന്റെ എഴുത്തുകൊണ്ടു ഞാൻ ശിക്ഷാർഹനാണെന്നു എങ്ങിനെയാണ് തീരുമാനിക്കാൻ കഴിയുന്നതു്? ഒന്നാംതരം തെളിവുസമ്പ്രദായമാണിതു്.

പുസ്തകങ്ങൾ എന്റേതാണെന്നു ഞാൻ സമ്മതിച്ചതോടെ മേനോന്റെ തെളിവെല്ലാം പൂർത്തിയായെന്നും, ഇനി എന്നിൽ കുറ്റം സ്ഥാപിക്കാൻ മറ്റൊരു തെളിവാവശ്യമില്ലെന്നുമാണ് മേനോൻ പറയുന്നതു്. നന്നായില്ലേ വിധി! പുസ്തകത്തിലെ പ്രതിപാദനങ്ങൾ മുഴുവൻ കുറ്റകരമാണെന്നു വിധിയെഴുതിക്കഴിഞ്ഞു. അതിനപ്പുറമിനി എനിക്കു ചോദിക്കാനധികാരമോ മേനോനു പറയാൻ ബാദ്ധ്യതയോ ഇല്ല. പിന്നെ പുസ്തകത്തെ ഞാൻ നിഷേധിച്ചാൽ അതു എന്റെ വകയാണെന്നു സ്ഥാപിക്കു മാത്രം ചെയ്താൽ മതി; തെളിവു പൂർത്തിയായി. പുസ്തകത്തെ ഞാൻ നിഷേധിച്ചിട്ടില്ലതാനും. അതിനാൽ ഇനിയൊന്നും ചോദിക്കാനില്ല; പ്രതിഭാഗത്തിനു തെളിയിക്കേണ്ടതുമില്ല. എന്നെപ്പിടിച്ചു ശിക്ഷിച്ചുവിടുക മാത്ര

മേ വേണ്ടു. ഇത്രയും തെളിവുശാസ്ത്രം പഠിച്ച മറെറാരാളെ കാണുകയില്ല. രാമമേനോൻ—കീജെ!

"സുപ്രസിദ്ധ ചരിത്രകാരനായ സാക്ഷാൽ പുത്തേഴത്ത് രാമമേനോൻ" എന്ന ഞാൻ എഴുതിയെന്നും, അതിന്ന തെളിവെന്താണെന്ന മേനോൻ എന്നോട്ട ചോദിച്ചുവെന്നും ഇരിക്കട്ടെ. "നിങ്ങൾ രാമമേനോനാണെന്ന സമ്മതിച്ചുവല്ലോ; നിങ്ങൾ ചരിത്രകാരനാണെന്നതിലേക്കുള്ള മതിയായ തെളിവ് അതാകുന്നു, വേറെ തെളിവാവശ്യമില്ല." നന്നായില്ലേ എന്റെ തെളിവ്? ഇതും രാമമേനോൻ എന്റെ പേരിൽ സ്ഥാപിച്ച കുററത്തിന്ന ആധാരമാക്കിയ തെളിവും തമ്മിൽ എന്താണ വ്യത്യാസം? പുസ്തകങ്ങളെ ഞാൻ നിഷേധിച്ചില്ല എന്നതുകൊണ്ട മാത്രം എന്റെ പേരിൽ ആരോപിച്ച കുററം സ്ഥിരീകരിക്കാമെങ്കിൽ അദ്ദേഹം രാമമേനോനാണെന്ന സമ്മതിച്ച സ്ഥിതിക്ക ഞാൻ കൊണ്ടുവന്ന ചാർജ്ജിനേയും സ്ഥിരപ്പെടുത്തിക്കൂടെ? അതിരിക്കട്ടെ.

27—3—'63-ൽ അദ്ദേഹം എഴുതിയ മേൽപ്രസ്താവിച്ച കത്തിന്ന മറുപടിയായി ഞാനിങ്ങിനെ വീണ്ടും ഒരെഴുത്തയച്ചു.

കുന്നംകുളം,
30—3—'63.

രാ. രാ. ശ്രീ
പുത്തേഴത്ത് രാമൻമേനോനവർകൾക്ക്, തൃശൂർ.

27—3—'63-ൽ അയച്ച മറുപടി കിട്ടി. നിങ്ങളുടെ 'എൿസ്പ്രസ്സിലെ' പ്രസ്താവന കണ്ടപ്പോൾ ഇളംകുളം നമ്പൂതിരിമാരെപ്പററി ശകാരിച്ചിട്ടുള്ള ഭാഗങ്ങൾ നിങ്ങൾ വായിച്ചിട്ടുണ്ടാവില്ലെന്ന കരുതിയാണ് പിള്ളമാഹാത്മ്യവും നായന്മാരുടെ പൂർവ്വചരിത്രം 2-ാം ഭാഗവും ഞാൻ നിങ്ങൾക്കയച്ചുതന്നത്. പക്ഷെ ആ പുസ്തകങ്ങൾ വായിക്കുവാൻ ഭാവമില്ലെന്ന മറുപടിയിൽ കാണുന്നു.

വിധി ഇന്നപ്രകാരമാണെന്ന ആദ്യമേ തീരുമാനിച്ചാലും ആ കുററം എതിർകക്ഷിയെ അറിയിക്കുകയും, തെളിവാവശ്യപ്പെടുകയും, അതിന്ന സമാധാനമന്വേഷിക്കുകയും ചെയ്യാതെ ആരും അത്° പരസ്യമായി പ്രസ്താവിച്ചുകണ്ടിട്ടില്ല. ഇത്° ഒരു പുതിയ അനുഭവമാണ്°. 'ഉടുത്ത ഭ്രാന്തൻ', 'ഉടുക്കാത്ത ഭ്രാന്തൻ' എന്ന നിങ്ങൾ പറയുന്നു. ഇതിന്റെ അർത്ഥം ഞാൻ ഇളങ്കുളത്തിനെക്കാൾ അഥവാ അദ്ദേഹത്തെപ്പോലെയെങ്കിലും കുററക്കാരനാണെന്നാണല്ലോ. ഇളങ്കുളം നമ്പൂതിരിമാരുടെ പേരിൽ ആരോപിച്ചിട്ടുള്ള കുററങ്ങൾ മുഴുവൻ ശുദ്ധമേ കള്ളക്കേസുകളാകുന്നു. വിധിയെഴുതുക മാത്രമല്ലാതെ അതിന്നൊന്നും തെളിവോ വിധിന്യായമോ പറയാതിരുന്നതുതന്നെ അതിന്ന തെളിവാണല്ലോ. എന്റെ 'മറുപടി'യിൽ ഞാൻ സത്യം മാത്രമേ പറഞ്ഞിട്ടുള്ളു. അതിന്ന വേണ്ടിടത്തോളം തെളിവുകൾ അതാതു സ്ഥലത്തുതന്നെ കാണിച്ചിട്ടുണ്ട്°. ഇങ്ങിനെയിരിക്കുമ്പോഴാണ ആ ഇളങ്കുളത്തിനെപ്പോലെ നിങ്ങൾ എന്നേയും ഇല്ല്യനിലയിൽ കുററക്കാരനാക്കുന്നത്°. ഇതും ഒരു പുതിയ സമ്പ്രദായമാണ്°. തന്നെ കൊല്ലുമെന്ന തീർച്ചപ്പെട്ടാൽ അതിൽനിന്ന രക്ഷകിട്ടാൻ വേണ്ടി എതിർകക്ഷിയെ കൊന്നാലും കുററമാവില്ലല്ലോ. ഇങ്ങിനെയിരിക്കെ ഞാൻ ഹാജരാക്കിയ തെളിവുകൾ—ആ പുസ്തകങ്ങൾ—വായിച്ചു നോക്കാൻപോലും ഭാവമില്ലെന്ന പറയുന്നത്° കഷ്ടമാണ്°. നിങ്ങളുടെ മര്യാദ അങ്ങിനെ ആയിരിക്കുമോ എന്ന നിശ്ചയമില്ല; എന്നിട്ടും അത്° സങ്കടമാണ്°, തീർച്ചതന്നെ. "മറെറാരു രാജ്യത്തായിരുന്നെങ്കിൽ കഠിനശിക്ഷയ്ക്കു പാത്രമായിരുന്നു" എന്ന നിങ്ങൾ എക്സ്°പ്രസ്സിൽ പ്രസ്താവിച്ചുവല്ലോ. പക്ഷെ "നിങ്ങൾ ജഡ്ജിയുംകൂടിയായാലേ അങ്ങിനെയാകൂ" എന്ന ഞാനും പറയുന്നു.

'ഞായറാഴ്ചവക്കീലന്മാർ' എന്ന പറയുന്നതു കേട്ടിട്ടുണ്ട്°. എന്നാൽ 'എക്സ്°പാർട്ടി ജഡ്ജിമാർ' എന്ന പറയുന്നതായി കേട്ടിട്ടില്ല. ജഡ്ജിയുദ്യോഗം ഒഴിച്ചു ഒരു പെൻഷൻഉദ്യോഗസ്ഥനിൽനിന്ന ഇ

ങ്ങിനെ ഒരു മറുപടി ആരും പ്രതീക്ഷിച്ചിരിയ്ക്കയില്ല. ഏതായാലും എന്റെ തെളിവുകളുംകൂടി ഒന്നു പരിശോധിച്ച് ഈ കാര്യത്തിൽ ഒരു വിധിയെഴുതണമെന്നു ഞാൻ വീണ്ടും അഭ്യർത്ഥിയ്ക്കുന്നു മറുപടി പ്രതീക്ഷിച്ചുകൊണ്ട്, സ്വന്തം

കാണിപ്പയ്യൂർ ശങ്കരൻനമ്പൂതിരിപ്പാട്. (ഒപ്പ്)

**N. B.** ഈ എഴുത്തുകുത്തുകൾ എന്റെ യുക്തംപോലെ പ്രസിദ്ധം ചെയ്യുന്നതാണെന്നും അറിയിയ്ക്കുന്നു. (ഒപ്പ്)

ഈ മറുപടിയുടെ പകർപ്പ് പ്രസിദ്ധംചെയ്യാനായി എക്സ്പ്രസ്സിലേയ്ക്കു 10—4—'63-ൽ അയച്ചു. അതിൽ താഴെ പറയുന്ന വിധത്തിൽ ഒരു കുറിപ്പുകൂടി എഴുതിയിരുന്നു. എക്സ്പ്രസ്സിനെസ്സംബന്ധിച്ചും കുറച്ചു പറയുവാനുണ്ട്. അത് മറ്റൊരിടത്ത് പ്രസ്താവിയ്ക്കാമെന്നു കരുതി തല്ക്കാലം നിർത്തിവെയ്ക്കുന്നു.

എക്സ്പ്രസ്സിലേയ്ക്കയച്ച കുറിപ്പ്:—

“അന്യായം മാത്രം വായിച്ചുനോക്കുകയും, പത്രിക വായിയ്ക്കാതിരിയ്ക്കുകയോ വിലവെയ്ക്കാതിരിയ്ക്കുകയോ ചെയ്തുകൊണ്ട് അന്യായപ്രകാരം വിധിച്ചിട്ടുള്ള (പ്രതിയെ ശിക്ഷിച്ചിട്ടുള്ള) കേസുകൾ ഉണ്ടായെന്നു വരാം. മറിച്ച് പത്രിക മാത്രം വായിയ്ക്കുകയും അന്യായം വായിയ്ക്കാതെ തള്ളിക്കളയുകയും ചെയ്തതായ സംഭവവും ഉണ്ടാവാമെന്നു വെയ്ക്കുക. എന്നാൽ പത്രിക മാത്രം വായിയ്ക്കുകയും, അതിന്നടിസ്ഥാനമായ അന്യായം വായിയ്ക്കാൻ കൂട്ടാക്കാതിരിയ്ക്കുകയും, എന്നിട്ട് പത്രികക്കാരനെ ശിക്ഷിയ്ക്കുകയും ചെയ്തതായ ഒരു കേസ് ലോകത്തിലെവിടെയും ഉണ്ടായിട്ടില്ല; അത്തരം ഒരു വിധി ഇത് ആദ്യത്തേതും, അവസാനത്തേതുമായിരിയ്ക്കുമെന്നു നിസ്സംശയം പറയാം.

“തിന്നുന്ന രാജാവിനു കൊല്ലുന്ന മന്ത്രി” എന്നൊരു ചൊല്ലുണ്ടു്. അതുപോലെ ആ പെൻഷൻഉദ്യോഗസ്ഥനു ഈ പെൻഷൻ ഉദ്യോഗസ്ഥന്റെ സഹായം ഈവിധത്തിലാകുന്നതിൽ തെറ്റില്ല. ഇതിലധികം എന്തു പറയാനാണു്?”

—കാണിപ്പയ്യൂർ ശങ്കരൻനമ്പൂതിരിപ്പാടു്.

ഈ കത്തിനു മറുപടി ആവശ്യപ്പെട്ടിരുന്നുവെങ്കിലും അദ്ദേഹം അയച്ചില്ല. അങ്ങിനെ 2 മാസം 27 ദിവസം കാത്തിരുന്നിട്ടും മറുപടി കാണാതിരുന്നപ്പോൾ ഞാൻ 25—6—’63-ൽ ഒരു റിമൈണ്ടറയച്ചു. അതു മടക്കരശീതിയോടുകൂടി രജിസ്റ്റാക്കുകയും, മറുപടി രജിസ്റ്റ്ചെയ്തയയ്ക്കാൻ 70-പൈസ സ്റ്റാമ്പൊട്ടിച്ചു് എന്റെ മേൽവിലാസം എഴുതിയ ഒരു ലക്കോട്ടു് അതിൽ വെയ്ക്കുകയും ചെയ്തിരുന്നു. എന്റെ എഴുത്തു് അദ്ദേഹത്തിനോ മറുപടി എനിയ്ക്കോ കിട്ടാതെ വരാതിരിപ്പാനാണിങ്ങനെ ചെയ്തതെന്നു എഴുതുകയും ചെയ്തിരുന്നു. അപ്പോഴാണു താഴെ കൊടുത്തിരിയ്ക്കുന്ന പ്രകാരമുള്ള മറുപടി കിട്ടിയതു്. ഞാനയച്ച സ്റ്റാമ്പു് തിരികെ അയയ്ക്കുകയും ചെയ്തിരുന്നു.

തൃശ്ശൂർ,

ശ്രീ 26—6—’63.

“എനിയ്ക്കൊന്നും പറയാനില്ല. ആദ്യത്തെ എഴുത്തിൽ പറഞ്ഞതു വിട്ടു ഒരു വാദപ്രതിവാദത്തിനും ഞാൻ തയ്യാറില്ല. എനിയ്ക്കതിനുള്ള സൌകര്യവും സമയവുമില്ല. ഞാൻ പറഞ്ഞതിനും, ചെയ്തതിനും അങ്ങയ്ക്കു കഴിയുന്ന എന്തു ശിക്ഷയും നല്കി സ്വയം തൃപ്തിപ്പെടാം. എനിയ്ക്കതിൽ പരിഭവവും പരിഭ്രമവുമില്ല. കൊള്ളരുതാത്ത ഒരുത്തനെ ജഡ്ജിയാക്കിയതിനും, അവനു പെൻഷൻ കൂടി കൊടുത്തതിനും, അതു് ചെയ്ത അധികാരത്തോടും ഇഷ്ടമുള്ള

നടപടിയെടുക്കാം. അവൎക്ക പററിയ അബദ്ധത്തിന്ന ഞാൻ ഉത്തരവാദിയല്ല. എന്നെ വെറുതെ വിടേണ്ടതാണെന്ന തോന്നുന്നെങ്കിൽ അങ്ങിനെയോ, അല്ലെങ്കിൽ എന്തു തോന്നുന്ന എങ്കിൽ അതോ ചെയ്യാം. എന്ന്,

പുത്തേഴത്തു രാമമേനോൻ.

അവിടുന്ന ഉള്ളടക്കംചെയ്തിരുന്ന കവർ അങ്ങിനെത്തന്നെ തിരിച്ചയച്ചിരിക്കുന്നു.”

നാളും പ്രായവും ചെന്ന ഒരു പെൻഷൻ ഡിസ്ട്രിക്ട് ജഡ്ജി കേവലം സംസ്കാരശൂന്യന്മാരെപ്പോലെ ഇങ്ങിനെ ഒരു മറുപടി എഴുതിക്കണ്ടപ്പോൾ എനിക്കു കഠിനമായ വ്യസനവും ലജ്ജയും വന്നു; എൻെറ പേരിൽ അദ്ദേഹം ആരോപിച്ച കുററത്തിന്ന തെളിവു കാണിക്കാനോ, ഞാൻ ഹാജരാക്കിയ തെളിവുകൾ നോക്കുവാൻ പോലുമോ കൂട്ടാക്കിയില്ലെന്ന തീൎച്ചയായല്ലോ. അതിനാൽ ഞാൻ അദ്ദേഹത്തിന്നിങ്ങിനെയും എഴുതി.

കുന്നംകുളം,
12—7—’63.

രാ. രാ. ശ്രീ
പുത്തേഴത്ത് രാമൻമേനോനവൎകൾക്ക്, തൃശ്ശൂർ.

27—6—’63-ൽ അയച്ച മറുപടി കിട്ടി. ഞാൻ നിങ്ങളോട ഒരു വാദപ്രതിവാദത്തിന്നൊന്നും ആവശ്യപ്പെട്ടിട്ടില്ല; അതിന്ന ഞാൻ ഒരുക്കവുമില്ല. ഞാൻ കഠിനശിക്ഷയ്ക്കു പാത്രീഭവിക്കുമായിരുന്ന കുററം എൻെറ പുസ്തകങ്ങളിലുണ്ടെന്ന നിങ്ങൾ പറഞ്ഞിരിക്കുന്നു. അതിനുള്ള തെളിവു കാണിക്കണമെന്ന മാത്രമാണ് ഞാൻ 30—3—’63-ൽ നിങ്ങൾക്കയച്ച എഴുത്തിലാവശ്യപ്പെട്ടിട്ടുള്ളത്. ഈ പരമാൎത്ഥം ആ കത്തു നോക്കിയാലറിയാം. അത് ചോദിക്കു

നുള്ള അവകാശം എനിക്കുണ്ട്. അതറിയുന്നത് എനിക്കാവശ്യവുമാകുന്നു. അതുപോലെതന്നെ അതറിവുതരേണ്ടതായ ബാധ്യതയും ചുമതലയും നിങ്ങൾക്കു തികച്ചുമുള്ളതാണ്. അതാവശ്യപ്പെട്ടതാണെന്നു നിങ്ങൾ വാദപ്രതിവാദമായി വ്യാഖ്യാനിക്കുന്നത്.

ആരെങ്കിലും മറ്റൊരാളുടെ പേരിൽ കുറ്റമാരോപിക്കുകയാണെങ്കിൽ അതിന്നടിസ്ഥാനമായ തെളിവും അവിടെത്തന്നെ കാണിക്കുക പതിവാണ്. നിങ്ങളാണെങ്കിൽ എന്റെ പേരിൽ കുറ്റമാരോപിക്കുകയല്ലാതെ അതിന്നടിസ്ഥാനമായ തെളിവൊന്നും 'എക്സ്പ്രസ്സി'ൽ കാണിച്ചിട്ടില്ല. ഇപ്പോൾ ഞാൻ അതിന്റെ തെളിവു ചോദിച്ചിട്ട് മറുപടി പറയുവാനും നിങ്ങൾ ഒരുക്കമില്ല. എന്റെ പുസ്തകങ്ങളിൽ കുറ്റകരമായിട്ട് ഒന്നുമില്ലെന്ന് എനിക്കുറപ്പുണ്ട്. അത് തെളിയിക്കുകയും സ്ഥാപിക്കുകയും ചെയ്യേണ്ടതായ ആവശ്യവും എനിക്കുണ്ട്. നിങ്ങൾക്കുള്ള തെളിവു കണ്ടാലല്ലാതെ എനിക്കു എതിർതെളിവു കൊണ്ടുവരുവാൻ സാധ്യമല്ലല്ലോ. പരമാർത്ഥം ഇങ്ങിനെയിരിക്കെ ഞാൻ തെളിവാവശ്യപ്പെട്ടിട്ടുകൂടി നിങ്ങൾ പറയാതിരിക്കുന്നത് ന്യായശൂന്യവും തെറ്റുമാകുന്നു. അതിനാൽ ഒന്നുകിൽ നിങ്ങൾ എന്നിൽ കൊണ്ടുവന്ന കുറ്റം എന്റെ ഏതേതു പുസ്തകങ്ങളിൽ ഏതേതു പേജുകളിലാണുള്ളതെന്നു സംശയത്തിന്നിടയില്ലാത്ത വിധത്തിൽ വ്യക്തമായി പറയണം. അല്ലെങ്കിൽ നിങ്ങളുടെ പത്രപ്രസ്താവന പിൻവലിച്ച് വ്യസനം പ്രദർശിപ്പിക്കുകയും പരസ്യമായി മാപ്പ് ചോദിക്കുകയും വേണം. രണ്ടും ചെയ്യാത്തപക്ഷം സംഗതി കൂടുതൽ വഷളാവാനിടവന്നേക്കുമെന്ന് ഞാൻ നിങ്ങളെ സഗൌരവം അറിയിക്കുന്നു.

ഏതെങ്കിലും ഒരാൾ മറ്റൊരാളുടെ പേരിൽ കുറ്റമാരോപിച്ചാൽ താൻ കുറ്റം ചെയ്തിട്ടില്ലെന്നോ അഥവാ താൻ ചെയ്തത് കുറ്റമല്ലെന്നോ സ്ഥാപിക്കുകയാണ് മര്യാദക്കാർ ചെയ്യുക പതിവ്. എന്നെ നിങ്ങൾ അകാരണമായി അധിക്ഷേപിച്ചിരിക്കുന്നുവെന്ന

കേരളസാഹിത്യ അക്കാദമി

ഞാൻ നിങ്ങളെ കുറ്റപ്പെടുത്തുന്നു. കുറച്ചെങ്കിലും മാനമുള്ളവരാണെങ്കിൽ അതിൽ അസുഖം തോന്നുകയും തന്നിൽ ആരോപിച്ച കുറ്റത്തെ നിഷേധിച്ച് നിർദ്ദോഷിത്വത്തെ തെളിയിക്കുകയും ചെയ്യാതിരിക്കുകയില്ല. നിങ്ങളാണെങ്കിൽ അതിനു തെളിവു കാണിക്കുന്നതും തയ്യാറില്ല. പകരം അതിനു പറയുന്ന മറുപടിയാണ് കുറ്റം ചെയ്തിട്ടില്ലെന്നു തെളിയിക്കുകയല്ല. "അതൊക്കെ കഴിയുന്ന എല്ലാ ശിക്ഷയും നല്കി സ്വയം തൃപ്തിപ്പെടാ"മെന്നു പറയുകയാകുന്നു. നിങ്ങൾ കുറ്റം ചെയ്തിട്ടുണ്ടെന്നു സമ്മതിക്കുകയും, ഞാൻ അതിനു പകരം ചോദിക്കാൻ തയ്യാറാവില്ലെന്നോ എതിർക്കുവാൻ കഴിവില്ലെന്നോ ഉള്ള ഗർവ്വമല്ലെങ്കിൽ മറ്റെന്താണതിന്റെ അർത്ഥം? ഇത് മര്യാദക്കാർ യോജിച്ച മറുപടിയല്ല. തെമ്മാടിത്തവും ധിക്കാരവുമാകുന്നു. മറ്റാരോടെങ്കിലുമാണ് നിങ്ങൾ ഈ നിലപാടെടുത്തിരുന്നതെങ്കിൽ മുഖത്തോട്ടും ചെകിട്ടത്തടിയുമാണ് കിട്ടുമായിരുന്നതെന്നും, ആ ദൗർഭാഗ്യം നിങ്ങൾക്ക് അനുഭവിക്കാനിടവരാത്തത് ഞാനായതുകൊണ്ടാണെന്നും ഓർമ്മിപ്പിച്ചുകൊള്ളുന്നു.

ഒരു നമ്പൂതിരി വഴിയെപ്പോകുമ്പോൾ എതിരെ വന്ന ഒരു തസ്കരൻ കയ്യിലുള്ള പണവും ആഭരണങ്ങളുമെല്ലാം തട്ടിപ്പറിച്ചു. "ഇങ്ങനെ തട്ടിപ്പറിക്കുന്നതിനു കാരണമെന്താണ്? അതെല്ലാം എന്റെ സ്വന്തമാണ്. എനിക്കതൊക്കെ തിരിച്ചു തരണം" എന്നു ആവശ്യപ്പെട്ടപ്പോൾ അയാൾ പറയുകയാണ്. "എനിക്കൊന്നും പറയാനില്ല; ഒരു വാദപ്രതിവാദത്തിനൊന്നും ഒരുക്കവുമില്ല. നിങ്ങളുടെ ഇഷ്ടംപോലെ എന്നെ ശിക്ഷിക്കാം." എന്തൊരു മര്യാദയായ മറുപടി!

നിങ്ങൾ തെറ്റുചെയ്തിട്ടുണ്ടെന്നും ഇനി ഒഴിഞ്ഞുമാറുകയല്ലാതെ എന്തു പറഞ്ഞാലും അത് കൂടുതൽ വ്യക്തമാവുകയേ ചെയ്യൂ എന്നും നിങ്ങൾക്കറിയാം. ഇതിനെ എന്നിൽ നിങ്ങൾ ആരോപിച്ചിട്ടുള്ള കുറ്റത്തിനു തെളിവു തരാനോ, നിങ്ങളിൽ ഞാൻ

കൊണ്ടുവന്നിട്ടുള്ള കുററത്തിനു തെളിവു ചോദിക്കുന്നതൊ തയ്യാറാവാതെ ഒഴിഞ്ഞുമാറുന്നതിനു മറെറന്താണർത്ഥം?

നിങ്ങൾ എന്നിൽ ആരോപിച്ച കുററം എൻെറ ഏതേതു പുസ്തകങ്ങളിൽ ഏതേതു പേജുകളിലാണെന്നു വ്യക്തമായി അറിവുതന്നുവരെ നിങ്ങൾ ചെയ്ത കുററത്തിനു പരിഹാരമാവില്ലെന്നും ഞാൻ വീണ്ടും ഓർമ്മപ്പെടുത്തുന്നു.

എന്നു്, കാണിപ്പയ്യൂർ ശങ്കരൻനമ്പൂതിരിപ്പാടു്. (ഒപ്പു്)

ഈ കത്തിനു ഇന്നുവരെ മറുപടി കിട്ടിയിട്ടില്ല.

ഒരാളിൽ എന്തെങ്കിലും കുററം ചുമത്തിയാൽ അയാളെ അറിയിക്കുകയും സമാധാനം ചോദിക്കുകയും വേണം; സമാധാനം പറയാതിരിക്കുകയോ തൃപ്തികരമല്ലാതിരിക്കുകയോ ചെയ്താൽ മാത്രമെ ശിക്ഷിക്കാവുള്ളു. ഇതത്രെ സാമാന്യനിയമമാണ്. അങ്ങിനെയല്ലാതെ ആരെങ്കിലും ആരെയെങ്കിലും ശിക്ഷിച്ചതായി കേട്ടിട്ടുണ്ടോ? എന്നാൽ ഈ കേസിൽ അതൊന്നുമുണ്ടായിട്ടില്ല. അങ്ങിനെ നോക്കുമ്പോൾ പുറത്താക്കലിന്റെ വിധി ലോകത്തിലെല്ലാം സാർവ്വത്രികമായിട്ടുള്ള സാമാന്യനിയമത്തിന്നെതിരാണ്. എന്നോടു സമാധാനം ചോദിക്കുകയോ എനിക്കു പറയുവാനുള്ളതു് കേൾക്കുകയോ വേണ്ടെന്നുതന്നെ വെക്കുക. എൻെറ പേരിൽ വിധിച്ച ശിക്ഷയ്ക്കു അദ്ദേഹം കണ്ടതായ കാരണമെങ്കിലും വ്യക്തമാക്കേണ്ടതായിരുന്നില്ലേ? രാമമേനോൻ അതും ചെയ്തിട്ടില്ല; ശിക്ഷ വിധിക്കുക മാത്രമാണല്ലോ ചെയ്തിരിക്കുന്നതു്.

ഇനി ഇതിനെ മറെറാരു വിധത്തിൽ പരിശോധിക്കുക. എൻെറ പ്രസ്താവനകൾ വ്യാജമാണെന്നോ അടിസ്ഥാനമില്ലാത്തവയാണെന്നോ അദ്ദേഹത്തിന്നാക്ഷേപമില്ല. തെളിവു ചോദിക്കാത്തതുകൊണ്ടു് ആ കാര്യം വ്യക്തമാണ്.

അപ്പോൾ വന്നുകൂടിയ താല്പര്യം മറ്റൊരു രാജ്യത്താണെങ്കിൽ കഠിനശിക്ഷയ്ക്കു പാത്രീഭവിപ്പാൻതക്ക തെറികളാണ് നായർസമുദായം സദാ പ്രവർത്തിച്ചുകൊണ്ടിരിക്കുന്നതെന്നാണല്ലൊ. ഇതു പരോക്ഷമായി തങ്ങളെത്തന്നെ അപമാനിക്കലാണെന്നു മേനോൻ ഓർക്കുന്നില്ല. പിന്നെ അധിക്ഷേപിക്കാനുള്ള ബദ്ധപ്പാടിൽ ആ കാര്യം മറന്നുപോയതാവണം. പക്ഷെ ഒരു കാര്യത്തിൽ അദ്ദേഹത്തെ സമ്മതിക്കണം. എന്തെന്നാൽ അദ്ദേഹം പറഞ്ഞതു പരമാർത്ഥം മാത്രമാണെന്നുള്ളതാകുന്നു. അതിനാൽ ഞാൻ പറഞ്ഞതു തെറികളാണെങ്കിലും സത്യം പറഞ്ഞു എന്നതു മാത്രമാണല്ലൊ എന്നിലുള്ള കുറ്റം. അതു ഞാൻ നിഷേധിച്ചിട്ടേയില്ല; നിഷേധിക്കുകയുമില്ല. ഇത്രയും എഴുതിയപ്പോൾ എന്റെ ചെറുപ്പത്തിൽ നടന്നതായ ഒരു കഥ ഓർമ്മവരുന്നു. അതിവിടെ പറയാൻ തരം തോന്നുന്നു്.

എന്റെ അമ്മാത്ത് കരൂർ മനയും, അവിടത്തെ കുഞ്ഞുനമ്പൂതിരിപ്പാടിന്റെ അമ്മാത്ത് എന്റെ ഇല്ലവുമാകുന്നു. ചെറുപ്പത്തിൽ ഞങ്ങൾ ഒരുമിച്ചു കളിക്കുകയും തമ്മിൽത്തല്ലുകയും പതിവുണ്ടായിട്ടുണ്ട്. ഒരിക്കൽ ഞങ്ങൾ തമ്മിൽ ഒരു വാദമുണ്ടായി. എന്റെ അമ്മാത്താണ് അധികം നല്ലതെന്നും കുഞ്ഞേട്ടന്റെ അമ്മാത്ത് ചീത്തയാണെന്നു ഞാനും, അതിനു വിപരീതമായി ജ്യേഷ്ഠനും വാദിക്കയാണുണ്ടായത്. ജ്യേഷ്ഠന്റെ അമ്മാത്ത് ചീത്തയാണെങ്കിൽ എന്റെ ഇല്ലമാണ് ചീത്തയെന്നും, എന്റെ അമ്മാത്തു ചീത്തയെന്നാൽ ജ്യേഷ്ഠന്റെ ഇല്ലം ചീത്തയെന്നാണർത്ഥമെന്നും ആ അവസരത്തിൽ രണ്ടുപേരും ഓർക്കുന്നില്ല. ഈ വാദം കണ്ടിട്ട് കാരണവന്മാർ ചിരിച്ചിരുന്നതായി ഓർമ്മതോന്നുന്നുണ്ട്. മേനോനു ഇപ്പോൾ പറ്റിയ അബദ്ധം ഇതുതന്നെയാകുന്നു. ഞാൻ സത്യമേ പറഞ്ഞിട്ടുള്ളു, ആ കാര്യത്തിൽ മേനോനാക്ഷേപവുമില്ല; അദ്ദേഹത്തിനുള്ള ആക്ഷേപം ഞാൻ 'തെറികൾ എഴുതി' എന്നുള്ളതല്ലൊ; മറിച്ചു എന്റെ പ്രസ്താവ

നാകാംക്ഷ തെളിവു മതിയായില്ലെന്നല്ല. അതു് അദ്ദേഹത്തിൻെറ ആദ്യത്തെ കത്തിൽനിന്നു വ്യക്തമാകുന്നുണ്ടു്. എൻെറ അഭിമാനവും അതുതന്നെയാണു്. ഞാൻ വേണ്ടിടത്തോളം തെളിവുകൾ അതാതു സ്ഥലത്തുതന്നെ കാണിച്ചിട്ടുണ്ടു്. അപ്പോൾ മറെറാന്നുള്ള ആക്ഷേപത്തിൻെറ സാരം "സത്യമായാലും അതു പരസ്യമായി പറഞ്ഞതു തെററായെന്നാ"ണല്ലോ. ആ കാര്യത്തിൽ ഞാൻ എതിരാണു്. ഞാൻ പറഞ്ഞതെല്ലാം തെറികളാണെങ്കിൽ നായർസമുദായത്തിലെ നടപടികൾ അങ്ങിനെയായതുകൊണ്ടു മാത്രമാണെന്നു രാമമേനോൻ സമ്മതിക്കുന്നു. അപ്പോൾ രാമമേനോൻ ഒരു ജഡ്ജിയോ, ഇവിടെയുള്ളതു് അദ്ദേഹത്തിൻെറ ഗവർമ്മെണ്ടോ ആണെങ്കിൽ എന്നെ ജീവപര്യന്തം തടവിനോ, വധശിക്ഷയ്ക്കോ മററോ ശിക്ഷിക്കത്തക്ക വിധം എന്നിൽ കണ്ടതായ കുററം നായർസമുദായത്തിലുള്ള 'തെറി'നടപടികൾ അതേവിധത്തിൽ തെളിവുസഹിതം പ്രസ്താവിച്ചുവെന്നതു മാത്രമാണു്. അത്തരം നടപടികൾ നായർസമുദായത്തിലില്ലെന്നോ, ഞാൻ പറഞ്ഞതു കളവാണെന്നോ, തെളിവു പോരെന്നപോലുമോ അദ്ദേഹത്തിന്നാക്ഷേപമില്ലല്ലോ.

ഇനി മറെറാരുവിധം ആലോചിക്കുക. നാടുകടത്തലോ ജീവപര്യന്തം തടവോ മററോ കഠിനശിക്ഷ അനുഭവിക്കത്തക്ക കുററം എന്നിൽ പുത്തേൻ ആരോപിച്ചിട്ടുണ്ടല്ലോ. സാധാരണ മര്യാദക്കാരൻതന്നെ തക്കതായ തെളിവും കാരണവും കൂടാതെ മററാരുളിൽ കുററം ചുമത്തുക പതിവില്ല; അങ്ങിനെ ചെയ്യുന്നപക്ഷം അതു് നൃശംസതമാനം തെററാകുന്നു. എന്നാൽ രാമമേനോനാണെങ്കിൽ എന്നിൽ കുററം ചുമത്തുക മാത്രമല്ലാതെ യാതൊരു തെളിവും അവിടെ കാണിച്ചിട്ടില്ലെന്നതോ ഇരിക്കട്ടെ, തെളിവെന്താണെന്നു കാണിച്ചതവസാനായി—എൻെറ ഏതെതു പുസ്തകങ്ങളിൽ ഏതെതു പേജുകളിൽ ഏതെതു വരികളാണു കുററകരമെന്നു വ്യക്തമാക്കിയ

തയാറായി—ഞാൻ ആവശ്യപ്പെട്ടിട്ടും അദ്ദേഹം അതിന്നു കൂട്ടാക്കിയില്ല. മാത്രമല്ല (വാദപ്രതിവാദത്തിന്നും) കൂടുതൽ എന്തെങ്കിലും പറയാനും ഒരുക്കമില്ലെന്നു പറയുകയും ചെയ്തു; പോര, എന്നിട്ടിയുമുള്ളവിധം അദ്ദേഹത്തെ ശിക്ഷിയ്ക്കുമെന്ന ധിക്കാരപൂർവ്വമായ തെമ്മാടിത്തവും പറഞ്ഞിരിയ്ക്കുന്നു! അപ്പോഴം എന്റെ പേരിൽ ആരോപിച്ച കുറ്റം ഗുരുതരമേ കള്ളക്കേസാണെന്ന്, ഇതിന്റെ തെളിവു ചോദിച്ചുള്ളുമെന്ന അറിയാതിരുന്നതുകൊണ്ടാണ് അങ്ങനെ കുറ്റംചുമത്തിയതെന്നും, അതിനാലാണ് ചോദിച്ചിട്ടും തെളിവു തരാതെ ഒഴിഞ്ഞുമാറുക മാത്രമല്ല തെമ്മാടിത്തം പറകൂടി ചെയ്യുന്നതെന്നും സ്പഷ്ടമല്ലേ? പെൻഷൻപറ്റുന്നേടത്തോളം കാലം ജഡ്ജിയുദ്യോഗം ഭരിച്ചു ഇയാൾ അതിൽനിന്ന് തെളിവ്, ന്യായം, മാധ്യസ്ഥ്യം എന്നിവയെപ്പറ്റി പഠിച്ചതായ പാഠം ഇതുമാത്രമാണെന്നല്ലേ വന്നതു! കാരസ്കരത്തിൻകുരു പാലിലിട്ടാൽ കാലാന്തരെ കയ്പു ശമിപ്പതുണ്ടോ?—എന്നല്ലാതെ മറ്റെന്താണ് പറയുക!

തെളിവു ചോദിച്ചപ്പോഴം കഴിഞ്ഞു, ഇളക്കലും പതറിത്തുടങ്ങി. പിന്നീട് എന്തു ചോദിച്ചാലും മറുപടി അയയ്ക്കാതെ മൌനമവലംബിച്ചു. ആരും ചോദ്യംചെയ്യില്ലെന്നു തോന്നിയപോലെ കള്ളച്ചരിത്രങ്ങൾ എഴുതിയപ്പോഴം അദ്ദേഹം കരുതിയുള്ളൂ. ചോദ്യം തുടങ്ങിയപ്പോഴം വിവശകവുമായി. തെളിവെല്ലാം അതാതു സ്ഥലത്തുണ്ടെന്നോ, ഇനി തെളിവൊന്നും ആവശ്യമില്ലെന്നോ, തെളിവു ഹാജരാക്കിയാലും വായിയ്ക്കയില്ലെന്നോ വാദിയ്ക്കാനൊന്നും അദ്ദേഹത്തിന്ന ധൈര്യമുണ്ടായില്ല. അത്രയെങ്കിലും വിവേകം അദ്ദേഹം കാണിച്ചു. നമ്മുടെ രാമമേനോനാണെങ്കിൽ അവിടംകൊണ്ടൊന്നും അവസാനിപ്പിച്ചില്ല. അദ്ദേഹം പിന്നെയും വാദിയ്ക്കുകയാണ്. തെളിവെല്ലാം പൂർത്തിയായി, ഇനിയൊന്നും ആവശ്യമില്ല, അതിനാൽ ഒന്നും ചോദിയ്ക്കുകയും വേണ്ട, ചോദിച്ചാൽ

അദ്ദേഹം ഒന്നും പറയുകയുമില്ല, വിധിയും എഴുതിക്കഴിഞ്ഞു. ഇത്രയും പറയാൻ ധൈര്യവും ചങ്കുറപ്പുമുണ്ടായതു് അദ്ദേഹത്തിൻെറ യോഗ്യതതന്നെയാകുന്നു. ഇളങ്കുളം പെൻഷൻപററിയ ഒരു കാളേജുപ്രഫസർ മാത്രമാണു; പുത്തേഴനാണെങ്കിൽ പെൻഷൻപററിയ ഡിസ്ത്രിക്ട് ജഡ്ജിയാണല്ലൊ. അവർ തമ്മിലുള്ള വ്യത്യാസവും അതുതന്നെയാകുന്നു. ഈവിധം വിധിയെഴുതാൻ കഴിവുള്ള പെൻഷൻജഡ്ജിമാർ വേറെയുണ്ടാവില്ല. എന്നെ കഠിനമായി ശിക്ഷിപ്പാൻ—നാടുകടത്തുകയോ ജീവപര്യന്തം തടവോ അനുഭവിപ്പിപ്പാൻ—അദ്ദേഹത്തിനധികാരമില്ലാത്തതുകൊണ്ടു മാത്രമാണു് ഇപ്പോഴും ജയിലിലല്ലാതെ ഞാൻ സ്വതന്ത്രനായി നടക്കുന്നതു്. അദ്ദേഹം ഇപ്പോഴും ഒന്നാം ക്ലാസ്സു മജിസ്ത്രേട്ടോ ഒരു പോലീസുമേധാവിയോ മററൊ അല്ലാതിരിക്കുന്നതാണു് ജനങ്ങളുടെ ഭാഗ്യമായിരിക്കുന്നതു്. അതുമല്ല കഷ്ടം! ഇന്ത്യാഗവമ്മേണ്ടു ന്യായമായ വിധം കുററക്കാരെ ശിക്ഷിക്കുമെങ്കിൽ അങ്ങിനെയെങ്കിലും ഈ മഹാകുററക്കാരനെ—എന്നെ എന്നർത്ഥം—ശിക്ഷിപ്പിക്കാനെങ്കിലും ശ്രമിക്കുമായിരുന്നു. പക്ഷെ എന്തു ചെയ്യാം. ഇന്ത്യാഗവമ്മേണ്ടു അങ്ങിനെ ന്യായമായ വിധത്തിലൊന്നും പ്രവർത്തിക്കുകയില്ല. മററൊരു ഗവമ്മേണ്ടിനെക്കൊണ്ടു ഇവിടെ വന്നു എന്നെപ്പിടിച്ചുകൊണ്ടുപോയി ശിക്ഷിപ്പിക്കാമെന്നു വെച്ചാൽ ഇന്ത്യാഗവമ്മേണ്ടു് അതിന്നൊട്ടു സമ്മതിക്കുകയുമില്ല. അതല്ലെ ഏറെ വിഷമം. "താൻ നാഴി കറപ്പിക്കുകയുമില്ല, മോരിനു പോകുന്നവരെ കുത്തുകയും ചെയ്യും" എന്ന പഴമൊഴിപോലെയാണു ഈ ഗവമ്മേണ്ടിൻെറയും സ്വഭാവം! എന്തു ചെയ്യാം? പുത്തേഴത്തിൻെറ കയ്യിൽ സകല ഭരണാധികാരവും അങ്ങു ഏല്പിച്ചുകൊടുക്കുക മാത്രമെ ഇനി ഇവിടെ ന്യായമായ വിധം കുററക്കാരെ ശിക്ഷിക്കുന്നതിന്നൊരു മാർഗ്ഗമുള്ളു. ഈ പരമാർത്ഥം ഇനിയെങ്കിലും ഭരണകക്ഷിയായ കോൺഗ്രസ്സുകാർ മനസ്സിലാക്കേണ്ടതായ കാലം അതിക്രമിച്ചിരിക്കുന്നു.

മായി ഞാൻ കൊണ്ടുവന്ന ന്യായമാണ് എന്റെ പുസ്തകം. ആ നിലയ്ക്കും രണ്ടും ഒന്നായെടുത്ത് ഉത്തരവിചാരണചെയ്യാനും വിരോധമില്ല. ഇളംകുളത്തിന്റെ പുസ്തകങ്ങൾ ഒന്നോ രണ്ടോ അല്ല; അഞ്ഞൂറെണ്ണവുമല്ല— 18 പുസ്തകങ്ങളിലായി 250–ലധികം പ്രാവശ്യം നമ്പൂതിരിമാരെ അധിക്ഷേപിച്ചിട്ടുണ്ട്. വിധിയെഴുതുക മാത്രമല്ലാതെ ഒന്നിനുപോലും ശരിയായ തെളിവും അദ്ദേഹം കാണിച്ചിട്ടില്ല. തെളിവാവശ്യപ്പെട്ടുകൊണ്ട് ഞാൻ സ്ഥാനസഹിതം ആവശ്യപ്പെട്ടിട്ടും ഇതുവരെ മറുപടി തന്നിട്ടില്ലെന്നു മുൻഅധ്യായത്തിൽനിന്നു മനസ്സിലാക്കുകയും ചെയ്യാം. ഇളംകുളത്തിന്റെ പുസ്തകങ്ങൾ ഉണ്ടായിരുന്നില്ലെങ്കിൽ—അഥവാ അവയെ ഞാൻ കണ്ടിരുന്നില്ലെങ്കിൽ—ഞാനിങ്ങനെ മറുപടി എഴുതുകയും ചെയ്യുമായിരുന്നില്ല.

ചില മനുഷ്യരുടെ ദൃഷ്ടി ടോർച്ചുലൈറ്റുപോലെയാണ്. അതിന്റെ വെളിച്ചംകൊണ്ട് മുമ്പിലുള്ളതു മാത്രമേ കാണൂ. അവിടെ ശക്തിയായ പ്രകാശവുമുണ്ട്. പക്ഷെ അതിനെക്കാണാൻ ടോർച്ചുകൊണ്ടു സാധിയ്ക്കയില്ല. അതിനു വേറെ വിളക്കുകൊണ്ടേ സാധിക്കൂ. പുത്തേഴത്തിന്റെ ദൃഷ്ടിയും അതുപോലെയാണ്. അന്യന്റെ കുറ്റം കാണാനേ അദ്ദേഹത്തിനു കാഴ്ചയുള്ളൂ. തന്റെ കുറ്റങ്ങളും കുറവുകളും കാണാൻ ആ കണ്ണുകൊണ്ടു കഴികയില്ല. ഒന്നാംതരം ടോർച്ചുതന്നെ!

എന്റെ പുസ്തകങ്ങളിൽ പറഞ്ഞ സംഗതികളിൽ ഏതെങ്കിലും സത്യമല്ലെന്നു മേനോനു ആക്ഷേപമുണ്ടോ? ഉണ്ടെങ്കിൽ ഏതു സഭയിൽവെച്ചും അസത്യമല്ലെന്നു തെളിയിയ്ക്കാൻ ഞാനൊരുക്കമാണ്. മേനോൻ അതിനൊരുക്കമുണ്ടോ? പക്ഷെ ഒരു കാര്യംകൂടി ചെയ്യണം. ഇളംകുളം കൊണ്ടുവന്നിട്ടുള്ള ആരോപണങ്ങൾ മുഴുവനും കള്ളക്കേസുകളാണെന്നു ഞാൻ പറയുന്നു. അദ്ദേഹത്തെ ഒരു സഭയിൽ കൊണ്ടുവന്നു ആ കാര്യത്തെപ്പറ്റി ചോദിയ്ക്കാൻ എനി

യ്ക്കു സന്ദർഭമുണ്ടാക്കിത്തരണമെന്നേയുള്ളു. എന്റെ പുസ്തകങ്ങളിലെ പ്രസ്താവനകളിൽ വ്യാജമാണെന്നു തെളിയുന്ന ഓരോ സംഗതിയ്ക്കു ന്യായമായ പരിഹാരം ചെയ്യാൻ തയ്യാറാകുകയാണ്. ഇളകുളത്തിന്റെ പ്രസ്താവനകളിലും വ്യാജമാണെന്നു തെളിയുന്നവയ്ക്കു അതുപോലെ പരിഹാരം ചെയ്യിക്കാമെന്നു അദ്ദേഹം ഏല്ക്കുകയേ വേണ്ടു. രണ്ടാം—പുത്തേഴത്തിന്റെ ഭാഷയിൽ—തെറി പറയുന്നു; പക്ഷേ സംഗതി പരമാർത്ഥമാണ്; അതിൽ അദ്ദേഹത്തിനുപോലും ആക്ഷേപമില്ല. മൂന്നാമതും ഒന്നാംതരം സാഹിത്യഭാഷയിലാണ് എഴുതുന്നതു്. പക്ഷേ അതിലെ കാര്യങ്ങൾ മുഴുവൻ കള്ളച്ചരിത്രങ്ങൾ കെട്ടിച്ചമച്ചുണ്ടാക്കിയതാകുന്നു.

ഇളംകുളം കുഞ്ഞൻപിള്ള ശകാരിക്കുന്ന ആളാണെന്നു (ഉന്മത്തഭ്രാന്തനാണെന്നു) പുത്തേഴത്തിനു സമ്മതമാണല്ലോ. ഇനി അദ്ദേഹം പുസ്തകങ്ങളെഴുതുന്നപക്ഷം നമ്പൂതിരിമാരെ—ആരെയുംതന്നെ—ശകാരിക്കയില്ലെന്നും, ഇപ്പോൾ പ്രസിദ്ധംചെയ്തിട്ടുള്ള പുസ്തകങ്ങളിൽ ഏതെങ്കിലും ഇനിയൊരു പതിപ്പ് അടിക്കുന്നപക്ഷം അതിലെ ശകാരങ്ങളെല്ലാം നീക്കംചെയ്യാമെന്നും അദ്ദേഹത്തെക്കൊണ്ടു സമ്മതിപ്പിക്കുവാൻ പുത്തേഴത്തിനു കഴിയുമോ? അതിനു തയ്യാറുണ്ടോ?

ശകാരവും സ്തുതിയും വേർതിരിച്ചറിയാനുള്ള കഴിവ് അദ്ദേഹത്തിനില്ല. അതിനാൽ അതു മറ്റാരെങ്കിലും പറഞ്ഞുകൊടുത്തേ പറ്റൂ. അദ്ദേഹത്തിന്റെ പുസ്തകങ്ങൾ പരിശോധിച്ച് ശകാരങ്ങളുടെ പട്ടിക തയ്യാറാക്കണം. താങ്കൾക്കൊന്നു ശകാരമാണെന്നു ബോധ്യമുള്ളതു മാത്രം അതിൽ ചേർത്താൽ മതി; അതിനു വേറെ മദ്ധ്യസ്ഥന്മാർ വേണമെന്നില്ല; എനിക്കു പറയാനുള്ളതുംകൂടി കേട്ടിട്ടു വേണമെന്നേ നിർബ്ബന്ധമുള്ളു. അതിനു നിങ്ങൾ തയ്യാറുണ്ടോ? ഞാനതിന്നൊരുക്കമാണ്. പുത്തേഴത്തിനു സൗകര്യമില്ലെങ്കിൽ ഇതിനുള്ള ഒരു പ്രതിനിധിയെ നിശ്ചയിച്ചാൽ മതിയല്ലോ. അങ്ങിനെ ചെയ്യുന്നപക്ഷം എന്റെ പുസ്തകങ്ങളിൽ പുത്തേഴത്തിനു 'തെറി'

യായിത്തോന്നുന്നതിൻെറ പട്ടിക തയ്യാറാക്കാനും, ഇനിയൊരു പതിപ്പുണ്ടാകുന്നപക്ഷം അതെല്ലാം നീക്കംചെയ്യാനും എനിക്കു സന്തോഷമാണു്. ഇളംകുളത്തിനുള്ള മറുപടിയിൽ മാത്രമല്ലാതെ ഞാൻ ആരെയെങ്കിലും അധിക്ഷേപിച്ചതായി—മി: മേനോൻെറ ഭാഷയിലാണെങ്കിൽ തെറിപറഞ്ഞതായി—കാണുകയില്ല. അതിനാൽ മേൽപറഞ്ഞ കാര്യം ഇളംകുളത്തിനോടൊന്നു സമ്മതിപ്പിച്ചാൽ പിന്നെ മേലിൽ അധിക്ഷേപിയ്ക്കയില്ലെന്നതിലേക്കു പ്രത്യേകമായ ഒരു കരാർ ആവശ്യമില്ലല്ലൊ.

ഇളംകുളത്തിനു ഞാനെഴുതിയ മറുപടിപ്പുസ്തകത്തിലാണു് പെൻഷൻജഡ്ജിയവർകൾ 'തെറികൾ' കണ്ടെത്തിയതെന്നോർക്കുന്നല്ലൊ. അദ്ദേഹത്തിൻെറ പുസ്തകങ്ങളിലുള്ള ശകാരങ്ങളെപ്പറ്റി എന്തെങ്കിലും അസന്തോഷം ഈ മേനോൻ പരസ്യമായി പ്രസ്താവിച്ചിട്ടുണ്ടോ? അദ്ദേഹം 'ഉദ്ധത ഭ്രാന്തൻ'എന്നു മേനോനു സമ്മതമാണല്ലൊ. അങ്ങിനെ അസന്തോഷം പ്രകടിപ്പിച്ചിട്ടില്ലെങ്കിൽ അതിൻെറ അർത്ഥം അവയിൽ ആക്ഷേപാർഹമായിട്ടൊന്നും രാമമേനോനു തോന്നിയിട്ടില്ല എന്നല്ലേ? കഠിനശിക്ഷയ്ക്കു പാത്രമാകത്തക്ക വലിയ കുററം എന്നിൽ ചുമത്തിയ സ്ഥിതിയ്ക്കു മൃദുവായ ഭാഷയിലെങ്കിലും ഇളംകുളത്തിനു ഒരു ഉപദേശം കൊടുക്കാതിരുന്നതു് മര്യാദയാണോ? അതു് പക്ഷപാതമല്ലെങ്കിൽ പിന്നെ എന്താണു്?

അദ്ദേഹം ഇങ്ങിനെ ഒന്നു പരിശോധിയ്ക്കാൻ ഒരുങ്ങാത്തതിൻെറ കാരണം വ്യക്തമാണു്. അതിനു തയ്യാറായാൽ എൻെറ ആരോപണങ്ങളെല്ലാം സത്യമാണെന്നു കുറച്ചുകൂടി വ്യക്തവും പരസ്യവുമായിത്തീരുകയേ ചെയ്യൂ. ന്യായാന്യായങ്ങളെയും സത്യാസത്യങ്ങളെയും പരിശോധിയ്ക്കാനോ തെളിവു കാണിയ്ക്കാനോ കൂട്ടാക്കാതെ ശുദ്ധിയെടുക്കുന്നതിനു വേറെ കാരണമെന്താണു്? ആരായാലും ആരുടെ പേരിലായാലും ഒരു കുററം ആരോപിച്ചാൽ അതിനുള്ള തെളിവു കാണിയ്ക്കേണ്ടതല്ലേ? എതിർതെളിവു ഹാജരാക്കി അയാ

ളുടെ നിരപരാധിത്വം തെളിയിക്കുന്നല്ലാതെ പറയുമോ? വിധി പറയുക മാത്രമല്ലാതെ വിധിന്യായമോ തെളിവോ ചോദിച്ചാൽകൂടി പറയാതിരിക്കുകയും, പറയാൻ തയ്യാറില്ലെന്ന വ്യക്തമായി എഴുതുകയും ചെയ്യാൻ ഡിസ്ട്രിക്ട് ജഡ്ജിയല്ല ഗ്രാമം മുൻസിപ്പുപോലും ധൈര്യപ്പെടുമോ? തയ്യാറാകുമോ?

ഇനി അദ്ദേഹം 26—6—'63-ൽ അയച്ച കത്തിലെ ചില വാചകങ്ങളെപ്പററി പറയാം. ഞാൻ 26—3—'63-ൽ അയച്ച എഴുത്തിൽ മി: മേനവനോട് ഒരു കാര്യം മാത്രമേ ആവശ്യപ്പെട്ടിട്ടുള്ളൂ. അത് അദ്ദേഹം എന്നിൽ കൊണ്ടുവന്നിട്ടുള്ള കുററത്തിനു അടിസ്ഥാനമായ തെളിവെന്താണെന്നുമാണല്ലോ. ആ വിവരം മാത്രം അദ്ദേഹം എഴുതിയിട്ടില്ല. അതിനു കഴിവോ ഇഷ്ടമോ ഇല്ലെങ്കിൽ അതു മാത്രം എന്നെ അറിയിച്ചാൽ മതിയായിരുന്നു. അതിനു മേനോനവർകൾക്കു സമയവും സൌകര്യവും ഉണ്ടോ എന്നൊന്നും ഞാൻ ചോദിച്ചിട്ടില്ലല്ലോ; എനിക്കറിഞ്ഞിട്ടാവശ്യവുമില്ല. പിന്നെ എന്തിനാണിതൊക്കെ എഴുതിയതു്.

അതിരിക്കട്ടെ. രാമമേനോനു എന്നെക്കുറിച്ചു പരിഭ്രമമില്ലെന്നെഴുതിയിരിക്കുന്നു. പക്ഷെ അദ്ദേഹത്തിനു എന്നെപ്പററി പരിഭ്രമമില്ലെ എന്നു ഞാൻ ചോദിച്ചിട്ടില്ല. പിന്നെ എന്തിനാണു് ഇതിനെ എഴുതിയതു്? അദ്ദേഹം അത്യന്തം ധീരനാണെന്നു പണ്ടെ കേട്ടിട്ടുണ്ടു്. "അധികസ്യ അധികം ഫലം" എന്നാണല്ലോ. അതിനാൽ ആ ധീരത എന്നെ എഴുതി ഓർമ്മപ്പെടുത്തിയതിൽ തെററില്ല; അതിനു നന്ദിയുമുണ്ടു്. പക്ഷെ അതിനെയൊക്കെയാണെങ്കിലും ഞാനതൊന്നും വിശ്വസിക്കുന്നില്ല. രാമമേനോൻ ഒരു ഭീരുവാണെന്നും എന്നെപ്പററി പേടിച്ചു വിറച്ചുംകൊണ്ടാണു കഴിയുന്നതെന്നും ഇതെല്ലാം വീമ്പുപറച്ചിലാണെന്നുമാണു് എന്റെ വിശ്വാ

സം. ദേഹം വിറയ്ക്കാതെയും ഹൃദയം പിടയ്ക്കാതെയും ആ പെൻഷൻജഡ്ജിയുടെ എന്റെ അടുക്കൽ വന്നു 10 മിനിട്ടെങ്കിലും നില്ക്കുവാൻ കഴിയുമോ എന്നു ഞാൻ ചോദിക്കുകയും, ഉശിരുണ്ടെങ്കിൽ ഇങ്ങിനെ വിമ്പിളക്കാതെ അതൊന്നു കാണിച്ചുതരണമെന്നു ഞാൻ വെല്ലുവിളിക്കുകയും ചെയ്യുന്നു. പിന്നെ ഞാൻ രാമമേനോനെ ശിക്ഷിക്കാൻ ഭാവിച്ചുകൊണ്ടിരിക്കയായിരുന്നു. അതിനു അദ്ദേഹത്തിന്റെ അനുവാദം കിട്ടാതെ അങ്ങിനെ ശിക്ഷിക്കുന്നതു മര്യാദയല്ലല്ലോ. അനുവാദം ചോദിച്ചാൽ തരുമോ എന്നു നിശ്ചയമില്ലാതിരുന്നതിനാൽ ചോദിക്കാൻ ധൈര്യപ്പെടാതെ കഴങ്ങുകയാണു ചെയ്തിരുന്നതു്. ഈ വിഷമം മനസ്സിലാക്കുകയും ചോദിക്കാനിടവരുത്താതെ ദയാപൂർവ്വം അനുവാദം തരികയും ചെയ്തതിൽ സന്തോഷിക്കയും, ഈ ഔദാര്യത്തിനു പ്രത്യേകം നന്ദിപറകയും ചെയ്യുന്നു.

പുത്തേഴത്തിനു ഉദ്യോഗം കൊടുത്തതു് ഗവർമ്മെണ്ടാണെന്നും, തക്ക യോഗ്യതയില്ലാത്തവർക്കു ഉദ്യോഗം കൊടുത്തതു് ഗവർമ്മെണ്ടാകയാൽ ആ കാര്യത്തിൽ അദ്ദേഹം കുറ്റക്കാരനല്ലെന്നും പറയുന്നു. "കിട്ടുന്നതെല്ലാം വാങ്ങുക" എന്ന സമ്പ്രദായം മര്യാദക്കാർക്കു യോജിച്ചതല്ല. തനിക്കർഹതയും തക്ക യോഗ്യതയും അവകാശവുമുള്ളതു് മാത്രമേ മര്യാദക്കാരായ സത്യസന്ധന്മാർ സ്വീകരിക്കുകയുള്ളൂ; അല്ലാത്തതു് ഉപേക്ഷിക്കുകയാണു് ചെയ്യാറു്. രാമമേനോനു അർഹത പോരെന്നു അദ്ദേഹം സമ്മതിക്കുന്നപക്ഷം അതിന്റെ അപരാധം അദ്ദേഹത്തിനുതന്നെയാകുന്നു. അല്ലാതെ എന്തിനാണു ഗവർമ്മെണ്ടിൽ കുറ്റം ചുമത്തുന്നതു്? മേനവന്റെ യഥാർത്ഥ യോഗ്യത ഗവർമ്മെണ്ടിനെക്കാളം കൂടുതൽ അറിവു അദ്ദേഹത്തിനല്ലെ ഉള്ളതു്? അതിനാൽ ഗവർമ്മെണ്ടു് കാര്യം വേണ്ടപോലെ ഗ്രഹിക്കാതെ ഉദ്യോഗം തന്നപ്പോൾ നിരസിക്കയല്ലെ ഈ പുത്തേഴൻ ചെയ്യേണ്ടിയിരുന്നതു്? അതിനാൽ ഉദ്യോഗം തന്നതിൽ ഗവർമ്മെ

ണ്ടിന്നല്ല, അതു സ്വീകരിച്ചതിൽ മേനോനാണു് ആ അപരാധം സ്ഥിതിചെയ്യുന്നതു്. രാമമേനോനിൽ എന്തെങ്കിലും ഒരു കുററം ചുമത്തി ശിക്ഷിപ്പാനാണ ഗവൎമ്മെന്റ ഭാവിക്കുന്നതെന്നും, ആ സമയത്തു് താൻ നിൎദ്ദോഷിയാണെന്നു് അദ്ദേഹത്തിന്നുറപ്പുണ്ടെന്നുമിരിക്കട്ടെ. എന്നാൽ ഒന്നും പറയാതെ ആ ശിക്ഷ സ്വീകരിക്കുമോ? മി: മേനോൻ നിൎദ്ദോഷിത്വം തെളിയിച്ചു് ശിക്ഷയിൽനിന്ന ഒഴിവാവാൻ ശ്രമിക്കാതിരിക്കുമോ? അവനവന്ന തക്ക യോഗ്യതയില്ലെന്ന ബോദ്ധ്യമുള്ളപക്ഷം അതുപോലെ ഈ ഉദ്യോഗവും ത്യജിക്കയല്ലെ ചെയ്യേണ്ടിയിരുന്നതു്? പുത്തേഴൻ ജഡ്ജിയാവാൻ യോഗ്യനല്ലെന്ന അദ്ദേഹംതന്നെ സമ്മതിച്ചിരിക്കയാണല്ലൊ. അപ്പോൾ അദ്ദേഹം ഒരു 'എക്സ്' പാൎട്ടി ജഡ്ജി' യാണെന്ന ഞാൻ സംശയിച്ചതിൽ തെററില്ലെന്ന തീൎച്ചയാണു്.

കൊള്ളരുതാത്തവനെ ജഡ്ജിയാക്കിയതിൽ ഗവൎമ്മെന്റിനെ കുററപ്പെടുത്തുകയും, അതിന്ന ഗവൎമ്മെന്റിനെ അധിക്ഷേപിക്കുകയും ചെയ്യാനാണല്ലൊ മേനോൻ ശിപാൎശിചെയ്യുന്നതു്. അല്ലാതെ താൻ ആ ഉദ്യോഗത്തിന്ന അൎഹനാണെന്നും, തന്റെ ഔദ്യോഗികകാലത്തു് വഷളത്തങ്ങളൊന്നുമുണ്ടായിട്ടില്ലെന്നും തെളിയിപ്പാൻ ശ്രമിച്ചിട്ടില്ല. അതിന്റെ കാരണം അദ്ദേഹത്തിന്ന അതിന്ന സാധ്യമല്ലായ്കയാണെന്ന തീൎച്ചയാണല്ലൊ. സംഗതി പരമാൎത്ഥമാവാമെന്നിരുന്നാൽകൂടി ആൎജ്ജവത്തോടെ ഇതിനെ ഇന്നു പറയുന്നാൾ അധികമുണ്ടാകയില്ല. ഈ വിഷയത്തിൽ അദ്ദേഹത്തിന്ന ഇത്രയും നിസ്സഹായതയാണുള്ളതെന്ന ഞാൻ മനസ്സിലാക്കിയിരുന്നില്ല. ആ കാൎയ്യത്തിൽ എനിക്കു അദ്ദേഹത്തോടു സഹതാപമേയുള്ളു.

# II പുത്തേഴത്തിന്റെ അധിക്ഷേപം

കുന്നംകുളം,

18—7—'63.

ശ്രീ, പുത്തേഴത്ത് രാമമേനോനവർകൾക്ക്,

തൃശ്ശൂർ.

നിങ്ങളുടെ 'കാഴ്ചപ്പാടുകൾ' എന്ന പുസ്തകത്തിലെ 250-ാം പേജിൽ ഇങ്ങിനെ എഴുതിയിരിക്കുന്നുവല്ലോ. "തൃശ്ശൂരിലെ അഡീഷനൽ ജഡ്ജിയായിരിക്കുമ്പോൾ അവിടുത്തെ ഒരു പ്രമുഖവക്കീലിന്റെ വിദ്വേഷത്തിനു പാത്രമാകേണ്ടിവന്നു. തക്ക കാരണവും ന്യായവും കാണിച്ചുകൊണ്ടാണെങ്കിലും അദ്ദേഹത്തിന്റെ ഉത്തമ വിശ്വാസത്തെ ചോദ്യംചെയ്തുകൊണ്ട് ഒരു ജഡ്ജിമെന്റോ, ഓർഡറോ എഴുതേണ്ടിവന്നു. അടികൊണ്ട സർപ്പത്തെപ്പോലെ ക്ഷുഭിതനായ അദ്ദേഹം പടംവിടർത്തി ചീറിക്കൊണ്ട് ആ ഭാഗം റദ്ദാക്കികിട്ടുന്നതിന്നായി എന്റെ പേരിൽ ഹൈക്കോർട്ടിൽ ഒരു ഹർജി കൊടുത്തു. ഫലമൊന്നുമുണ്ടായില്ല. അത് ഒരു 'റിപ്പോർട്ടഡ്' കേസാണ്." ഈ പ്രസ്താവന ആരെക്കുറിച്ചാണ്? ആ വക്കീലിന്റെ പേരുവിവരം അറിവുതരുവാൻ താല്പര്യപ്പെടുന്നു. മാത്രമല്ല നിങ്ങൾ ജഡ്ജിയായിരിക്കുമ്പോൾ ഇങ്ങിനെ ആക്ഷേപിച്ചിട്ടുള്ള മററു വക്കീലന്മാരുടെ പേരുകൾകൂടി അറിയുവാൻ ആഗ്രഹമുണ്ട്. അതും എഴുതിഅയയ്ക്കുവാനപേക്ഷിക്കുന്നു. മറുപടി പ്രതീക്ഷിച്ചുകൊണ്ട്,

സ്വന്തം കാണിപ്പയ്യൂർ ശങ്കരൻനമ്പൂതിരിപ്പാട്.

കുന്നംകുളം,
25—7—'63.

മ. മ. ശ്രീ

പുത്തേഴത്ത് രാമമേനോനവർകൾക്ക്, തൃശ്ശൂർ.

18—7—'63-ൽ ഞാൻ നിങ്ങൾക്ക് ഒരെഴുത്തയച്ചിരുന്നു. അതിനു ഇതുവരെ മറുപടി കണ്ടില്ല. അതിനാൽ അതിന്റെ പകർപ്പ് ഇതോന്നിച്ചയയ്ക്കുന്നു. എന്റെ എഴുത്ത് നിങ്ങൾക്കോ നിങ്ങളുടെ മറുപടി എനിക്കോ കിട്ടാതെ പോയതാവും ഇതിനു കാരണമെന്നു കരുതുന്നു. ഏതായാലും അങ്ങിനെ വരരുതെന്നു വിചാരിച്ചാണ് ഈ എഴുത്തു റജിസ്റ്റർചെയ്തയയ്ക്കുന്നതു്. നിങ്ങളുടെ മറുപടി റജിസ്റ്റർചെയ്തുതന്നെ അയയ്ക്കുന്നതിനുവേണ്ടി 70-പൈസ സ്റ്റാമ്പൊട്ടിച്ച എന്റെ മേൽവിലാസം എഴുതിയ ഒരു ലക്കോട്ട് ഇതിലടക്കംചെയ്യുന്നുണ്ട്. എന്നു, മറുപടി പ്രതീക്ഷിച്ചുകൊണ്ട്

കാണിപ്പയ്യൂർ ശങ്കരൻനമ്പൂതിരിപ്പാട്. (ഒപ്പ്)

(18—7—'63-ൽ അയച്ച എഴുത്തിന്റെ പകർപ്പ്)

കുന്നംകുളം,
30—7—'63.

മ. മ. ശ്രീ

പുത്തേഴത്ത് രാമമേനോൻ അവർകൾക്ക്, തൃശ്ശൂർ.

18—7—'67-ൽ ഞാൻ നിങ്ങൾക്കയച്ച എഴുത്തിനു ഇതുവരെ മറുപടി അയയ്ക്കാത്തതിൽ വ്യസനിക്കുന്നു. മര്യാദക്കാരാരും നഷ്ടമില്ലാത്ത ഉപകാരം ചെയ്യാതിരിക്കുക പതിവില്ല. നിങ്ങൾ ആ കാര്യത്തിൽ വൈമുഖ്യം കാണുന്നതു പരിതാപകരമാണ്! ഇപ്പോഴും ഈ കത്തയയ്ക്കുന്നതു മറ്റൊരാവശ്യത്തിനാകുന്നു.

നിങ്ങൾ തൃശ്ശൂർ അഡിഷനൽ ജഡ്ജിയായിരുന്ന കാലത്ത് ഒരു വിധിന്യായത്തിൽ അഡ്വക്കേറ്റ് ശ്രീ. പി. കെ. സുബ്രഹ്മണ്യയ്യരവർകൾക്ക് അപമാനകരമായ വിധത്തിൽ എന്തോ എഴുതിയെന്നും, അദ്ദേഹം അതിനെപ്പറ്റി ചീഫ്കോർട്ടിൽ ആക്ഷേപം ബോധിപ്പിച്ചുവെന്നും, ആ ഭാഗം റിക്കാർട്ടിൽനിന്നു നീക്കംചെയ്യാൻ ചീഫ്കോർട്ട് കല്പിച്ചുവെന്നും കേട്ടിട്ടുണ്ട്. അതു വാസ്തവമാണോ? അല്ലെന്നാണ് എന്റെ വിശ്വാസം. ഏതായാലും ആ സംശയം തീർക്കണമെന്നാഗ്രഹമുണ്ട്; അതിനു ഏറ്റവും നല്ലതു് നിങ്ങളോടുതന്നെ ചോദിക്കയാണല്ലോ. അതിനാൽ ആ കേംവിയുടെ സത്യാവസ്ഥ എന്താണെന്നു ദയവായി എഴുതിഅയയ്ക്കാൻ താല്പര്യപ്പെടുന്നു. നിങ്ങൾക്കു നഷ്ടമൊന്നുമില്ലാത്തതാകയാൽ ഈ ഉപകാരം ചെയ്യാതിരിക്കയില്ലെന്നാണു വിശ്വാസം. മറുപടി രജിസ്റ്റർചെയ്തയയ്ക്കുന്നതിനു 70-പൈസയുടെ സ്റ്റാമ്പൊട്ടിച്ച് എന്റെ മേൽവിലാസം എഴുതിയ ഒരു കവർ ഇതിലടക്കംചെയ്യുന്നുണ്ട്. എന്ന്,

കാണിപ്പയ്യൂർ ശങ്കരൻനമ്പൂതിരിപ്പാട്. (ഒപ്പ്)

കുന്നംകുളം,

ര. ര. ശ്രീ, 6—8—'63.

പുത്തേഴത്ത് രാമമേനോനവർകൾക്ക്, തൃശ്ശൂർ.

ഞാൻ 30—7—'63-ൽ നിങ്ങൾക്ക് രജിസ്റ്റർചെയ്തയച്ച എഴുത്തിനു മറുപടി അയയ്ക്കാത്തതിൽ വ്യസനിക്കുന്നു. മറുപടിക്കുള്ള സ്റ്റാമ്പയച്ചിട്ടും ഇങ്ങനെ ചെയ്യുന്നതെന്താണ്? പക്ഷെ ഇനി മറുപടി തന്നിട്ടാവശ്യമില്ല. അന്വേഷണംകൊണ്ട് ആ സംഗതിയെപ്പറ്റി സൂക്ഷ്മമായും പരിപൂർണ്ണമായും എനിക്കറിയാൻ കഴിഞ്ഞു. ഇപ്പോൾ മറ്റൊരു സംഗതി അറിയാനാണു ഈ എഴുത്തയയ്ക്കുന്നതു്.

നിങ്ങഠം തൃശ്ശൂർ ജഡ്ജിയായിരിക്കുമ്പോഠം എത്ര വക്കീലന്മാരെ ഇതുപോലെ അധിക്ഷേപിച്ചിട്ടുണ്ട്? വളരെപ്പേരെ അധിക്ഷേപിച്ചിട്ടുണ്ടെന്നാണ് വർത്തമാനം. പ്രാപ്തിയും കഴിവുമുള്ള നല്ല വക്കീലന്മാരെയെല്ലാം ഇതുപോലെ ആക്ഷേപിക്കുക എന്നത് നിങ്ങളുടെ ഒരു സ്വഭാവമാണെന്നു കേഠംക്കുന്നു. അധികമാരും അതിനെ ചെയ്യുകയില്ലെന്നു എനിക്കറിയാം. പക്ഷേ നിങ്ങളെസ്സംബന്ധിച്ചേടത്തോളം സംശയത്തിനു തികച്ചും കാരണമായിട്ടുണ്ട്. ഒന്നിലധികം വക്കീലന്മാരെ നിങ്ങഠം ജഡ്ജ്മെന്റിൽ അധിക്ഷേപിച്ചതായി തെളിഞ്ഞിരിക്കുന്നു. സുബ്രഹ്മണ്യയ്യരവർകളുടെ ആക്ഷേപത്തെ സ്വീകരിച്ച് നിങ്ങഠം അധിക്ഷേപമായി എഴുതിയ ഭാഗം റിക്കാർട്ടിൽനിന്നു നീക്കംചെയ്യുവാൻ ഹൈക്കോർട്ട് കല്പിച്ചുവല്ലോ. അത് ഫുഠംബെഞ്ചു വിധിയുമാകുന്നു. അതിനാൽ അദ്ദേഹത്തിന്റെ ആക്ഷേപം നൂറുശതമാനം ഫലവത്തായിട്ടുണ്ട്. നിങ്ങളുടെ 'കാഴ്ചപ്പാടുകഠം' എന്ന പുസ്തകത്തിലെ 250-ാം പേജിൽ എഴുതിയിരിക്കുന്നതു് "ഒരു പ്രമുഖവക്കീൽ ഒരു ഹരജി കൊടുത്തു...ഫലമൊന്നുമുണ്ടായില്ല" എന്നാണുതാനും. അപ്പോഠം അത് സുബ്രഹ്മണ്യയ്യരല്ലെന്നും വേറെ ഒരാളാണെന്നും, അതിനെ നിങ്ങളുടെ ആക്ഷേപത്തിനു രണ്ടു പ്രമുഖവക്കീലന്മാർ ലക്ഷ്യമായിട്ടുണ്ടെന്നും സ്പഷ്ടമാകുന്നു. ഇപ്പോഠം എനിക്കു ആ പ്രമുഖവക്കീലിന്റെ പേരും കേസ്സുനമ്പ്രും അറിയണം. ഈ സംഗതിക്കുവേണ്ടി 18—7—'63-ൽ മറുപടിക്കുള്ള സ്റ്റാമ്പുസഹിതം ആവശ്യപ്പെട്ടിട്ടും ഇതുവരെ അറിവുതന്നിട്ടില്ലല്ലോ.

അതിനു പുറമെ (1) ശ്രീ. ടി. കെ. നാരായണയ്യർ, (2) ശ്രീ. ആർ. പി. പി. അയ്യർ എന്നീ രണ്ടു വക്കീലന്മാരെക്കൂടി നിങ്ങഠം ജഡ്ജിമെന്റിൽ അധിക്ഷേപിച്ചിട്ടുണ്ടെന്നും, അവർ രണ്ടുപേരും അപ്പീലിൽ ആക്ഷേപിച്ചുവെന്നും, രണ്ടുപേരുടേയും ആക്ഷേപം സ്വീകരിച്ച് അവരെപ്പറ്റി നിങ്ങഠം ചെയ്തതായ പ്രസ്താവനയെ റിക്കാർട്ടിൽ

നിന്നു നീക്കംചെയ്യാൻ കല്പിച്ചുവെന്നും, നിങ്ങൾ പരററ തോററു കൊണ്ടാണു് ആ കേസ്സുകളെപ്പററി കാൎയ്യപ്പാട്ടുകളിൽ ഒന്നും പറയാതെ വിട്ടുകളഞ്ഞതെന്നും അറിവായിട്ടുണ്ടു്. എന്നിട്ടും അതിന്റെ വിവരം സൂക്ഷ്മമായും പരിപൂൎണ്ണമായും അറിയേണ്ടിയിരിക്കുന്നതിനാൽ ആ കേസ്സുകളുടെ നമ്പ്രുകൾ അറിയിച്ചുതരണം.

അവരവൎക്കു് ഉത്കൎഷത്തിനും അഭിമാനത്തിനും വകയുള്ള കാൎയ്യങ്ങളെ ആത്മപ്രശംസയോടെ പറയുകയും, അപമാനമോ കറപ്പിലോ ഉള്ള സംഗതികളെ മനഃപൂൎവ്വം മൂടിവെയ്ക്കുകയും ചെയ്യും. ഇതു സാധാരണ ലോകസ്വഭാവമാണു്. നിങ്ങൾ ഇപ്പോൾ ഫലമുണ്ടാവാതിരുന്ന ആ പ്രമുഖവക്കീലിന്റെ കാൎയ്യം അഭിമാനത്തോടെ എടുത്തുപറയുകയും, ആവശ്യമായ വിജയം ലഭിച്ച—അഥവാ നിങ്ങൾക്ക തോൽവി പററിയ—പി. കെ. സുബ്രഹ്മണ്യയ്യരവൎകളുടെ കേസു മറച്ചുവെയ്ക്കുകയും (അഥവാ മിണ്ടാതിരിക്കുകയും) ആണല്ലോ ചെയ്തതു്. അതിനാൽ നിങ്ങൾ ഇതുപോലെ പല വക്കീലന്മാരെ അധിക്ഷേപിച്ചിട്ടുണ്ടാവുമെന്നും, വക്കീലന്മാർ ജയിച്ചതെല്ലാം മറച്ചുവെയ്ക്കുകയും നിങ്ങൾ ജയിച്ചതു മാത്രം കൊട്ടിഘോഷിച്ചുമാണു് ചെയ്തിരിക്കുന്നതെന്നും വിശ്വസിച്ചാൽ തെററില്ല.

ഒരാൾ ഒരിക്കൽ മോഷ്ടിച്ചതായി തെളിഞ്ഞാൽ മതി പിന്നെ അയാൾ മോഷ്ടിച്ചുവെന്നു പറഞ്ഞാൽ ശരിയാണെന്നേ വിശ്വസിക്കും. അയാളല്ല എന്നു തെളിയുന്നതുവരെ അയാളുടെ പേരിലുള്ള ചാൎജ്ജ് പോവുകയില്ല. എന്നാൽ നിങ്ങളാണെങ്കിൽ രണ്ടു പ്രാവശ്യം പ്രമുഖന്മാരായ വക്കീലന്മാരെ ജഡ്ജിമെന്റിൽ അധിക്ഷേപിച്ചതായി തെളിഞ്ഞിരിക്കുന്നുവല്ലോ. ഞാൻ ഇപ്പോൾ നിങ്ങളോടു ഇങ്ങിനെ ചോദിക്കുന്നതു് ആ കാരണത്താലാകുന്നു. അതിനാൽ മറിച്ചു തെളിയിക്കുന്നതുവരെ അതു വാസ്തവമാണെന്നല്ലാതെ വിശ്വസിക്കുവാൻ തരമില്ല. അതിനാൽ ഒട്ടാകെ നിങ്ങൾ എത്ര വക്കീലന്മാരെ ഇങ്ങനെ അധിക്ഷേപിച്ചിട്ടുണ്ടെന്ന വിവരംകൂടി—കൃത്യ

കേരള സാഹിത്യ അക്കാദമി

മായിട്ടില്ലെങ്കിൽ മൊത്തമായിട്ടെങ്കിലും തല്ക്കാലം ഉടനെ—എഴുതി അയയ്ക്കാൻ താല്പര്യപ്പെടുന്നു. മറുപടി റജിസ്റ്റർചെയ്തയയ്ക്കുന്നതിനു 70–പൈസ സ്റ്റാമ്പൊട്ടിച്ച് എന്റെ മേൽവിലാസമെഴുതിയ ഒരു ലക്കോട്ട് ഇതോന്നിച്ചയയ്ക്കുന്നുണ്ട്.

എന്ന്, സ്വന്തം

കാണിപ്പയ്യൂർ ശങ്കരൻനമ്പൂതിരിപ്പാട്. (ഒപ്പ്)

കുന്നംകുളം,

23—8—'63.

ശ്രീ പുത്തേഴത്ത് രാമമേനോൻ അവർകൾക്ക്,

പെൻഷൻ ഡി. ജഡ്ജി, തൃശ്ശൂർ.

നിങ്ങളുടെ 'കാഴ്ചപ്പാടുകൾ' എന്ന പുസ്തകത്തിലെ 250–ാം പേജിൽ ഒരു പ്രമുഖവക്കീലും നിങ്ങളുമായി അസുഖകരമായ വിധത്തിൽ നടന്നതായ ഒരു കഥ പറയുന്നുണ്ടല്ലൊ. പിന്നീട് അതിനെപ്പററി എന്തോ ഒരു പ്രസ്താവന നിങ്ങൾ 'എക്സ്പ്രസ്സിൽ' പ്രസിദ്ധംചെയ്തതായി കേൾക്കുന്നു. അതിന്റെ വിവരം അറിയാനായി എക്സ്പ്രസ്സ് പത്രാധിപരവർകൾക്ക് ഞാൻ 16—8—'63–ൽ ഇങ്ങിനെ എഴുതിഅയച്ചു.

കുന്നംകുളം,

16—8—'63.

ബ. ര. ശ്രീ

പത്രാധിപരവർകൾക്ക്, എക്സ്പ്രസ്സ്, തൃശ്ശൂർ.

പുത്തേഴത്ത് രാമൻമേനോനവർകളുടെ 'കാഴ്ചപ്പാടുകൾ' എന്ന പുസ്തകത്തിലെ 250–ാം പേജിൽ ഇങ്ങിനെ എഴുതിയിട്ടുണ്ടല്ലൊ

"ഇല്ലത്തിലെ അധിപനാൽ ഭ്രഷ്ടയായിരിക്കുമ്പോഴും അവിടുത്തെ ഒരു പ്രഭുവംശജനിൽനിന്ന് വിവാഹത്തിനു പാത്രമാകുന്നു. തക്ക കാരണവും ന്യായവും കാണിച്ചുകൊണ്ടാണെങ്കിലും, അദ്ദേഹത്തിന്റെ ഉത്തമവിശ്വാസത്തെ ചോദ്യംചെയ്തുകൊണ്ടു് ഒരു ജഡ്ജിമെണ്ടൊ, ഓർഡറൊ എഴുതുന്നു. അടികൊണ്ട സർപ്പത്തെപ്പോലെ ക്ഷുഭിതനായ അദ്ദേഹം പടം വിടർത്തി ചീറിക്കൊണ്ടു് ആ ഭാഗം റദ്ദാക്കിക്കിട്ടുന്നതിന്നായി എന്റെ പേരിൽ ഹൈക്കോട്ടിൽ ഒരു ഹർജി കൊടുത്തു. ഫലമൊന്നുമുണ്ടായില്ല. അതു് ഒരു റിപ്പോർട്ടഡ് കേസാണു്.'" പുസ്തകം പ്രസിദ്ധംചെയ്തതിനു ശേഷം അധികം താമസിയാതെ അതിനെപ്പറ്റി എന്തോ ഒരു പ്രസ്താവന അദ്ദേഹം 'എക്സ്പ്രസ്സിൽ' പ്രസിദ്ധംചെയ്തതായി അറിയുന്നു. (1) ആ ലക്കം ഒരു കോപ്പി വില തന്നാൽ എനിക്കു അയച്ചുതരുവാനുണ്ടാകുമോ? (2) ഇല്ലെങ്കിൽ ഞാൻ ഇവിടെനിന്നു ഒരാളെ അയയ്ക്കുന്നപക്ഷം ഫയൽ പരിശോധിച്ചു് ആ ലക്കം കണ്ടുപിടിക്കാനനുവദിക്കുകയും, ആ ഭാഗം അവിടെ ഇരുന്നു പകർത്തിയെടുക്കാൻ സൌകര്യപ്പെടുത്തുകയും ചെയ്യുമോ? വിവരത്തിനു മറുപടി തരുവാൻ അഭ്യർത്ഥിക്കുന്നു. എന്നു,

K. S. നമ്പൂതിരിപ്പാടു്. (ഒപ്പ്)

ഇതു് എഴുതിയതു് ഡിസംബറിലായിരുന്നു; എന്നിട്ടും ഇതുവരെ മറുപടിപോലും അയച്ചില്ല. ആ ലക്കം നിങ്ങളുടെ കൈവശത്തിലുണ്ടാവണമല്ലോ. അതിനാൽ ഞാൻ പത്രാധിപരവർകളോടു ആവശ്യപ്പെട്ട കാര്യം സാധിപ്പിച്ചുതരണമെന്നു് നിങ്ങളോടഭ്യർത്ഥിക്കുന്നു. അഥവാ അതു് നിങ്ങളുടെ കൈവശത്തിലില്ലെങ്കിൽ പത്രാധിപരെക്കൊണ്ടു് ഈ ആവശ്യം സാധിപ്പിച്ചുതരണമെന്നും അപേക്ഷിക്കുന്നു. ഇനി എക്സ്പ്രസ്സ് പത്രാധിപരെപ്പറ്റിയും കുറച്ചു പറയുവാനുണ്ടു്.

ആരായാലും ആരെപ്പററിയായാലും ആക്ഷേപിച്ചുകൊണ്ടു് എന്തെങ്കിലും പത്രത്തിൽ പ്രസിദ്ധംചെയ്താൽ അതിനു ഒരു മറുപടി പറയാൻ പത്രസ്ഥലം അനുവദിക്കുക എന്നതു മര്യാദ മാത്രമാണു്; അതു പത്രധർമ്മവുമാണല്ലോ. എന്നാൽ എക്സ്പ്രസ്സ് പത്രാധിപർ അതിനു വിപരീതമായിട്ടാണു് എന്റെ നേരെ പ്രവർത്തിക്കുന്നതു! 1963 മാർച്ച് 10-ാംനു-യിലെ എക്സ്പ്രസ്സിലെ ഒരു ലേഖനത്തിൽ നിജാം എന്നെപ്പററി ആക്ഷേപിച്ചെഴുതിയിരുന്നുവല്ലോ. ആ ഭാഗത്തിനു മറുപടിയായി ഞാൻ ഏപ്രിൽ 10-ാംനു- "പുത്തേഴത്തിന്റെ വിധി" എന്ന ഒരു ലേഖനം അതിലേയ്ക്കയയ്ക്കുകയുണ്ടായി. അതു പ്രസിദ്ധംചെയ്യുന്ന പക്ഷം രണ്ടു കോപ്പി എനിക്കയച്ചുതരുവാനായി 16-പൈസ സ്റ്റാമ്പ് അടക്കംചെയ്യുകയും, പ്രസിദ്ധംചെയ്യാത്തപക്ഷം അതു തിരികെ അയച്ചുതരുവാനാവശ്യപ്പെടുകയും ചെയ്തിരുന്നു. പിന്നീടു വിവരമൊന്നും അറിയാത്തതിനാൽ അറിവുതരാനായി ഏപ്രിൽ 24-ാംനു- ഒരു ഡബ്ബിൾകാർഡും അയയ്ക്കുകയുണ്ടായി; മറുപടിപോലും കിട്ടിയില്ല. അതിനുശേഷം ആ ലേഖനം മടക്കിത്തരാനായി 6-6-'63-ൽ ഞാൻ രെജിഷ്ടറും കൊടുത്തു് പ്രത്യേകം ഒരാളെ അയച്ചു. എന്നിട്ടും അതു് കൊടുത്തയച്ചില്ല. ആ ലേഖനം വേണമെങ്കിൽ എക്സ്പ്രസ്സ് ആഫീസിലന്വേഷിച്ചാൽ നിജാംശം കാണാമല്ലോ. അതിനു പുറമെ 'പുത്തേഴത്തിന്റെ ആക്ഷേപം' എന്ന തലവാചകത്തിൽ മറെറാരു ലേഖനം 1-7-'63-ൽ എക്സ്പ്രസ്സിന്നയയ്ക്കുകയുണ്ടായി. അതും മുമ്പു പറഞ്ഞതുപോലെത്തന്നെ പ്രസിദ്ധപ്പെടുത്താത്തപക്ഷം മടക്കിഅയയ്ക്കാൻ 20-പൈസ സ്റ്റാമ്പയച്ചിരുന്നു. എന്നാൽ അതും പ്രസിദ്ധം ചെയ്തില്ല. ഇതുവരെ തിരികെ അയച്ചിട്ടുമില്ല. (ഈ ലേഖനവും പത്രമാഫീസിലുള്ളതിനാൽ ഇപ്പാഠം അയയ്ക്കുന്നില്ല). ഇതെല്ലാം അപമര്യാദയും പത്രധർമ്മത്തിനു യോജിക്കാത്തതുമാണെന്ന കാര്യത്തിൽ നിജാംശം വാദമുണ്ടാവില്ലല്ലോ. എന്നാൽ എക്സ്പ്ര

സ്സുകാർ ഇങ്ങിനെയെല്ലാം ചെയ്യുന്നതു് മറുകക്ഷി നിങ്ങളായതുകൊണ്ടാണെന്നും, നിങ്ങളുടെ സ്വാധീനശക്തിയാണതിനു അവരെ നിർബ്ബന്ധിതരാക്കുന്നതെന്നുമാണു എന്റെ അറിവു്. ആരായാലും ആരെപ്പറ്റിയായാലും ശരി, തന്റെ മര്യാദയ്ക്കും ധർമ്മത്തിനും വിരുദ്ധമായി പ്രവർത്തിക്കുന്നതു് തെറ്റാണല്ലോ. ഉത്തമപൌരന്മാരാരും തന്നെ അതിനെ എതിർക്കയല്ലാതെ അനുകൂലിക്കുകയില്ല. എന്തെങ്കിലും ഒരു വീട്ടിൽ കവർച്ചക്കാർ കയറിയാൽ—അവർ തന്റെ വിരോധികളാണെന്നിരുന്നാൽകൂടി—കവർച്ചക്കാരെ എതിർത്തു് വീട്ടുകാരെ രക്ഷിക്കുവാനല്ലെ ആരും ശ്രമിക്കുക പതിവു്. മറിച്ചു് കവർച്ച നടത്താൻ ആരെങ്കിലും പ്രേരിപ്പിക്കുമോ? എന്നാൽ നിങ്ങളാണെങ്കിൽ ഈ അമര്യാദയായ അധർമ്മം ചെയ്യാൻ അനുകൂലിക്കുക മാത്രമല്ല അതിന്നായി അവരെ പ്രേരിപ്പിക്കുകയും നിർബ്ബന്ധിക്കുകകൂടിയും ചെയ്യുന്നുവല്ലോ! കഷ്ടം കഷ്ടമല്ലെ! നിങ്ങളെപ്പോലെയുള്ള പൌരന്മാർക്കു ഇതു് മര്യാദയാണോ? ഈ കേസിൽ എന്റെ സ്ഥാനത്തു നിങ്ങളും നിങ്ങളുടെ സ്ഥാനത്തു് പത്രാധിപരുടെ മേൽ നിങ്ങളെക്കാൾ സ്വാധീനശക്തിയുള്ള മറ്റൊരാളുമാണെന്നു വിചാരിക്കുക. എന്നാൽ നിങ്ങൾക്കെന്താണു തോന്നുക? അതുതന്നെയല്ലെ നിങ്ങൾ ഈ കാര്യത്തിൽ പ്രവർത്തിക്കുന്നതു്? ഇപ്പോൾ നിങ്ങൾ ഈ നിലപാടെടുത്തതു് നിങ്ങൾക്കു ഭൂഷണമല്ല. അതു് നിങ്ങൾക്കു ചീത്തപ്പേരിനു കാരണമാകും. അതിനാൽ നിങ്ങളുടെ സ്വാധീനശക്തി ഉപയോഗിച്ചു് അവരെക്കൊണ്ടു പത്രധർമ്മത്തെ ശരിയായ വിധം അനുസരിപ്പിക്കണമെന്നും, ആ ലേഖനങ്ങൾ എക്സ്പ്രസ്സിൽ പ്രസിദ്ധപ്പെടുത്തിക്കണമെന്നും, ഈ കാര്യത്തിൽ എന്റെ പേരിൽ എന്തെങ്കിലും പിഴവുണ്ടെങ്കിൽ വേണ്ടവിധം ഉപദേശം തരണമെന്നും അഭ്യർത്ഥിക്കുന്നു.

ഈയിടയിൽ എഴുത്തുകൾക്കൊന്നും നിങ്ങൾ മറുപടി അയക്കുന്നില്ലല്ലോ. മറുപടിക്കുള്ള സ്റ്റാമ്പയച്ചിട്ടും മറുപടി എഴുതുന്നില്ല;

ആ സ്റ്റാമ്പു മാത്രം തിരികെ അയയ്ക്കുകയേ ചെയ്യുന്നുള്ളു! ഇതെന്തു സമ്പ്രദായമാണ്? ഈ എഴുത്തിന്നെങ്കിലും മറുപടി അയയ്ക്കാതിരിക്കയില്ലെന്നു വിശ്വസിക്കുന്നു.

എന്നു്, സ്വന്തം

കാണിപ്പയ്യൂർ ശങ്കരൻനമ്പൂതിരിപ്പാടു്. (ഒപ്പു്)

കുന്നംകുളം,

രാ. രാ. ശ്രീ 27—8—'33.

പുത്തേഴത്തു് രാമമേനോനവർകൾക്കു്, തൃശ്ശൂർ.

6—8—'63-ാംനു- ഞാൻ നിങ്ങൾക്കു് രജിസ്റ്റ്രുചെയ്തയച്ച എഴുത്തു വാങ്ങാതെ മടക്കുകയാണല്ലോ ഉണ്ടായതു്. നിങ്ങളെ അവശ്യം അറിയിക്കേണ്ടതും മറുപടി കിട്ടേണ്ടതുമായ കാര്യമായതിനാൽ ആ എഴുത്തുതന്നെ വീണ്ടും 12—8—'63-നും, വേറെ ഒരെഴുത്തു് 23—8—'63-നും രജിസ്റ്റ്രുചെയ്യാതെ അയയ്ക്കുകയുണ്ടായി. എന്റെ എഴുത്താണെന്നറിഞ്ഞാൽ നിങ്ങൾ വീണ്ടും മടക്കിയയയ്ക്കുമോ എന്ന സംശയത്താലാണ് ആ രണ്ടെഴുത്തുകളും എന്റെ മേൽവിലാസം ഇല്ലാത്ത കവറിലും നിങ്ങളുടെ മറ്റൊരു മേൽവിലാസത്തിലും എഴുതിയതു്; അതു രണ്ടും നിങ്ങൾ വാങ്ങിയല്ലോ; മറുപടി കിട്ടിയിട്ടില്ല; കിട്ടുമെന്നു പ്രതീക്ഷിക്കുന്നു.

എന്റെ എഴുത്താണെന്നറിഞ്ഞാൽ നിങ്ങൾ വാങ്ങുമോ അതോ വീണ്ടും മടക്കുമോ എന്നറിയാൻവേണ്ടി മാത്രമാണു എന്റെ മേൽവിലാസം എഴുതിയ പാക്കറ്റിൽ ഈ എഴുത്തയയ്ക്കുന്നതു്. ഇതു നിങ്ങൾ വാങ്ങിയെങ്കിൽ മേലിലും ഇതുപോലെ എഴുതാമല്ലോ. അല്ലെങ്കിൽ മുൻപറഞ്ഞ എഴുത്തുകൾപോലെ സൂത്രം പ്രയോഗിക്കേണ്ടിവരും. 12-ാംനു-യിലെയും 23-ാംനു-യിലെയും എഴുത്തുകൾക്കു മറുപടി പ്രതീക്ഷിച്ചുകൊണ്ടു്,

കാണിപ്പയ്യൂർ ശങ്കരൻനമ്പൂതിരിപ്പാടു്. (ഒപ്പു്)

കുന്നംകുളം,

ശ്രീ 13—11—'63.

പുത്തേഴത്തു് രാമമേനോനവർകൾക്കു്, തൃശ്ശൂർ.

തൃശ്ശൂരിൽനിന്നു പ്രസിദ്ധംചെയ്യുന്ന 'എക്സ്പ്രസ്സ്' പത്രത്തിന്റെ 1959 ഡിസംബർ 15-ാംനു- ചൊവ്വാഴ്ചയിലെ ലക്കത്തിൽ നിങ്ങൾ താഴെ ചേർക്കുന്ന പ്രകാരം ഒരു കുറിപ്പു പ്രസിദ്ധംചെയ്തിട്ടുണ്ടല്ലോ.

" 'കാഴ്ചപ്പാടി'ലെ ഒരു നോട്ടക്കുറവു്"

തൃശ്ശൂർ, ഡിസംബർ 14.

പുത്തേഴത്തു് രാമമേനോൻ എഴുതുന്നു. എന്റെ 'കാഴ്ചപ്പാടുകൾ' എന്ന പുസ്തകത്തിന്റെ 250-ാം ഭാഗത്തു് 13-ാം വരിയിൽ 'ഫലമൊന്നുമുണ്ടായില്ല' എന്നൊരു ചെറുവാക്യമുണ്ടു്. അതു് ഓർമ്മക്കേടായിട്ടുണ്ടായ തെറ്റാണു്. 'അതു് ഫലിച്ചു' എന്നാണെഴുതേണ്ടിയിരുന്നതു്. അതു് ഒരു റിപ്പോർട്ടഡ് കേസാണെന്നു അവിടെത്തന്നെ പറഞ്ഞിട്ടുള്ളതുകൊണ്ടു്, ഉത്തമവിശ്വാസമായി സംഭവിച്ച തെറ്റാണെന്നു സ്പഷ്ടമാണ്. 34 കൊച്ചിൻ എന്ന ലോ റിപ്പോർട്ടിൽ നോക്കിയാൽ കുറ്റത്തിന്റെയും ശിക്ഷയുടെയും വിശദീകരണങ്ങളും പശ്ചാത്തലവും കാണാവുന്നതാണു്. ഈ ഓർമ്മത്തെറ്റിനു വ്യസനസമേതം മാപ്പപേക്ഷിക്കുകയും അതു് തിരുത്തുകയും ചെയ്യുന്നു."

ഇതിന്റെ ഉദ്ദേശവും ആവശ്യവും എന്താണെന്നു എനിക്കു മനസ്സിലാകുന്നില്ല. നിങ്ങൾ 'കാഴ്ചപ്പാടുകൾ' എഴുതുമ്പോൾ അപ്രതീക്ഷിതമായി ഒരു തെറ്റു പറ്റുകയും അതു് തിരുത്തുകയുമാണു് ഉദ്ദേശമെങ്കിൽ, ആ കാര്യം ടി പുസ്തകത്തിൽതന്നെ ശുദ്ധിപത്രം ചേർക്കുകയാണു വേണ്ടതു്; അത്യാവശ്യവുമാണ്. എന്നാൽ ഇന്ന

വരെ നിങ്ങം അങ്ങിനെ ചെയ്തില്ല. അതിന്റെ കാരണമെന്താണു്? പത്രത്തിൽ പ്രസിദ്ധംചെയ്യുന്നതുകൊണ്ടുള്ള പ്രയോജനം അതിനു മുമ്പു് പുസ്തകം വാങ്ങിയിട്ടുള്ളവർ മാത്രമാണല്ലോ. എന്നാൽ ആ പുസ്തകം പുറത്തുവന്നതിനു ശേഷം നിങ്ങം ആ പ്രസ്താവന പ്രസിദ്ധംചെയ്തതു് ഏതാണ്ടു് ഒരു മാസത്തിനുള്ളിൽ ആകയാൽ അന്നത്തെ പുസ്തകം കുറച്ചു പേർ മാത്രമേ വാങ്ങിയിട്ടുണ്ടാവൂ. 'കാഴ്ചപ്പാടുകളിൽ' ഇന്നുവരെ ശുദ്ധപത്രം ചേർത്തിട്ടില്ല. അതു പോട്ടെന്നു് എക്സ്പ്രസ്സിൽ മാത്രം അങ്ങിനെ ഒരു കുറിപ്പു് പ്രസിദ്ധംചെയ്തതോർക്കുമ്പോഴം അതിൽ എന്തോ വ്യാജമായ ഒരു ഉദ്ദേശമുണ്ടെന്നു വ്യക്തമായിത്തീരുന്നുണ്ടു്. ദയവായി ഒരു വിശദീകരണം മൂലം ഈ സംശയം തീർത്തുതരുവാനപേക്ഷിക്കുന്നു.

എന്നു്, കാണിപ്പയ്യൂർ ശങ്കരൻനമ്പൂതിരിപ്പാടു്. (ഒപ്പു്)

താങ്കളെന്നാൽ പി. കെ. സുബ്രഹ്മണ്യയ്യരവർകളെ മാത്രമേ ഇല്ലിമേനിയിൽ അധിക്ഷേപിച്ചിട്ടുള്ളുവെന്നും, കാഴ്ചപ്പാടിലെ 250-ാം പേജിൽ ഒരു പ്രമുഖവക്കീലിനെപ്പററി പറഞ്ഞതു് അബദ്ധത്തിൽ പററിപ്പോയ തെററാണെന്നും, 1959 ഡിസംബർ 15-ാം-യിലെ എക്സ്പ്രസ്സിൽ അദ്ദേഹം അതു തിരുത്തിയിട്ടുണ്ടെന്നും ഒരു സ്നേഹിതൻ എന്നെ അറിയിച്ചിരുന്നു. എന്നാൽ അതു എന്തോ ഒരു സൂത്രവും വ്യാജവുമായിരിക്കുമെന്നു വിചാരിക്കുവാൻ കഴിയുന്നുള്ളൂ. അങ്ങിനെ തിരുത്തുന്നപക്ഷം ഗ്രന്ഥത്തിൽ എഴുതിയതുപോലെ ആ പുസ്തകത്തിൽതന്നെ ഒരു ശുദ്ധപത്രം ചേർക്കയല്ലേ വേണ്ടിയിരുന്നതു്? ഒരായ ആ മാറ്റം വിട്ടു് ഏതെങ്കിലും ഒരു പത്രത്തിൽ വല്ലതുമൊക്കെ എഴുതുന്നതെന്തിനാണു്? മാന്യന്മാരെക്കുറിച്ചു് അധിക്ഷേപിക്കുമ്പോഴം ഇതുപോലെ അതു കുററവും കുറവുമാവുമെന്നും, വേണ്ടിവന്നാൽ നിഷേധിക്കുവാൻ കഴിയുമാറാവണമെന്നും ആദ്യമേ

ന്നു കരുതിക്കൂട്ടി ചെയ്തതായ സൂത്രമാണതെന്നല്ലാതെ എന്തിനെ വിശ്വസിയ്ക്കാനാണു്?

ഇതിനുദാഹരണമായി ഒരു ജ്യോത്സ്യന്റെ കഥയുണ്ടു്. ഒരു രോഗപ്രശ്നം വെച്ചുവെന്നു വിചാരിക്കുക. ചില പ്രതിവിധികളെല്ലാം നിശ്ചയിക്കുകയും, അതുകളം ചെയ്താൽ സുഖപ്പെടുമെന്നു വിധിക്കുകയും ചെയ്യും. ആരും കാണാനിടയില്ലാത്ത വല്ല മൂലയിലും മൂലയിലും—ചുമരിന്മേലോ മറ്റോ—'രോഗം മാറില്ല' എന്നു ആരും കാണാതെ എഴുതിപ്പതിക്കയും ചെയ്യും. രോഗം മാറിയാൽ ജ്യോത്സ്യൻ പറഞ്ഞതൊത്തു. മരിച്ചുപോയെങ്കിലോ; "ഈ രോഗം അസാദ്ധ്യമാണെന്നു് എനിക്കറിയാമായിരുന്നു. അതു് നേരിട്ടു പറയാനുള്ള മടികൊണ്ടു പറയാതിരുന്നതാണു്. ഈ പരമാർത്ഥം ഇന്ന ചുമരിന്മേൽ അന്നേ ഞാൻ എഴുതിയിട്ടുണ്ടു്" എന്നും പറയും. പരിശോധിച്ചാൽ ആ എഴുത്തു കാണുമല്ലോ; ജ്യോത്സ്യൻ കേമനുമായി! അതുപോലെ താമമനാൻ കരുതിക്കൂട്ടി ചെയ്തതായ ഒരു സൂത്രം മാത്രമാണതു്. അല്ലെങ്കിൽ തന്റെ പുസ്തകത്തിൽതന്നെ ശുദ്ധപത്രം ചേർക്കാതിരുന്നതെന്തുകൊണ്ടാണു്? ഇതിനുള്ള സമാധാനം മേനോനെക്കൊണ്ടു പറയിക്കേണ്ടതാകുന്നു.

ഈ തിരുത്തു് ഉത്തമവിശ്വാസത്തോടുകൂടിയാണെന്നു വിചാരിക്കാൻ പ്രയാസമാണു്. അതിനു മറ്റൊരനുഭവം പറയാം. എന്റെ ചെറുപ്പത്തിൽ 'തോട്ടത്തിൽ നാരായണൻനായർ' എന്നൊരു നാട്ടുകാര്യസ്ഥൻ കാണിപ്പയ്യൂരുണ്ടായിരുന്നു. ഓരോ കള്ളക്കേസ്സുണ്ടാക്കി അന്യന്മാർ തമ്മിൽ അടിപ്പിച്ചും ദുർവ്യവഹാരം ചെയ്തുമാണു് അയാൾ ജീവിച്ചിരുന്നതു്. അയാളെ സഹായിക്കാൻ ചില കൂട്ടുകാരുണ്ടായിരുന്നു. അയാളുടെ അമ്മയ്ക്കോ അയാളുടെ കൂട്ടുകാരായ വല്ലവർക്കോ സ്വന്തം കയ്യക്ഷരത്തിൽ മേൽവിലാസം എഴുതി മേൽവശത്തു് ഒന്നും എഴുതാത്ത കാർഡു് തന്റെ എതിർബന്ധികളെ

അയച്ച് നിശ്ചിതദിവസത്തിൽ എറണാകുളം, തിരുവനന്തപുരം,
കോഴിക്കോട്ട് മുതലായ ദൂരപ്രദേശങ്ങളിൽനിന്ന പോസ്റ്റചെ
യ്യിക്കും. അതിന്റെ പ്രയോജനം മുഴുവൻ എനിക്കു നിശ്ചയമില്ലെ
ങ്കിലും ഉദാഹരണത്തിന്ന ഒന്ന പറയാം. തിരുവനന്തപുരത്തുനിന്ന
അത്ത് പോസ്റ്റചെയ്ത ദിവസം 1138 കുംഭം 10-ാംനു- അയാറാം
100-ക. കടംവാങ്ങി റോട്ടെഴുതിക്കൊടുക്കണം. സംഖ്യ തിരിക്കാ
തെ അന്യായം കൊടുക്കണം. ആ കാർഡ് തിരുവനന്തപുരത്തുനി
ന്നാണ് പോസ്റ്റചെയ്തതെന്ന വിചാരിക്കുക. മറുവശത്തെഴു
കയായി. തിരുവനന്തപുരം, 1137 എടവം 10-ാംനു-ക്ക് (1963
മെയ്മാസം 24-ാംനു-). ഞാൻ 2-ാംനു- വീട്ടിൽനിന്ന പോന്നിട്ട്
4-ാംനു-യേ ഇവിടെ എത്തിയുള്ളു. കാര്യം മുഴുവൻ സാധിച്ചിട്ടില്ല.
നാലു ദിവസംകൂടി ഇവിടെ താമസിക്കേണ്ടിവരും. അവിടെ മഴ പെ
യ്താൽ വിതയ്ക്കാൻ താമസിക്കരുത്. പത്തായത്തിന്റെ താക്കോൽ
മേൽപടിമേൽ ഇരിക്കുന്നുണ്ട്. കൃഷിപ്പണി അമാന്തംവരാതെ നട
ത്താൻ രാമനെ ഏല്പിക്കണം. ഞാൻ 15-ാംനു-ക്കേ എത്തുകയുള്ളു
എന്ന് പ്രിയപ്പെട്ട അമ്മയ്ക്ക് മകൻ നാരായണൻ (ഒപ്പ്). താൻ
റോട്ടെഴുതിയിട്ട ഇല്ലെന്നും അന്ന താൻ തിരുവനന്തപുരത്തായിരു
ന്നവെന്നും വാദിക്കു; സ്വന്തം കയ്യക്ഷരത്തിൽ എഴുതിയ ഈ കാർ
ഡും ഹാജരാക്കു! എന്തു ചെയ്യും? ഇതുപോലെ സ്വന്തം കയ്യക്ഷ
രത്തിൽ മേൽവിലാസം എഴുതിയതും, മറുവശത്തു ഒന്നും എഴുതാത്ത
തും, ഓരോ വിദൂരസ്ഥലത്തുനിന്ന പോസ്റ്റചെയ്തതുമായ പല
കാർഡുകളും അയാറാം സൂക്ഷിച്ചിരുന്നു. അതുകൊണ്ടൊക്കെ എന്താ
ണ പ്രയോജനമെന്നറിഞ്ഞുകൂട; എന്തെങ്കിലും കള്ളപ്രയോ
ജനം കണ്ടിട്ടാണതിനെ ചെയ്യുന്നതെന്ന കാര്യത്തിൽ സംശയ
മുണ്ടോ? അതുപോലെ രാമമേനോൻ ഈവിധമെല്ലാം ചെയ്യുന്ന
തെന്തിന്നാണെന്ന എനിക്കറിഞ്ഞുകൂട; അത് അദ്ദേഹത്തിന്നേ പറ
യാൻ കഴിയു. എന്തെങ്കിലും ഒരു സൂത്രപ്രയോഗത്തിന്നവേണ്ടിയാ

യിരിക്കും അങ്ങിനെ ചെയ്യുന്നതെന്ന കാര്യത്തിൽ സംശയമുണ്ടോ? അതു എനിക്കു ചോദിക്കാനുള്ളൂ.

ഇനി ഒരു തിരുത്തലിനെത്തന്നെ നോക്കൊന്ന പരിശോധിക്കുക. "... ...ഫലമൊന്നുമുണ്ടായില്ല എന്നൊരു കൊച്ചുവാചകമുണ്ട്. ......അത് ശരിയല്ല എന്നാണെഴുതേണ്ടിയിരുന്നത്..." ഇവിടെ 'ഫലമുണ്ടായില്ല' എന്നെഴുതിയത് തെറ്റിദ്ധാരണയാണെന്നും 'ഫലമുണ്ടായി' എന്നാണെഴുതേണ്ടിയിരുന്നതെന്നും പറയുന്നു. "എനിക്കു ദേഷ്യം വന്നു, ഞാനവന്റെ അടുക്കലേക്കോടിച്ചെന്ന ചെകിട്ടത്ത് ഒരടി കൊടുത്തു" എന്നെഴുതുക. ഒരു ആക്ഷേപമായിപ്പോലും അയാൾ അതിനെ തിരുത്തുന്നു; എങ്ങിനെ? 'ഒരടി കൊടുത്തു' എന്നുള്ളതു തെറ്റിദ്ധാരണയാണെന്നും, അതു 'ഒരടി കൊടുത്തില്ല' എന്നു തിരുത്തിവായിക്കേണ്ടതാണെന്നും! നന്നായിരിക്കുന്നു! അങ്ങിനെ തിരുത്തിയാൽ വായിക്കേണ്ടതിങ്ങിനെയാകും.

"എനിക്കു ദേഷ്യം വന്നു; ഞാൻ അവന്റെ അടുക്കലേക്കോടിച്ചെന്ന ചെകിട്ടത്തു ഒരടി കൊടുത്തില്ല." എത്ര ഭംഗിയായ വാചകമാണ്. ഇങ്ങിനെ എഴുതാൻതന്നെയായിരിക്കും ആദ്യം വിചാരിച്ചിരുന്നതെന്നും, 'ഒരടി കൊടുത്തു' എന്നതു മാത്രമാണ് തെറ്റിദ്ധാരണയെന്നും ഈ വാചകം വായിച്ചാൽ സ്പഷ്ടമല്ലേ? അതുപോലെ ഒരു പ്രമുഖ വക്കീലിനെപ്പറ്റി പറഞ്ഞ ഭാഗവും തിരുത്തി വായിച്ചുനോക്കുക. "............ഫലമുണ്ടായി" എത്ര ഭംഗിയായിരിക്കുന്നു! ആദ്യം എഴുതാൻ ഉദ്ദേശിച്ചിരുന്നതു ഇങ്ങിനെതന്നെയായിരിക്കാനേ വഴിയുള്ളൂ. എഴുതുമ്പോൾ കൈതെറ്റു വന്നതുതന്നെയാവണമത്. പ്രൂഫ് പരിശോധിക്കുമ്പോഴും ആ തെറ്റു കണ്ടെത്തിയില്ല. പുസ്തകം പുറത്തായ ശേഷം മാത്രം ഇതൊക്കെ കണ്ടെത്തി! അതൊക്കെ [illegible] വരില്ല. പക്ഷെ പുസ്തകത്തിൽത്തന്നെ എന്തുകൊണ്ടാണു ശുദ്ധിപത്രം ചേർക്കാതിരുന്ന

ള്ള്. രാമമേനോൻ ഇതിനു മറുപടി പറയാത്തതിൽനിന്നും ഇതു വ്യാജമാണെന്നു വ്യക്തമാകുന്നുണ്ടല്ലോ.

ഈവക സമ്പ്രദായങ്ങളെ കാണുമ്പോൾ എന്താണ് പറയേണ്ടതെന്നു നിശ്ചയമില്ലാതാകുന്നു. ഇതൊരു പുതിയ ടൈപ്പാണെന്നതിൽ സംശയമില്ല. അമേരിക്കയിലെ സാക്ഷാൽ ഫോർഡ്കമ്പനിക്കാർക്ക് ഒരിക്കൽ ഒരു തെറ്റു പറ്റിയതായി കേട്ടിട്ടുണ്ട്. എടത്തു വശത്തു സ്റ്റിയറിങ് (left hand driving) ആയ കുറെ കാറുകൾ ഇന്ത്യയിലേയ്ക്കു കയറ്റിയയച്ചു. ഇവിടെ ഇറക്കുമതി (import) ചെയ്തശേഷം ഇവിടുത്തെ ഏജന്റു പറഞ്ഞപ്പോഴേ ഈ അബദ്ധം അവരറിഞ്ഞുള്ളു. അവിടുത്തെ കയറ്റുമതി(export,ക്കാരനു പറ്റിയ ഒരു കൈത്തെറ്റായിരുന്നു അതു്. അതുപോലെ ഈ രാമമേനോൻ മദ്ധ്യകേരളത്തിലല്ല, തെക്കൻതിരുവിതാംകൂറിൽ—തിരുവനന്തപുരത്ത് ഇളംകുളത്തിനു സമീപംതന്നെ—ജനിക്കേണ്ടതായ ആളായിരുന്നുവെന്നും, ബ്രഹ്മാവിനു പറ്റിയ ഒരു കൈത്തെറ്റാണു അദ്ദേഹം മദ്ധ്യകേരളമായ തൃശ്ശൂരിൽ ജനിപ്പാൻ കാരണമെന്നുമാണ് ഞാൻ ഊഹിക്കുന്നതു്. അല്ലാതെ ഇവിടങ്ങളിൽ ഇത്തരം മനുഷ്യർ ഇതുവരെ അധികമൊന്നും ജനിച്ചതായി കാണുകയില്ല.

'വക്കീലന്മാരെ അധിക്ഷേപിക്കുന്ന ജഡ്ജി' എന്ന പുസ്തകത്ത് രാമമേനോനെപ്പറ്റി പണ്ടു കേട്ടിട്ടുണ്ട്. അതിനെപ്പറ്റി കൃത്യമായി അന്വേഷിക്കുകയോ അറിയുകയോ ചെയ്തിട്ടില്ല; അതു കൊണ്ടാവശ്യമുണ്ടായിരുന്നതുമില്ല. ഇപ്പോൾ "കുപ്രസിദ്ധ തെറിപ്പുസ്തകങ്ങളുടെ കർത്താവായ സാക്ഷാൽ കാണിപ്പയ്യൂർ" എന്നദ്ദേഹം എന്നെ വിശേഷിപ്പിച്ചു. അതിനുള്ള തെളിവു അവിടെ കാണിച്ചിട്ടില്ലെന്നു മാത്രമല്ല, ഞാനതു ചോദിച്ചിട്ടും പറയാൻ കൂട്ടാക്കിയില്ല. അദ്ദേഹത്തിന്റെ വക്കീൽശകാരങ്ങളെപ്പറ്റി അന്വേ-

ഷിയ്ക്കുകയും സത്യാവസ്ഥ അറിയാൻവേണ്ടി അദ്ദേഹത്തോടെഴുതിച്ചോദിയ്ക്കുകയുമാണല്ലൊ ഞാൻ ചെയ്തതു്. തദവസരങ്ങളിലെല്ലാം കേവലം മൌനമവലംബിയ്ക്കുകയല്ലാതെ അവയെ നിഷേധിയ്ക്കുകയും ചെയ്തിട്ടില്ല. അപ്പോഴദ്ദേഹം എന്റെ പേരിൽ കൊണ്ടുവന്നിട്ടുള്ള ആരോപണം വ്യാജമാണെന്നും, അതിനു തെളിവില്ലെന്നും, അദ്ദേഹത്തിന്റെ പേരിൽ കണ്ടെത്തിയ കുറ്റങ്ങൾ (വക്കീൽശകാരങ്ങൾ) സത്യങ്ങളല്ലെന്നും, നിഷേധിയ്ക്കാത്തതിനുള്ള കാരണമതാണെന്നും സ്പഷ്ടമായല്ലൊ. ഇതിലധികമൊന്നും എനിയ്ക്കാവശ്യമില്ല. അതിനാൽ "വക്കീലന്മാരെ അധിക്ഷേപിയ്ക്കുന്ന ജഡ്ജി എന്നു കുപ്രസിദ്ധനായ സാക്ഷാൽ പുത്തേഴത്തു രാമമേനോൻ സർവ്വോൽക്കർഷേണ വർത്തിപ്പൂതാക!".



———:o:———

അദ്ധ്യായം 3

# ശകാരസാമന്തൻ എ. സി. വേണുഗോപാലൻ നമ്പ്യാർ.

ഇളംകുളം ഇടച്ചയായി നമ്പൂതിരിമാരെ അധിക്ഷേപിക്കുന്നതിനു 'ഇളംകുളത്തിന്റെ നമ്പൂതിരിസ്കാരം' എന്ന പേരിൽ ഞാനൊരു മറുപടി എഴുതി. ആ മറുപടിപ്പുസ്തകം പ്രസിദ്ധംചെയ്തതിനു ശേഷം അധികം കഴിയുന്നതിനു മുമ്പ് അതിനു മറുപടിയായി മറ്റൊരു പുസ്തകം തിരുവങ്ങാട്ട് കുട്ടിക്കുറുപ്പ് എന്നയാൾ എഴുതി വരുന്നതായി ആദ്യമെ ഞാനറിഞ്ഞിരുന്നു. അതാണു 'നാണംകെട്ട കാണിപ്പയ്യൂർ നായർസ്ത്രീകളുടെ നേരെ' എന്ന പുസ്തകം. പക്ഷെ അതു പുറത്തുവന്നപ്പോൾ അതിൽ കുഞ്ഞിക്കുറുപ്പിന്റേതായി അവതാരിക മാത്രമെ ചേർത്തിരുന്നുള്ളു. ഗ്രന്ഥകർത്താവായി അച്ചടിച്ചിരിക്കുന്നതു് 'എ. സി. വേണുഗോപാലൻനമ്പ്യാർ B. A.' എന്നാണു്. ആ പുസ്തകമെഴുതുന്ന കാര്യത്തിൽ കുറുപ്പ് നമ്പ്യാരെ പലവിധത്തിൽ സഹായിച്ചിട്ടുണ്ടെന്നു അവതാരികയിൽ പറഞ്ഞിട്ടുള്ളു.

എന്റെ പുസ്തകം ഇളംകുളത്തിനുള്ള മറുപടിയാകയാൽ അതിനെ എതിർത്തുകൊണ്ടു് ഒരു മറുപടി എഴുതുന്നപക്ഷം ഇളംകുളത്തിന്റെ അഭിപ്രായങ്ങൾ ശരിയാണെന്നും എന്റെ മറുപടി തെറ്റാണെന്നും സ്ഥാപിക്കുകയാണ വേണ്ടതു്. അഥവാ ഇളംകുളത്തിന്റെ ആരോപണങ്ങൾ തെറ്റുകൾതന്നെയായിരിക്കട്ടെ, അവയെ എതിർത്തുകൊണ്ടു് ഞാൻ കൊണ്ടുവന്നിട്ടുള്ള ന്യായങ്ങളും തെളിവുകളും അടിസ്ഥാനമുള്ളവയോ, ഇളംകുളത്തിന്റെ പ്രസ്താവനകളെ

നിരാകരിക്കപ്പെടാൻ പര്യാപ്തങ്ങളായവയോ അല്ലെന്നെങ്കിലും സ്ഥാപിക്കാനല്ലെ ശ്രമിക്കേണ്ടിയിരുന്നതു്

"ജന്മഭർത്താക്കന്മാരായ നമ്പൂതിരിമാർ സ്വാർത്ഥത്തിനുവേണ്ടി — പണച്ചിലവു കൂടാതെ ഭാര്യാസുഖമനുഭവിപ്പാൻവേണ്ടി — സൃഷ്ടിച്ചതാകുന്നു. അതു് ജന്മിത്വമാകുന്ന ഊരധികാരം കാരണം ബലാല്ക്കാരമായി സൃഷ്ടിച്ചതാണു്; പാതിവ്രത്യം വേണ്ടെന്നു വിധിച്ചതും ഈ സ്വാർത്ഥം നേടാനാണു്; കെട്ടുകല്യാണം ഏർപ്പെടുത്തിയതും അതിനുവേണ്ടിയാകുന്നു." ഈ ആരോപണങ്ങൾക്കുള്ള മറുപടിയാണു് എന്റെ പുസ്തകം. അവയെപ്പറ്റിയൊന്നും അദ്ദേഹം സ്പർശിച്ചിട്ടേയില്ലതാനും. അദ്ദേഹത്തിന്റെ വിമർശനത്തിനു അതൊന്നും വിഷയമാക്കിയിട്ടില്ല; ആ പുസ്തകമെഴുതാനുള്ള ആരംഭപ്രവിഷയം ഇതാണു്. "അതിന്റെ ഉള്ളടക്കം മുഴുവനും നായർസമുദായത്തിന്റെ ആത്മാഭിമാനത്തെ ചോദ്യംചെയ്യുകൊണ്ടും ആ സമുദായത്തിൽപെട്ട മുഴുവൻ സ്ത്രീകളുടേയും ചാരിത്രത്തെപ്പറ്റി അതിനിന്ദ്യമായ വിധത്തിൽ അധിക്ഷേപിച്ചും കെട്ടിച്ചമച്ച വാചകങ്ങളാണു്.1" "ഇങ്ങനെയുള്ള പുസ്തകത്തിനു മറുപടി കൊടുക്കുവാനാണു ഞാൻ ശ്രമിക്കുന്നതു്.2" വേങ്ങയിൽ കുഞ്ഞിരാമൻ നായനാരുടെ മകളുടെ മകനും ഒരു ബി. എ.-ക്കാരനുമായ ഒരു നായർ ഇതുവും അസംബന്ധങ്ങൾ (വിഷയം എന്തെങ്കിലുമാവട്ടെ) എഴുതിയതിൽ എനിക്കു കുറച്ചുനാണവും തോന്നി. എന്റെ പുസ്തകത്തിൽ വ്യാജമോ തെറ്റോ ഉണ്ടെന്നു തോന്നുന്നപക്ഷം എന്നോടു് വിശദീകരണം ആവശ്യപ്പെടാം. അതിനും പുറപ്പെടാതെ ഇങ്ങനെ എഴുതിയതിനാലാണു എനിക്കു ഖേദംതോന്നിയതു്. ഏതായാലും അദ്ദേഹവുമായി ഒന്നു പരിചയപ്പെടണമെന്നും ആ പുസ്തകത്തെപ്പറ്റി ചില വിവരങ്ങൾ

1 "നാണംകെട്ട കാണിപ്പയ്യൂർ നായർസ്ത്രീകളുടെ നേരെ" —പേജ് 11,

2 ,, ,, ,, —പേജ് 21.

ചോദിച്ചറിയണമെന്നും ആഗ്രഹമുണ്ടായി; പക്ഷെ ആലോചിച്ചപ്പോൾ മേൽവിലാസം കിട്ടിയില്ല. അദ്ദേഹത്തിന്റെ പുസ്തകം അച്ചടിച്ച പ്രസ്സുകാരോട് മേൽവിലാസം ആവശ്യപ്പെട്ടുകൊണ്ട് ഞാൻ 23—10—1962-ൽ ഒരു ഡബ്ബിൾകാർഡയച്ചു. മറുപടി കിട്ടിയില്ല. അതിന്നു അന്വേഷിച്ചുകൊണ്ടിരിക്കുമ്പോൾ ഗോവയിലുണ്ടെന്നു ആരോ പറഞ്ഞു. പരീക്ഷാർത്ഥം നമ്പൂതിരിമാരും മരുമക്കത്തായവും എന്നു ഞാനെഴുതിയ ഒരു പുസ്തകം ബുക്കുപോസ്റ്റായി എ. സി വേണുഗോപാലൻനമ്പ്യാർ, ബി എ , മർമ്മഗോവ എന്ന മേൽവിലാസത്തിൽ മടക്കരശീതിയടക്കം രജിസ്റ്റർചെയ്ത് 1962 സെപ്റ്റമ്പർ 14-ാംനു- അയച്ചു. ബുക്കുപോസ്റ്റ് വാങ്ങി, മടക്കരശീതി കിട്ടി. പിന്നെ 6—12—'62-ൽ സമുദായമൈത്രി എന്ന പുസ്തകവും, 27—12—'62-ൽ നായന്മാരുടെ പൂർവ്വചരിത്രം 1-ാം ഭാഗവും, 14—1—'63-ൽ ഒരെഴുത്തും, 15—1—'63-ൽ നായന്മാരുടെ പൂർവ്വചരിത്രം 2-ാം ഭാഗവും * മുൻപറഞ്ഞപ്രകാരം രജിസ്റ്റർചെയ്തയച്ചു. ഒന്നാം ഭാഗത്തിന്റെയൊഴികെ മറ്റെല്ലാറ്റിന്റെയും മടക്കരശീതിയും കിട്ടി. 2-ാം ഭാഗം മാത്രം മേൽവിലാസക്കാരനെ കണ്ടില്ലെന്നും പറഞ്ഞു മടങ്ങിവരികയാണുണ്ടായത്. എഴുത്തയച്ചതിന്റെ പിറ്റേന്നാണല്ലോ 2-ാം ഭാഗം രജിസ്റ്റർചെയ്തയച്ചത്. എഴുത്തു കൈപ്പറ്റാനും പുസ്തകം മടങ്ങിവരാനും കാരണം എഴുത്തു കിട്ടിയ ദിവസം അദ്ദേഹം സ്ഥലംവിട്ടതാകുമെന്നൂഹിക്കുന്നു. ഏതായാലും ആ എഴുത്ത് വായനക്കാരറിഞ്ഞിരിക്കേണ്ടതാണെന്നു എനിക്കു തോന്നുകയാൽ താഴെ ചേർക്കുന്നു.

---

* "നമ്പൂതിരിമാരും മരുമക്കത്തായവും"—(0—75)
"സമുദായമൈത്രി"—(1—25)
"നായന്മാരുടെ പൂർവ്വചരിത്രം" 1-ഉം, 2-ഉം ഭാഗങ്ങൾ—(2-ക. വീതം). ഈ പുസ്തകങ്ങൾ പഞ്ചാംഗം പുസ്തകശാലയിൽനിന്നും കിട്ടുന്നതാകുന്നു.

കുന്നംകുളം,
13—1—'63.

മ. ര. ര. ശ്രീ,
വേണുഗോപാലൻനമ്പ്യാർ അവർകൾക്ക്,
മെർക്കാറ.

"എനിക്കു നിങ്ങളെ പരിചയമില്ല. നിങ്ങളുടെ "നാണംകെട്ട കണ്ടിപ്പുള്ളർ നായർസ്ത്രീകളുടെ നേരെ" എന്ന പുസ്തകം മുഖേനയാണ് നിങ്ങളെ അറിയുവാനിടയായത്. ആ കാര്യത്തിൽ എനിക്കു സന്തോഷമുണ്ട്.

നായന്മാരിൽനിന്ന നമ്പൂതിരിമാർ ശകാരം കേൾക്കേണ്ടി വരുന്നതു് ഒരു പുതുമയില്ല. മുമ്പ് ഒരു പ്രൗഢനായ നായർ, ക്രിസ്ത്യനായ ഒരു രാജാവിനെ കാണുവാൻ ചെന്നു. "എനിക്കു വേണ്ടതുപോലെ ആചാരം പറയുവാനറിഞ്ഞുകൂടാ; അതിനാൽ അസുഖം തോന്നാതിരിക്കണം" എന്ന ആദ്യംതന്നെ അപേക്ഷിച്ചു. അപ്പോൾ രാജാവു് പറയുകയാണ്. "ഛെ! അതുകൊണ്ടൊന്നും പരിഭവമില്ല; ഞാൻ നിങ്ങളെക്കാൾ എത്രയോ വലിയ രാജാക്കന്മാരെ ധാരാളം കണ്ടിട്ടുണ്ട്" എന്ന്. ഏതാണ്ടതുപോലെയാണ് എന്റെയും ഇപ്പോഴത്തെ നില. നിങ്ങളെക്കാൾ എത്രയോ അധികമായിട്ടുതന്നെ പലരും നമ്പൂതിരിമാരെ ശകാരിച്ചിട്ടുണ്ട്. നായന്മാരുടെ നമ്പൂതിരിശ്ശകാരത്തിന ഒരു ചരിത്രംതന്നെയുണ്ട്. അതിനാൽ നായന്മാർ നമ്പൂതിരിമാരെ ശകാരിച്ചുകൊണ്ട് ഒന്നുരണ്ടു പുസ്തകങ്ങളോ അഥവാ നാലഞ്ചു പുസ്തകങ്ങൾതന്നെയോ പ്രസിദ്ധംചെയ്യുന്നതുകൊണ്ടൊന്നും നമ്പൂതിരിമാർക്ക് യാതൊരു ക്ലേശവും പരിഭവവുമുണ്ടാകാറില്ല. ഉച്ചമായി ശകാരിച്ചുകൊണ്ട് പൊറുതികെട്ടിച്ചാൽ മാത്രമേ എന്തെങ്കിലും മറുപടി പറയുവാനോ സമാധാനമുണ്ടാക്കാനോ ശ്രമിക്കാറുള്ളൂ. ഇളംകുളം നമ്പൂതിരിമാരെ ശകാരിച്ചുകൊണ്ട് 15 പുസ്തകങ്ങളും മറ്റൊരു ആഴ്ചപ്പതിപ്പിൽ മാത്രം 14 ലേഖനങ്ങളും

എഴുതിക്കഴിഞ്ഞതിട്ടു മാത്രമേ ഞാൻ 'ഇളകുളത്തിന്റെ നമ്പൂതിരിസ്ഥകാര'മെന്ന ഒരു പരിപുസ്തകം എഴുതിയുള്ളു; ഇതിന്റെ വിവരം 'പിള്ളമാഹാത്മ്യം' നോക്കിയാലറിയാം. ഇളകുളത്തിന്റെ നമ്പൂതിരിസ്ഥകാരം എന്ന പുസ്തകത്തിനുശേഷം കൂടുതൽ ശക്തിയോടെ ശകാരിച്ചുകൊണ്ടു് താങ്കൾ മൂന്നു പുസ്തകങ്ങൾകൂടി പ്രസിദ്ധംചെയ്തു (1) ചന്ദ്രോത്സവം, (2) കേരളം 5-ഉം 6-ഉം നൂറ്റാണ്ടുകളിൽ, (3) സാഹിത്യചരിത്രസംഗ്രഹം എന്നിവയാണു്. ഇത്തരം ശകാരചരിത്രത്തിന്റെ ചുരുക്കവിവരം നിങ്ങൾ 'ഇളകുളത്തിന്റെ നമ്പൂതിരിസ്ഥകാര'ത്തിലെ 2-ാമദ്ധ്യായത്തിൽനിന്നു മനസ്സിലാക്കിയിരിക്കും. 'നമ്പൂതിരിമാരും മരുമക്കത്തായവും', 'സമുദായമൈത്രി' എന്നീ പുസ്തകങ്ങൾ ഇപ്പോൾ നിങ്ങൾ വായിച്ചിരിക്കുമല്ലോ. ഇനി ആ 2-ാമദ്ധ്യായം ഒരിക്കൽകൂടി വായിക്കുവാനഭ്യർത്ഥിക്കുന്നു.

ഞാനിപ്പോൾ പ്രസിദ്ധംചെയ്ത 'നായന്മാരുടെ പൂർവ്വചരിത്രം' 2-ാം ഭാഗം ഒരു കോപ്പി രജിസ്റ്റർ ബുക്കുപോസ്റ്റായി ഇതാ നിങ്ങൾക്കയയ്ക്കുന്നു. നിങ്ങൾ നായന്മാരുടെ യഥാർത്ഥമായ പൂർവ്വചരിത്രം കുറച്ചുകൂടി മനസ്സിലാക്കേണ്ടതുണ്ടു്. ആ അറിവിന്റെ കുറവാണു് നിങ്ങൾക്കിപ്പോൾ ഇത്ര ക്ഷോഭമുണ്ടാവാൻ കാരണം. ഈ പൂർവ്വചരിത്രം 1-ഉം 2-ഉം ഭാഗങ്ങൾ ശ്രദ്ധയോടെ സാവധാനത്തിൽ വായിക്കുക. അവസരത്തിൽ നിങ്ങളുടെ മനസ്സു് കൂടുതലായി ക്ഷോഭിച്ചെന്നുവരാം. തല്ക്കാലം അതിനെ സഹിച്ചു ക്ഷമിക്കുക; വായിച്ചതിനു ശേഷം ഞാൻ അവയിൽ കൊടുത്തിട്ടുള്ള റഫറൻസുകളെല്ലാം നിങ്ങൾ സ്വയമായി വായിക്കുകയും ചെയ്യുക. എന്നാൽ നായന്മാരുടെ പൂർവ്വചരിത്രം കുറച്ചെങ്കിലും മനസ്സിലാക്കാൻ നിങ്ങൾക്ക സാധിക്കും. ഇളകുളവും ഞാനും ഏകാഭിപ്രായക്കാരാണെന്നു് ഇളകുളം പറഞ്ഞതിന്റെ കാരണം അപ്പോൾ നിങ്ങൾക്ക മനസ്സിലാകും; നിങ്ങൾക്കിപ്പോഴുണ്ടായിട്ടുള്ള ക്ഷോഭത്തിനു ശമനവും വരും; ഒരു

പക്ഷെ ഖണ്ഡിതമായെന്നും വന്നേയ്ക്കാം. ആ റഫറൻസ്പുസ്തകങ്ങളെല്ലാം എന്റെ പക്കലുണ്ടു്. നിങ്ങൾക്ക് അതു് കിട്ടുവാൻ ബുദ്ധിമുട്ടാണെങ്കിൽ രണ്ടുമൂന്നു മാസത്തിനുള്ളിൽ ഇവിടെ വന്നാൽ കാണിച്ചുതരുവാൻ എനിയ്ക്കു സന്തോഷമാണു്. ഈ പുസ്തകങ്ങളിൽ പലതും മററു സ്നേഹിതന്മാരുടേതാകയാൽ അവർക്ക് ആവശ്യം കഴിഞ്ഞാൽ അതുകടം എത്തിച്ചുകൊടുക്കേണ്ടതുണ്ടു. അതിനാലാണു് ഇപ്രകാരം കാലാവധി പറഞ്ഞെഴുതുന്നതു.

ഞാനിത്രയെല്ലാം എഴുതിയിട്ടും ഇളങ്കുളം ഒരക്ഷരംപോലും എഴുതാതിരുന്നതു് വെറുതെയല്ല. അദ്ദേഹത്തിനു കുറച്ചൊക്കെ ചരിത്രജ്ഞാനമുണ്ടു്. എഴുതിയാൽ കൂടുതൽ വഷളാവുകയേ ചെയ്യൂ എന്നദ്ദേഹത്തിന്നറിയാം. അദ്ദേഹം എല്ലാം സഹിച്ചുകൊണ്ടു് മൌനം അവലംബിയ്ക്കുന്നു് അതുകൊണ്ടാകുന്നു

റിപ്പു കേരളത്തിൽ വന്ന അവസരത്തിൽ നായന്മാരെ സ്വന്തം മതത്തിൽ ചേർക്കുന്നതിനെസ്സംബന്ധിച്ചു് ഒരു വിളംബരം പുറപ്പെടുവിച്ചിട്ടുണ്ടല്ലോ. അതിന്റെ നേർപകർപ്പാണു് ഇതുസഹിതം അയയ്ക്കുന്നതു്. അതും നിങ്ങൾ വായിയ്ക്കണമെന്നു അപേക്ഷിയ്ക്കുന്നു.

നിങ്ങൾ ഈ പ്രദേശത്തെയ്ക്കെങ്ങാനും വരുന്നുണ്ടെങ്കിൽ എന്റെ ആതിഥ്യം സ്വീകരിച്ചു് ഒരു നേരമെങ്കിലും ഇവിടെ താമസിയ്ക്കുവാൻ സൌകര്യമുണ്ടാക്കണമെന്നു ഞാൻ പ്രത്യേകം അപേക്ഷിയ്ക്കുന്നു. നിങ്ങൾ അടുത്ത് കേരളത്തിലെയ്ക്കു വരുന്നുണ്ടെങ്കിൽ (നിങ്ങൾക്ക വിരോധമില്ലാത്തപക്ഷം) ആ വിവരം അറിയിച്ചാൽ നിങ്ങളെ നേരിൽക്കണ്ടു് മുഖപരിചയംകൂടി സമ്പാദിയ്ക്കാൻ ഞാൻ ശ്രമിയ്ക്കുന്നതാണു്. നിങ്ങളുടെ ശരിയായ മേൽവിലാസത്തോടുകൂടി വിശദമായ ഒരു മറുപടി തരുവാൻ ഞാൻ താല്പര്യപ്പെടുന്നു. ഈ എഴുത്തും ഇതിനെസ്സംബന്ധിച്ച നമ്മൾ തമ്മിൽ നടത്തുന്നതാ

യ മറെറഴുത്തുകളും എന്റെ പുസ്തകംപോലെ പ്രസിദ്ധംചെയ്യുന്നതാണെന്നും അറിയിക്കട്ടെ.

എന്നു്, വിധേയൻ,

കാണിപ്പയ്യൂർ ശങ്കരൻനമ്പൂതിരിപ്പാട്. (ഒപ്പ്)

N. B. തിരുവണ്ണാട്ട കൃഷ്ണക്കുറുപ്പിന്റെ മേൽവിലാസംകൂടി മറുപടിയിൽ കാണിച്ചാൽ സന്തോഷമാണ്."

"ടിപ്പുവിന്റെ വിളംബരം * :-

Tipu Sultan is said to have issued the following proclamation to the Nairs, on the occation of his visit to Calicut in 1788. "And, since it is a practice with you for one woman to associate with ten men, and you leave your mothers and sisters unconstrained in their obscene practices, and are thence all born in adultery, and are more shameless in your connections than the beasts of the field; I hereby require you to forsake these sinful practices, and live like the rest of mankind."

[വായനക്കാരുടെ അറിവിന്നായി ഈ വിളംബരത്തിന്റെ തർജ്ജമ താഴെ ചേർക്കാം. "ഒരു സ്ത്രീ പത്തു പുരുഷന്മാരായി സംസർഗ്ഗംചെയ്യുന്നത്" ശിഷ്ടാചാരമായി കരുതുന്നതുകൊണ്ടും, സ്വന്തം അമ്മമാരേയും സഹോദരിമാരേയും അപ്രകാരമുള്ള സഭ്യേതരനടപടികളെ (obscene practices) നിസ്സങ്കോചം വിട്ടുകൊടുക്കുന്നു

* T. A. Kalyanakrishna Aiyar, Malabar, Quert. Review 11, 1903, and Casts and Tribes of Southern India, Vol. 5 by Thurston—Page 312.

ഒരാണും നിങ്ങളും (നായന്മാർ) തന്തയ്ക്കു പിറക്കാത്ത മക്കളും (born in adultery) പാടത്തു മേഞ്ഞുനടക്കുന്ന കന്നുകാലികളെക്കാളും നിർല്ലജ്ജന്മാരാകുന്നു. അതുകൊണ്ട് പാപകരമായ ഇത്തരം നടപടികളെ ഉപേക്ഷിച്ച് മററു മാന്യസമുദായങ്ങളെപ്പോലെ ജീവിക്കുവാൻ ഞാൻ ഇതിനാൽ ആവശ്യപ്പെടുന്നു."]

കേവലം അപരിചിതനായ എന്നിൽനിന്നു—എന്നെയും നമ്പൂതിരിസമുദായത്തേയും അകാരണമായും വ്യാജമായും നീചമായ ഭാഷയിൽ അധിക്ഷേപിച്ചുകൊണ്ടു ഒരു പുസ്തകമെഴുതിയ ആളാകയാൽ പ്രത്യേകിച്ചും—ഒരു പുസ്തകം സൌജന്യമായി കിട്ടിയ സ്ഥിതിയ്ക്കു ആ വിവരം കാണിച്ചു, ഭംഗിക്കായിട്ടെങ്കിലും നന്ദി പറഞ്ഞും ഒരെഴുത്തയയ്ക്കുന്നതു മര്യാദയാണ്. എന്നാൽ ഒരു പുസ്തകം മാത്രമല്ല 'സമുദായമൈത്രി', 'നായന്മാരുടെ പൂർവ്വചരിത്രം' 1-ാം ഭാഗം എന്നിവയും ഇടച്ചുമായി അദ്ദേഹത്തിനു കിട്ടി. എന്റെ എഴുത്തിൽ 2-ാം ഭാഗം അയച്ചുതരാമെന്നെഴുതിയിട്ടുമുണ്ട്.

ഈ പ്രദേശങ്ങളിലെപ്പോഴെങ്കിലും വരുന്നുണ്ടെങ്കിൽ എന്റെ ആതിഥ്യം സ്വീകരിയ്ക്കാനും, എന്റെ പുസ്തകങ്ങളിൽ കൊടുത്തിരിക്കുന്ന റഫറൻസുകൾ നോക്കാനും ക്ഷണിക്കുകയും, കേരളത്തിലെപ്പോഴെങ്കിലും വരുന്നുണ്ടെങ്കിൽ അറിവുതന്നാൽ അവിടെ വന്നു മുഖപരിചയംകൂടി സമ്പാദിയ്ക്കാനുള്ള ആഗ്രഹത്തെ അറിയിക്കുകയും ചെയ്തു. മാത്രമല്ല ശരിയായ മേൽവിലാസം അറിവുതരണമെന്നു ഞാൻ അഭ്യർത്ഥിയ്ക്കുകയുമുണ്ടായി. എന്നാൽ അതുമാത്രമല്ലാതെ ഇതുവരെ അദ്ദേഹത്തിൽനിന്നു യാതൊരു മറുപടിയും എനിക്കു കിട്ടിയിട്ടില്ല. ഇതിന്റെ അർത്ഥമെന്താണ്? അദ്ദേഹം ചെയ്തതു—ആ പുസ്തകമെഴുതിയതു—തെററാണെന്നദ്ദേഹത്തിന്നറിയാം. അതിനാൽ തമ്മിൽ കാണുകയോ അതിനെപ്പററി എന്തെങ്കിലും സംസാരിയ്ക്കുകയോ ചെയ്താൽ കൂടുതൽ വഷളാവാനേ ഇടയുള്ളൂ. മറുപടിയില്ലെന്നു മാ

ത്രമല്ല ശേൽവിലാസംപോലും തരാതിരിയ്ക്കാൻ വേറെ കാരണമെന്താണു്? ഇത്രയും ഭീരുപുരുഷനായല്ലോ ഇദ്ദേഹം!

വടക്കേമലബാറിലെ നായന്മാർ കൂട്ടത്തിൽ മസ്സാലക്കാരാണെന്ന ഒരു വിശ്വാസമുണ്ടു്. ഇതായിരിയ്ക്കുമോ അതിന്റെ സാമ്പിൾ? കുഞ്ഞിരാമൻനായനാരുടെ മകളുടെ മകനാണെന്ന കൃഷ്ണക്കുറുപ്പു് ഇദ്ദേഹത്തെ വിശേഷിപ്പിയ്ക്കുന്നുണ്ടു്. അതു ശരിയാണെങ്കിൽ അതു് നായനാർക്കു് അപമാനമായിട്ടേ കരുതിക്കൂടൂ!"

ഇനി അദ്ദേഹത്തിനു അയയ്ക്കാൻവേണ്ടി തയ്യാറാക്കിയ ചില എഴുത്തുകളെ ചുവടെ ചേർക്കാം. അദ്ദേഹത്തിന്റെ ശരിയായ ശേൽവിലാസം കിട്ടാത്തതിനാലാണു് അയയ്ക്കാൻ സാധിയ്ക്കാത്തതെന്നും ഓർമ്മപ്പെടുത്തട്ടെ!

കുന്നംകുളം,

മ. ര. ര. ശ്രീ, Date:................

വേണുഗോപാലൻനമ്പ്യാർ അവർകൾക്കു്.

നിങ്ങൾ എന്നെ 'കുലടാപുത്രൻ' എന്നു വിളിയ്ക്കുന്നു.* അതു വായിച്ചപ്പോൾ എനിയ്ക്കു തോന്നിയതു് അതിനു പകരം നിങ്ങളെ 'പതിവ്രതാപുത്രൻ' എന്നു വിളിയ്ക്കാനാകുന്നു. ഇതിനു ഉദാഹരണമായിട്ടു് ഒരു കഥയുണ്ടു്. കുറച്ചശ്ലീലമാണെങ്കിലും സന്ദർഭോചിതവും രസകരവുമാകയാൽ അതിവിടെ പ്രസ്താവിയ്ക്കുന്നു.

രാമനെന്നും കൃഷ്ണനെന്നും രണ്ടു പേർ തമ്മിൽ വാക്കേറ്റമായി. ഒടുവിൽ രാമൻ കൃഷ്ണനെ "തീട്ടംതിന്നി, തീട്ടംതിന്നി" എന്നു വിളിച്ചുതുടങ്ങി. അപ്പോൾ കൃഷ്ണൻ അതിനു പകരമായി രാമനെ "പപ്പടംതിന്നി, പഴംതിന്നി" എന്നിങ്ങിനെയാണു വിളിച്ചതു്. തദവസരത്തിൽ അതു കണ്ടുനിന്നിരുന്ന ഗോവിന്ദൻ കൃഷ്ണനോടു ചോദിച്ചു. "താനെന്താണിങ്ങിനെ വിളിയ്ക്കുന്നതെ"ന്നു്. അപ്പോഴത്തെ

* "നാണംകെട്ട കാണിപ്പുരുഷർ നായർസ്ത്രീകളുടെ നേരെ"—പേജ് 64.

കുഞ്ഞന്റെ മറുപടി ഇതായിരുന്നു. "എന്താ! അവനവൻ തിന്നതു് അവനവൻ വിളിച്ചുപറയുകയല്ലേ!" എന്നു്. അതുപോലെ ഈ അവസരത്തിൽ എനിക്കു നിങ്ങളോടു് പറയാനുള്ളതും "പതിവ്രതാപുത്രൻ" എന്നാകുന്നു. അവനവന്റെ യഥാൎത്ഥസ്ഥിതി അവനവൻതന്നെ പറയുന്നതു മൎയ്യാദ മാത്രമാണല്ലൊ.

ഇനി മറെറാന്നു്. എന്നെ ശകാരിച്ചതിനു പുറമെ എന്നെ സഹായിച്ചു കാരണത്താൽ എ. പി. പി. നമ്പൂതിരിയെക്കൂടി നിങ്ങൾ അങ്ങേഅറ്റത്തോളം ആക്ഷേപിച്ചിരിക്കുന്നു.* ഇതൊരു അപൂൎവ്വസംഭവമാണല്ലൊ. അങ്ങിനെ ചെയ്ത സ്ഥിതിക്കു ആ പുസ്തകം അച്ചടിച്ച പ്രസ്സുകാരെയും, അതു വില്പനനടത്തുന്ന പുസ്തകശാലക്കാരെയും വിട്ടുകളഞ്ഞതെന്താണു്? അവർ നമ്പൂതിരിമാരല്ലാത്തതിനാലായിരിക്കുമോ? ഈ പുസ്തകത്തിനു കടലാസും മഷിയും തന്നവരെക്കൂടി കുററപ്പെടുത്താം. അങ്ങിനെ ചെയ്യാൻ സൌകൎയ്യത്തിനുവേണ്ടി അവരുടെ വിവരവും ഇവിടെ കാണിക്കുന്നു. പേപ്പർമാൎട്ടു് കമ്പനി, തൃശ്ശൂർ എന്നവരിൽനിന്നാണു കടലാസും മഷിയും വാങ്ങിയതു്. രണ്ടാം പതിപ്പിൽ ഇതൊന്നും വിട്ടുപോകയില്ലെന്നു വിശ്വസിക്കുന്നു. എന്നു്,

കാണിപ്പയ്യൂർ ശങ്കരൻനമ്പൂതിരിപ്പാടു്. (ഒപ്പ്)

കുന്നംകുളം,

ക. റ. റ. ശ്രീ, Date:...............

വേണുഗോപാലൻനമ്പ്യാർ അവർകൾക്കു്.

നിങ്ങളുടെ പുസ്തകത്തിൽ നിന്നും ഇങ്ങിനെ എഴുതിയിട്ടുണ്ടല്ലൊ. "കഴിഞ്ഞ നിരവധികാലങ്ങൾക്കിടയിൽ വലിയ ഒച്ചപ്പാടുണ്ടാക്കിക്കൊണ്ടു് നടത്തപ്പെട്ട അനേകം സ്വാൎത്ഥവിചാരപ്രഹസ

* "നാണംകെട്ട കാണിപ്പയ്യൂർ നായർസ്ത്രീകളുടെ നേരെ"—പേജ് 18, 61, 62.

നടപടി ഉണ്ടാവാതിരിയ്ക്കാൻ കാരണം അതു സാദ്ധ്യമല്ലായ്ക മാത്രമാകുന്നു. പരമാൎത്ഥമിങ്ങിനെയായിരിയ്ക്കെ ഈവിധം എഴുതാൻ തോന്നിയതിൽ—ധൈൎയ്യമുണ്ടായതിൽ—ആശ്ചൎയ്യപ്പെടുകയല്ലാതെ എന്താണു ചെയ്യുക?

മറുപടി പ്രതീക്ഷിച്ചുകൊണ്ട്, വിധേയൻ,

കാണിപ്പയ്യൂർ ശങ്കരൻനമ്പൂതിരിപ്പാട്. (ഒപ്പ്)

തന്റെ തലതല്ലിത്തകൎക്കാൻവേണ്ടി ഉറങ്ങിക്കിടക്കുന്നവനെ തല്ലിയുണൎത്തി ശസ്ത്രം വാങ്ങുകയും, ആയുധംകൊടുക്കുകയും, മൎമ്മം കാണിച്ചുകൊടുക്കുകയും ചെയ്യുകയല്ലേ ഇത്? ഇങ്ങിനെ നായർസമുദായത്തിന്നാകമാനം അപമാനകരമായ വിധത്തിൽ എഴുതുവാൻ നിൎബ്ബന്ധിതനാക്കിയതിന്നു സമുദായംതന്നെ എം. സി. വേണുഗോപാലൻനമ്പ്യാരോട് സമാധാനം ചോദിയ്ക്കേണ്ടതാണെന്നു നായർസമുദായത്തോട ശിപാൎശിചെയ്യുകയല്ലാതെ ഇവിടെ കൂടുതലായി ഒന്നും വിസ്തരിക്കുന്നില്ല.

——:0:——

## അദ്ധ്യായം 4

# ശകാരഹെഡ്കോൺസ്റ്റബിളും മക്കപ്പുഴ വാസുദേവൻപിള്ള

'ഇളംകുളത്തിൻെറ നമ്പൂതിരിസ്ക്കാരം' എന്ന മറുപടിപ്പുസ്തകം പുറത്തുവന്നതിനുശേഷമാണല്ലൊ ഇളംകുളം (1) സാഹിത്യചരിത്രസംഗ്രഹം, (2) ചന്ദ്രോത്സവം വ്യാഖ്യാനം, (3) കേരളം 5-ഉം 6-ഉം നൂററാണ്ടുകളിൽ എന്നീ പുസ്തകങ്ങൾ പ്രസിദ്ധംചെയ്തതു്. പിള്ളസ്സാർ നമ്പൂതിരിമാരെ അധിക്ഷേപിക്കുന്നതിൽനിന്നു പിന്തിരിഞ്ഞിട്ടില്ലെന്നു മാത്രമല്ല എൻെറ മറുപടിപ്പുസ്തകം കണ്ടതിനാൽ നമ്പൂതിരിവിദ്വേഷത്തിനും ശകാരത്തിനും ശക്തി കൂട്ടുകയാണു ചെയ്തതെന്നു് ആ മൂന്നു പുസ്തകങ്ങളും വ്യക്തമാക്കുന്നുണ്ടു്. ഈ മൂന്നു പുസ്തകങ്ങൾകൂടി പ്രസിദ്ധംചെയ്തുകണ്ടപ്പോൾ ഞാൻ ഒരു കാര്യം ചെയ്തു. 'ഇളംകുളത്തിൻെറ നമ്പൂതിരിസ്ക്കാരം' എന്ന മറുപടിപ്പുസ്തകവും 'നായന്മാരുടെ പൂർവ്വചരിത്രം' 1-ാം ഭാഗവും ഒരെഴുത്തോടുകൂടിയായി N. S. S. സിക്രട്ടറി അവർകൾക്കും, മന്നത്തു പത്മനാഭൻ അവർകൾക്കും അയച്ചുകൊടുത്തു. ആ എഴുത്തു താഴെ ചേർക്കുന്നതാണു്.

കുന്നംകുളം,

മ. ര. ര. ശ്രീ, 26—7—'62.

മക്കപ്പുഴ വാസുദേവൻപിള്ള അവർകൾക്കു്,

എൻ. എസ്സ്. എസ്സ്. ജനറൽ സിക്രട്ടറി,

ചങ്ങനാശ്ശേരി.

പ്രൊഫസർ ഇളംകുളം പി. എൻ. കുഞ്ഞൻപിള്ള അവർകൾ ചരിത്രമെന്ന നാട്യത്തിൽ, അസംബന്ധങ്ങളും അസംഭവങ്ങളുമായ

സംഗതികളെ അടിസ്ഥാനമാക്കി, വിദ്വേഷബുദ്ധിയോടുകൂടി, അത്യന്തം അപമാനകരമായ വിധത്തിൽ, നമ്പൂതിരിമാരെ—മററു മാന്യന്മാരെയും—ശകാരിക്കുക എന്നതു് ഒരു വ്രതംപോലെ സ്വീകരിച്ചിരിക്കുകയാകുന്നു. അദ്ദേഹം നമ്പൂതിരിമാരുടെ പേരിൽ കൊണ്ടുവരുന്ന മിക്ക ചാൎജ്ജുകളും നായന്മാരുടെ പ്രതിനിധിയെന്ന നിലയ്ക്കാകയാൽ എനിക്കു് നമ്പൂതിരിമാരുടെ പ്രതിനിധിയെന്ന നിലയ്ക്കു പ്രതിവാദി കക്ഷിചേൎന്നു് എതിർവാദം ചെയ്യേണ്ടതായും വന്നുകൂടി. അദ്ദേഹം ആരോപിച്ചിട്ടുള്ള ചാൎജ്ജുകളുടെ ഏതാണ്ടൊരു സ്വരൂപം ഇതൊന്നിച്ചു അയയ്ക്കുന്ന പിള്ളമാഹാത്മ്യവും, അതിനു ഞാൻ കൊടുത്ത പത്രികയുടെ—മറുപടിയുടെ പൂൎണ്ണരൂപം—'ഇളംകുളത്തിന്റെ നമ്പൂതിരിശ്ശകാരം', 'നായന്മാരുടെ പൂൎവ്വചരിത്രം' എന്നീ പുസ്തകങ്ങളും നോക്കിയാലറിയാം. അതിലെല്ലാം ഇന്നത്തെ നായന്മാൎക്കു് അഭിമാനകരമല്ലാത്ത—അപമാനകരംകൂടിയായ—പലതും പ്രസ്താവിക്കേണ്ടിവരുന്നതു സ്വാഭാവികമാണല്ലോ. അന്യായത്തിന്നനുസരിച്ചല്ലേ പത്രിക തയ്യാറാക്കുക പതിവു ?

ഇളങ്കുളം നമ്പൂതിരിമാരെ ശകാരിക്കുന്നതിൽ എനിക്കു യാതൊരാവലാതിയുമില്ല. അതിന്നെല്ലാം നേരിട്ടുനിന്നു മറുപടി പറയാൻ എനിക്കറിയാം; ഞാൻ മറുപടി പറയുന്നുമുണ്ടു്. പക്ഷെ ആ മറുപടി മാന്യരായ നായർസമുദായത്തെ ബാധിക്കുന്നതിൽ എനിക്കു വ്യസനമുണ്ടു്. 'പിള്ളമാഹാത്മ്യത്തിൽ' കാണിച്ചിരിക്കുന്ന ഓരോ ശകാരത്തിനും മറുപടി പറയാതെ എനിക്കു നിവൃത്തിയില്ല. ഇവിടെ വിഷയം അതല്ല.

അദ്ദേഹം ഇപ്പോഴും നമ്പൂതിരിശ്ശകാരം മതിയാക്കിയിട്ടില്ല. അവയിലെല്ലാം നിറയെ നമ്പൂതിരിശ്ശകാരമുണ്ടു്; നമ്പൂതിരിമാരെ ശകാരിക്കാനായിട്ടാണു അതുകളെ എഴുതിയിരിക്കുന്നതെന്നു പറഞ്ഞാൽകൂടി തെററാവില്ല. അതിന്റെ ഒരു സാമ്പിൾ കാണുവാനായി ഓരോ പുസ്തകത്തിൽനിന്നും ഓരോ ശകാരങ്ങൾ പകൎത്തി ഇതൊന്നി

ച്ചു പറയുന്നുണ്ട്. അദ്ദേഹത്തിന്റെ അവസാനത്തെ ശകാരത്തിനും കൂടി മറുപടി പറയാതെ എനിക്കു നിവൃത്തിയില്ല.

അതിനാൽ അദ്ദേഹത്തിന്റെ നമ്പൂതിരിസ്സകാരം ഇതുവരെ ചെയ്തുകൊണ്ടവസാനിപ്പിച്ചാൽ അവിടുന്ന് മാത്രമേ മറുപടിയും പറയേണ്ടിവരികയുള്ളു. മേലിലും ഇതുപോലെ തുടർച്ചയായി ശകാരിച്ചുകൊണ്ടു ഇരിക്കുകയാണെങ്കിലോ അവയെല്ലാം തുടർച്ചയായി മറുപടിയും പറയേണ്ടിവരുമല്ലോ.

മേലിലെങ്കിലും അതു കൂടാതെ കഴിയണമെന്നേ എനിക്കാഗ്രഹമുള്ളു. ഈ അഭിപ്രായത്തോടു നിങ്ങൾ യോജിക്കുന്നപക്ഷം ഇളംകുളത്തിനെ ഉപദേശിക്കുന്നതു നന്നായിരിക്കും. ഈ സംഗതി നിങ്ങളുടെ ദൃഷ്ടിയിൽ കൊണ്ടുവരുവാൻവേണ്ടി മാത്രമാണു ഇതെന്നെ എഴുതുന്നതു. ഇളംകുളത്തിനെ ഈ വിഷയത്തിൽ ഉപദേശിക്കാൻ മറ്റുള്ളവരെക്കാൾ നായന്മാർക്കു, പ്രത്യേകിച്ചു നായർ സർവ്വീസ് സൊസൈററിക്കു് അധികവും ആവശ്യമുണ്ടെന്നു വിശ്വസിക്കുന്നു. ശേഷം വഴിയെ. എന്നു,

കാണിപ്പയ്യൂർ ശങ്കരൻനമ്പൂതിരിപ്പാട്. (ഒപ്പ്)

N. B. ഈ എഴുത്തു മുഴുവൻപോലെ പ്രസിദ്ധം ചെയ്യുന്നതാകണം. ഈ കത്തിന്റെ പകർപ്പ് മന്നത്തു പത്മനാഭനും അയച്ചിട്ടുണ്ട്.

“ശകാരങ്ങളുടെ സാമ്പിൾ കാണിക്കാനായി ഓരോ പുസ്തകത്തിൽനിന്നും ഓരോന്നു താഴെ ചേർക്കാം.

1. ചാതുർവ്വർണ്ണ്യം ദക്ഷിണേന്ത്യയിലും പ്രചരിപ്പിച്ചു ഇന്ത്യയുടെ ഐക്യം സ്ഥാപിക്കാൻ ശ്രമിച്ച ‘മനായക്’ (ചാതുർവ്വർണികർ) ബുദ്ധമതക്കാരുടെ കറുപ്പടികൾ പിടിച്ചുപറിച്ചു അവരുടെ മനയടിച്ചുപൊളിക്കുകയാണു ചെയ്തതു. സ്വന്തം പാർട്ടിയിൽപെട്ട നായകന്മാരെക്കൊണ്ടു മറ്റു പാർട്ടികളുടെ നേതാക്കന്മാരുടെ പല്ലു

കവും പിടുങ്ങി കോട്ടവാതിൽക്കൽ തറപ്പിക്കുന്നും, നാക്കിലും മറ്റും വേൽ കുത്തുക, തീക്കനലിൽക്കൂടി നടക്കുക ഇടങ്ങിയ പ്രവൃത്തികളിൽ വ്യാമോഹിപ്പിക്കുന്നും ഈ കേതുമാർഷ കഴിഞ്ഞു (കേരളം 5-ഉം 6-ഉം നൂറ്റാണ്ടുകളിൽ—പേജ് 169).

2. പോർത്തുഗീസുകാരുടെ വരവിനോടടുത്തകാലത്ത് കേരളത്തിലെ സന്മാർഗ്ഗികനിലവാരം വളരെ അധഃപതിച്ചുപോയിരുന്നു. ജന്മിമാരായ നമ്പൂതിരിമാരുടെ 'പൊളപ്പ്'കാലമായിരുന്നു അതെന്നും, രാജാക്കന്മാരെല്ലാം അവരുടെ കയ്യിലായിരുന്നതുകൊണ്ട് ആർക്കും അവരെ നിയന്ത്രിക്കാൻ കഴിഞ്ഞില്ലെന്നും ഞാൻ അന്യത്ര പ്രസ്താവിച്ചിട്ടുണ്ട് (ചന്ദ്രോത്സവം വ്യാഖ്യാനം—പേജ് 11).

3. സാമുദായികമായി അധഃപതിച്ച ജന്മിനമ്പൂതിരിമാരുടെയും നാടുവാഴികളുടെയും കളത്രങ്ങളെപ്പറ്റിയാണ് ഈ പരാമർശമെന്നത് വിസ്മരിക്കരുത് .........സ്ത്രീകളെല്ലാം 'പാതിവ്രത്യം വിനാ' ജീവിക്കണമെന്ന ഗാഥാകർത്താവിന്റെ തത്വശാസ്ത്രം നമ്പൂതിരിജന്മിമാർ സാമാന്യമായി സ്വീകരിച്ചിരുന്നു. (കേരള സാഹിത്യ ചരിത്രസംഗ്രഹം — പേജ് 49)."

ഇതിനു മന്നത്തിന്റെ പക്കൽനിന്നു മറുപടിയൊന്നും കിട്ടിയില്ല; കപ്പൂഴയിൽനിന്നു ഒരു മറുപടി കിട്ടി. ഇളങ്കുളം ഒരു നല്ല ചരിത്രകാരനാണെന്നു അദ്ദേഹം വിശ്വസിക്കുന്നതായി രേഖപ്പെടുത്തിക്കൊണ്ടു അദ്ദേഹത്തിനു ഒരു സർട്ടിഫിക്കറ്റും, ഞാൻ നായർസമുദായത്തോടു ഒരു തീരാസമരത്തിനു പുറപ്പെട്ടിരിക്കുകയാണെന്നും പറഞ്ഞുകൊണ്ടു എന്റെ നേരെ ഒരു പ്രതിഷേധവുമായിരുന്നു അതിലെ ഉള്ളടക്കം. ആ പുസ്തകത്തിലെ ഞാൻ നിർദ്ദേശിച്ചിട്ടുണ്ടായിരുന്ന പേജുകളൊന്നും തദവസരത്തിൽ അദ്ദേഹം വായിച്ചിട്ടുണ്ടായിരുന്നില്ല. എങ്കിലും ഇളങ്കുളത്തിന്റെ ചരിത്രപുസ്തകങ്ങൾ വിമർശനബുദ്ധിയോടുകൂടി വായിച്ചിട്ടില്ലെന്നും, അങ്ങിനെ വായിച്ച

നോക്കിയശേഷം വിവരം അറിയിക്കാമെന്നും മറുപടിയിൽ എഴുതിയിരുന്നു. അതുമേ എനിക്കാഗ്രഹമുള്ളു; ഞാൻ സന്തോഷത്തോടെ കാത്തിരിക്കയും ചെയ്തു.

പിന്നീട് വിവരമൊന്നും അറിയിച്ചില്ല. എന്റെ പേരിൽ പ്രതിഷേധം രേഖപ്പെടുത്തിയ സ്ഥിതിക്കു തെറ്റെങ്കിൽ അതു പിൻവലിച്ച് വ്യസനം പ്രദർശിപ്പിക്കണം; അല്ലെങ്കിൽ ഉള്ളൂരും നല്ല ചരിത്രകാരനാണെന്നു സ്ഥിരപ്പെടുത്തിക്കൊണ്ട് എന്നെ അറിയിക്കേണ്ടതാകുന്നു. എന്നാൽ അദ്ദേഹം അതു രണ്ടും ചെയ്തില്ല. അദ്ദേഹം പല ബദ്ധപ്പാടുകളുള്ള ആളാകയാൽ മറന്നുവിട്ടുപോയതാവാമെന്നു കരുതി ഞാൻ ഒന്നുരണ്ടു പ്രാവശ്യം റിമൈൻഡർ അയയ്ക്കുകയുണ്ടായി; അതിനൊന്നും മറുപടിയും കണ്ടില്ല. ഇതു മര്യാദയ്ക്കു പോരാത്തതാണെന്നു എനിക്കു തോന്നുന്നു.

ഇങ്ങിനെ മറുപടിപോലും അയയ്ക്കാതിരിക്കാൻ കാരണമെന്താവണം? ഉള്ളൂരിന്റെ ചരിത്രപുസ്തകങ്ങൾ വിമർശനബുദ്ധിയോടെ വായിച്ചപ്പോൾ ഞാൻ ചൂണ്ടിക്കാണിച്ചതുപോലെ സത്യാബദ്ധവും വിദ്വേഷജനകവും മറ്റുമാണ് അവയിലെ പ്രസ്താവനകളെന്നും, അതിനാൽ ആ വിവരം എന്നെ അറിയിച്ച് പ്രതിഷേധം പിൻവലിക്കേണ്ടതാണെന്നും അദ്ദേഹത്തിനു ബോദ്ധ്യപ്പെട്ടു. എന്നിരുന്നാലും അങ്ങിനെ ചെയ്യുവാൻ അദ്ദേഹത്തിന്നിഷ്ടവുമില്ല; അതുതന്നെ! എന്റെ പേരിൽ പ്രയോഗിച്ച പ്രതിഷേധം നിലവിലുണ്ടെങ്കിലും—പിൻവലിച്ചില്ലെങ്കിലും—ഉള്ളൂരിന്നു സർട്ടിഫിക്കറ്റു കൊടുത്തതു തെറ്റുതന്നെയെന്നു അദ്ദേഹം സമ്മതിച്ചതായി കരുതാം. എനിക്കു അതൊരു വലിയ നേട്ടംതന്നെയാകുന്നു.

——:O:——

അദ്ധ്യായം 5

# അടുക്കളവീരന്മാർ

എന്റെ ചെറുപ്പകാലത്തു് 'അടുക്കളവീരന്മാർ' എന്നതു നമ്പൂതിരിമാരുടെ ഇടയിലുണ്ടായിരുന്ന ഒരു പരിഹാസവാക്കായിരുന്നു. തങ്ങളുടെ പൌരുഷവും, ആജ്ഞാശക്തിയും, ധീരതയും മറ്റും അടുക്കളയിൽ—പരമസാധുക്കളായ അന്തർജ്ജനങ്ങളുടെ മാത്രം—കാണിച്ചിരുന്ന വിഡ്ഢികളിൽനിന്നാണു ആ ശൈലിയുണ്ടായതു്. "ലോകത്തിന്റെ വിസ്തീർണ്ണം മിറ്റത്തോളം മാത്രവും, തന്റെ പൌരുഷം അടുക്കളയോളവും, അറിവു് താൻ സർവ്വജ്ഞനാണെന്നിടത്തോളവും മാത്രമായ ഈ കൂപകൂർമ്മങ്ങളോടു് എന്താണു പറയേണ്ടതു്" * എന്നു സാക്ഷാൽ കരൂർ ഉണ്ണിനമ്പൂതിരിപ്പാടു് അക്കാലത്തു പറഞ്ഞതു് ഇവിടെ സ്മരണീയമാണു്. വീര-ശൂര-പരാക്രമികളായിരുന്നുവെന്നഭിമാനിക്കുന്ന ശകാരക്കാരായ ഈ നായന്മാരുടെയും ഇന്നത്തെ നില ഈ അടുക്കളവീരന്മാരുടെ കൂട്ടത്തിലായിക്കാണുന്നതു് വ്യസനകരം മാത്രമല്ല ആശ്ചര്യജനകവുംകൂടിയായിട്ടാണിരിക്കുന്നതു്. എന്തെന്നാൽ കേവലം സാധുക്കളും, ദയാശീലന്മാരും, കേരളത്തിലെ ചെറിയ ഒരു ന്യൂനപക്ഷക്കാരുമായ നമ്പൂതിരിമാരുടെ നേരെ മാത്രമാണു ഈ ഇളങ്കളംകൂട്ടാളികളുടെ ശകാരപാടവം പ്രയോഗിച്ചുകാണുന്നതു്. നമ്പൂതിരിമാർ ഒന്നിനും പുറപ്പെടുകയില്ലെന്നും, എത്രതന്നെ അവമാനിച്ചാലും അധിക്ഷേപിച്ചാലും

---

* "യേഷാം ജഗച്ചിറ്റ്" ഇതി രംഗണാന്താ
മഹാനസാന്തം നിജപൌരുഷം ച
ജ്ഞാനം സ്വസാർവ്വജ്ഞ്യവിഭാവനാന്തം
ബ്രൂമഃ കിമേതാനിഹ കൂപകൂർമ്മാൻ!"—കരൂർ ഉണ്ണിനമ്പൂതിരിപ്പാടു്.

അടത്തിയിരിയ്ക്കുകയേ ചെയ്യൂ എന്നും അവർക്കറിയാം. 'നനവുള്ളേടം കിളയ്ക്കുക' എന്നൊരു ന്യായമുണ്ടു്. ഇവിടെ—നമ്പൂതിരിസമുദായത്തിൽ—നനവുണ്ടു്; എന്നുവെച്ചാൽ അവർ എതിർക്കയില്ല. അവിടെ കിളയ്ക്കുക—അധിക്ഷേപിയ്ക്കുക—തന്നെ. അല്ലാതെ 'കിളയ്ക്കുന്നേടം നനയ്ക്കുക' എന്ന കഥയേ ഇവർക്കില്ല. ഇവരല്ലെങ്കിൽ പിന്നെ ശരിയായ അടുക്കളദ്വിജന്മാരാണോ? 'തിണ്ണമിടുക്കു്' എന്നതു് അതിന്റെ എത്രാമത്തെ പര്യായമാണു്. നാല്ക്കാലിക്കു പടിയ്ക്കകത്തു കടന്നാൽ ധൈര്യം കൂടുമല്ലോ. അതുപോലെ വീട്ടിലെ ഉമ്മറത്തെ തിണ്ണയിലെത്തിയാൽ പലരിലും ധൈര്യമുണ്ടായിക്കാണാറുണ്ടു്. 'തിണ്ണമിടുക്കു്' എന്നു പറയുന്നതു് അതിനെയാകുന്നു.

മുസ്ലീങ്ങളെക്കൊണ്ടു് ഹിന്ദുക്കൾക്കെല്ലാംതന്നെ ചരിത്രകാലം മുതൽ പല ദ്രോഹങ്ങളും ഉണ്ടായിട്ടുണ്ടല്ലോ. ഭാരതത്തിലെ കഥ ഇരിയ്ക്കട്ടെ. കുപ്രസിദ്ധനായ ഹൈദരും ടിപ്പുവും കേരളത്തെ ആക്രമിച്ചതു് ഹിന്ദുമതത്തേയും മതസ്ഥാപനങ്ങളേയും (നമ്മൾ ഏറ്റവും പരിപാവനമായിക്കരുതിവരുന്ന അമ്പലങ്ങളേയും) മററും ബലംപ്രയോഗിച്ചു നശിപ്പിയ്ക്കുന്നതും, ഹിന്ദുക്കളെയെല്ലാം നിർബ്ബന്ധിച്ചു മതം മാററാനുമായിരുന്നുവല്ലോ. ബ്രിട്ടീഷുഭരണം ഇവിടെ സ്ഥാപിച്ചതിനുശേഷം മലബാറിലെ മാപ്പിളമാരുടെ ദ്രോഹം കാരണം ഗത്യന്തരമില്ലാതെ ഗവൺമെണ്ടു് 'മാപ്പിള ആക്ടു്' പാസ്സാക്കിയ കഥ പ്രസിദ്ധമാണു്. എന്തിനു പഴയകാലത്തോളം പോകുന്നു! A. D. 1921—22-ൽ ഉണ്ടായ മലബാർ(മാപ്പിള)ലഹള പ്രസിദ്ധമല്ലേ? സകലമാന ഹിന്ദുക്കളും സർവ്വസ്വവും ഉപേക്ഷിച്ചു നാടുവിട്ടോടുകയല്ലേ ചെയ്തുള്ളു? ആ പ്രദേശത്തെ ഒരൊററ ഹിന്ദുവെങ്കിലും സ്ഥലംവിടാതെ സ്വന്തം വീട്ടിൽ താമസിച്ചില്ലല്ലോ. ആ മാപ്പിളമാർ ചെയ്തതോ? അമ്പലങ്ങൾ നശിപ്പിയ്ക്കുക, കയ്യിൽകിട്ടിയ ഹിന്ദുക്കളെ നിർബ്ബന്ധിച്ചു മതംമാററി സുന്നത്തുചെയ്യുവിയ്ക്കുക, അതിനു സമ്മതിയ്ക്കാത്തവരെ കൊന്നുകളയുക, ഹിന്ദുക്കളുടെ വീടു

കടം കൊള്ളയടിക്കുക മുതലായവയാണതാനും. ഇത്രയും അക്രമം ചെയ്യു ആ മാപ്പിളമാരെപ്പററി 'കമ' എന്നൊരക്ഷരംപോലും ഈ അടുക്കളവീരന്മാർ പറയുവാറില്ല; പറഞ്ഞിട്ടുമില്ല! ദേവസ്വത്തിൽ അധിക്ഷേപിക്കുന്നതു് അവരെയല്ലേ! പക്ഷെ അവരെ സ്പർശിച്ചാലത്തെ ഫലം ഇതാവില്ലെന്നും, അതിനുള്ള പ്രതിഫലം റൊക്കം കിട്ടുമെന്നും ഈ ഇളങ്കള്ളപ്രകൃതികളായ അടുക്കളവീരന്മാർ നല്ലവണ്ണം മനസ്സിലാക്കിയിട്ടുണ്ടു്. അതിനാൽ അവരെ തൊട്ടു തലോടുവാനല്ലാതെ മറെറാരു വാക്കുപോലുമുരിയാടാൻ ഇവർ ഒരുങ്ങുകയില്ല. അവിടെ നനവില്ല, കിളച്ചാൽ ആ തൂമ്പ—കൈക്കോട്ടു്—പത്തിരട്ടി ശക്തിയിൽ തിരിച്ചടിക്കും. ഈ സാധുക്കളായ നമ്പൂതിരിസമുദായത്തിൽ നല്ല നനവുണ്ടു്; കിളച്ചാൽ കൈക്കോട്ടു് താഴുകയല്ലാതെ തെറിക്കുകയില്ലെന്നു ഈ പുത്തൻപ്രകൃതികൾക്കു അറിയാം. മേൽപറഞ്ഞപ്രകാരം ഇക്കൂട്ടർ അവിടെ കിളയ്ക്കുകയും ചെയ്യുന്നു. ഇതാണു് പരമാർത്ഥം.

“ഉത്തരംമുട്ടിയാൽ കൊഞ്ഞനംകാട്ടുക” എന്നൊരു പരിഹാസവാക്യം എന്റെ ചെറുപ്പത്തിൽ നടപ്പുണ്ടായിരുന്നതാണു്. “അറയടച്ചു കൊഞ്ഞനംകാട്ടുക” എന്നതു അതിലും പരിഹാസകരമായ ഒന്നാകുന്നു. “നേരിട്ടുനിന്നു കൊഞ്ഞനംകാട്ടിയാൽ എതിരാളിയുടെ എതിർപ്പുണ്ടാകും. അതിനെ നേരിടാനൊ തടുക്കാനൊ കെല്പില്ലാത്തതിനാൽ അറയിൽ കടന്നു വാതിലടച്ചു്—ആരും കാണാതെ എന്നർത്ഥം—കൊഞ്ഞനംകാണിക്കുന്ന വിദ്യ!” എന്നാണതിന്റെ സാരം. മേൽപറഞ്ഞ അടുക്കളവീരന്മാരായ നായന്മാരുടെ നില ഏതാണ്ടതുപോലെ ദയനീയമായിട്ടാണിരിക്കുന്നതു്. ഇതു ഏററവും പരിതാപകരമാണെന്നതിൽ സംശയമില്ല. എന്തെന്നാൽ ഈ അടുക്കളവീരന്മാരെല്ലാംതന്നെ ഒരു വ്യാജരൂപത്തിൽ മറഞ്ഞുനിന്നുകൊണ്ടേ നമ്പൂതിരിമാരെ ശകാരിക്കുന്നുള്ളു; അല്ലാതെ നേരിട്ടുനിന്നുകൊണ്ടല്ല.

നമ്പൂതിരിമാരിൽ എന്തെങ്കിലും കുററമുണ്ടെന്നു തോന്നുന്നപക്ഷം അതിൻെറ യാഥാർത്ഥ്യത്തെപ്പററി വിവരമുള്ള നമ്പൂതിരിമാരോടു ചോദിക്കുകയല്ലേ മര്യാദ? അങ്ങിനെ വേണ്ടുവോളം അന്വേഷിച്ചിട്ടും ആരോപിക്കപ്പെട്ട കുററം കുററമായിട്ടുതന്നെ ഇരുന്നെങ്കിലല്ലേ കുററം സ്ഥാപിക്കാവൂ? അങ്ങിനെ ഈ അടുക്കളവിമർശകർക്കു ഒരു വിചാരംപോലുമില്ല. നമ്പൂതിരിമാരിൽ ആരോപിക്കപ്പെട്ട കുററങ്ങൾക്കു തെളിവു കാണിക്കുകയില്ല; ചോദിച്ചാൽ ഓടിക്കളിക്കുകയല്ലാതെ മറുപടി പറയുകയുമില്ല. ഇത്തരം വ്യാജപ്രവർത്തകന്മാരും ഭീരുക്കളുമായ സന്താനങ്ങളെ യാതൊരു നായർസ്ത്രീയും മേലിൽ പ്രസവിക്കാതിരിക്കണമേ! എന്നാണു ഞാൻ പ്രാർത്ഥിക്കുന്നതു്. നായർസമുദായം പ്രാർത്ഥിക്കേണ്ടതും അതുതന്നെയാകുന്നു.

"സജ്ജനങ്ങൾക്കു വളരെ ഗുണങ്ങളുണ്ടെങ്കിലും ഒരു ദോഷവുമുണ്ടു്; മറിച്ചു് ദുർജ്ജനങ്ങൾക്കു വളരെ ദോഷങ്ങളുണ്ടെങ്കിലും ഒരു ഗുണവുമുണ്ടു്. ആ രണ്ടും—ആ ദോഷവും ഗുണവും—ഒന്നുതന്നെയാണുതാനും." എന്തെന്നാൽ "വളരെക്കാലം ജീവിച്ചാലും സജ്ജനങ്ങളും ഒരിക്കൽ മരിക്കുമല്ലോ" എന്നതാണ് അവർക്കുള്ള ദോഷം. അതുപോലെതന്നെ "എത്രകാലം ജീവിച്ചാലും ദുർജ്ജനങ്ങളും ഒരിക്കൽ—എപ്പോഴെങ്കിലും—മരിക്കാതിരിക്കയില്ലല്ലോ" എന്നതാണു അവർക്കുള്ള ഗുണവും. ഇങ്ങിനെ സജ്ജനങ്ങൾക്കുള്ള ദോഷവും ദുർജ്ജനങ്ങൾക്കുള്ള ഗുണവും ഒന്നുതന്നെയാകുന്നു * എന്നൊരു സൂക്തി സംസ്കൃതത്തിലുണ്ടു്. ഇതുപോലെ "നായന്മാരിൽ ചിലർ മാത്രമേ നമ്പൂതിരിമാരെ ശകാരിക്കുന്നവരായിട്ടുള്ളൂ" എന്ന ഒരേ സംഗതി തന്നെ എനിക്കു സന്തോഷത്തിനും സന്താപത്തിനും കാരണമായിരിക്കുകയാണ്. അതിൻെറ കാരണവും പറയാം.

---

* ഏക ഏവ സതാം ദോഷഃ, സ ഏവ ഹ്യസതാം ഗുണഃ
യന്മ്രിയന്തേ കാലേ കാലേ ചിരകാലസ്ഥിതാ അപി.

"നായന്മാരിൽനിന്നു മാത്രമേ ചിലർ നമ്പൂതിരിമാരെ ശകാരിക്കുന്നുള്ളുവല്ലൊ" എന്ന പരമാൎത്ഥം ഓൎക്കുമ്പോഴും എനിക്കു സന്തോഷം തോന്നുന്നുണ്ട്. എന്തെന്നാൽ കേരളത്തിൽ അനേകം മതക്കാരും സമുദായക്കാരുമുണ്ട്. നമ്പൂതിരിസമുദായം തന്നെ ചെറിയ ഒരു ന്യൂനപക്ഷവുമാകുന്നു. ആ എല്ലാ മതക്കാരും സമുദായക്കാരും നമ്പൂതിരിമാരെ ഇത്തരം ചില നായന്മാർ ചെയ്യുന്നതുപോലെ ശകാരിപ്പാൻ തുടങ്ങിയാൽ നാട്ടുവിട്ടുപോവുകയല്ലാതെ നിവൃത്തിയുണ്ടാവില്ല. അങ്ങിനെ ഒരാപത്തു നമ്പൂതിരിമാൎക്കു സംഭവിച്ചിട്ടില്ലല്ലൊ; ഈ അടുക്കളവീരന്മാർ മാത്രമല്ലെ ശകാരിക്കുന്നുള്ളു? അതാണു സന്തോഷത്തിനു കാരണം.

കേരള സാഹിത്യ അക്കാദമി

അനേകം മതക്കാരും സമുദായക്കാരും കേരളത്തിലുണ്ടെങ്കിലും അവരാരും നമ്പൂതിരിമാരെ പ്രത്യേകമായി ശകാരിക്കുന്നില്ല; പരമാൎത്ഥം അങ്ങിനെയിരിക്കെ ഈ നായന്മാർ മാത്രം വിശേഷബുദ്ധി കൊണ്ടെന്നപോലെ ഈ നമ്പൂതിരിമാരെ ഇങ്ങിനെ അനാവശ്യമായി ശകാരിക്കുന്നുവല്ലൊ; എനിക്കു വ്യസനമുണ്ടാവുന്നതു ആ കാരണത്താലാകുന്നു. ഇങ്ങിനെ "അടുക്കളവീരന്മാരായ നായന്മാർ മാത്രമേ നമ്പൂതിരിമാരെ ശകാരിക്കുന്നുള്ളു" എന്ന ഒരേ പരമാൎത്ഥംതന്നെയാണു എനിക്കു സന്തോഷത്തിനും സന്താപത്തിനും കാരണമായിരിക്കുന്നതു.

ഇനി നായന്മാരായ അടുക്കളവീരന്മാരെയും, നമ്പൂതിരിമാരെ ശകാരിപ്പാനായി—അഥവാ അവരെ ശകാരിച്ചുകൊണ്ടു—അവർ എഴുതിയിട്ടുള്ള പ്രസിദ്ധീകരണങ്ങളുടേയും ഒരു പട്ടികയാണു താഴെ ചേൎക്കുന്നതു.

1. പ്രൊഫസർ ഇളങ്കുളം കുഞ്ഞൻപിള്ള—പുസ്തകങ്ങൾ (1) കേരളചരിത്രത്തിലെ ഇരുളടഞ്ഞ ഏടുകൾ, (2) കേരളഭാഷയുടെ വികാസപരിണാമങ്ങൾ (3) ഉണ്ണുനീലിസന്ദേശം ചരിത്രദൃഷ്ടിയിൽക്കൂടെ, (4) ഉണ്ണുനീലിസന്ദേശം (വ്യാഖ്യാനം), (5) ലീലാതിലകം

(വ്യാഖ്യാനം), (6, 7, 8) ചില കേരളചരിത്രപ്രശ്നങ്ങൾ 1-ഉം, 2-ഉം, 3-ഉം ഭാഗങ്ങൾ, (9) ഭാഷയും സാഹിത്യവും നൂറ്റാണ്ടുകളിൽ, (10) കോകസന്ദേശം, (11) ജന്മിസമ്പ്രദായം കേരളത്തിൽ, (12) അന്നത്തെ കേരളം, (13) ചരിത്രത്തിന്റെ പശ്ചാത്തലത്തിൽ, (14) ചേരസാമ്രാജ്യം 9-ഉം 10-ഉം നൂറ്റാണ്ടുകളിൽ, (15) സംസ്കാരത്തിന്റെ നാഴികക്കല്ലുകൾ, (16) കേരളം 5-ഉം 6-ഉം നൂറ്റാണ്ടുകളിൽ, (17) ചന്ദ്രോത്സവം, (18) സാഹിത്യചരിത്രസംഗ്രഹം.

ഒന്നാം നമ്പ്ര് അദ്ക്കളുവിൽ 'ശകാരം കുഞ്ഞൻപിള്ള' എന്ന പ്രസിദ്ധനായ (ശകാരചക്രവർത്തിയായ) മേൽപറഞ്ഞ ഇളങ്കുളമാണല്ലൊ. അദ്ദേഹം രാമായണചമ്പുകർത്താക്കളെന്നപോലെ മറുപടി അയച്ചില്ല. രാമായണം മുതലായ കാവ്യങ്ങൾ, മഹാഭാരതം തുടങ്ങിയ ഇതിഹാസങ്ങൾ, ഭാഗവതം ആദിയായ പുരാണങ്ങൾ എന്നിങ്ങനെ നാനാവിധ വിശിഷ്ടഗ്രന്ഥങ്ങൾ മഹർഷിമാർ നമ്മൾക്ക സംഭാവനചെയ്തിട്ടുണ്ട്. എന്നിരുന്നാലും ഗ്രന്ഥങ്ങളുടെ വൈശിഷ്ട്യംകൊണ്ടും ബാഹുല്യംകൊണ്ടും അത്തരം പൂജ്യപാദന്മാരിൽ ഒന്നാംസ്ഥാനത്തു നില്ക്കുന്നതു സാക്ഷാൽ വേദവ്യാസൻതന്നെയാണ്. ആ കാര്യത്തിൽ ആർക്കും വാദമുണ്ടാവില്ല. എന്തെന്നാൽ 18 പുരാണങ്ങളുടേയും, അത്രതന്നെ ഉപപുരാണങ്ങളുടേയും കർത്താവ് ശ്രീ വ്യാസനാണല്ലൊ. അതുപോലെ നമ്പൂതിരിശ്ശകാരക്കാരായ ഗ്രന്ഥകാരന്മാർ വളരെയുണ്ടെങ്കിലും അവരിൽ വേദവ്യാസനായി പ്രശോഭിക്കുന്നതു സാക്ഷാൽ ഇളങ്കുളമാകുന്നു. വ്യാസനെപ്പോലെത്തന്നെ പുരാണങ്ങളുടെ സ്ഥാനത്ത് "18 ശകാരപുരാണങ്ങൾ" ആ നവീനവ്യാസൻ കേരളത്തിനു സംഭാവനചെയ്തുകഴിഞ്ഞിരിക്കുന്നു. ബാക്കി 18 ഉപപുരാണങ്ങളിൽ 14 എണ്ണവും (മാതൃഭൂമി ആഴ്ചപ്പതിപ്പിലെ 14 ലേഖനങ്ങൾ) അദ്ദേഹം സമ്മാനിച്ചുകഴിഞ്ഞു. 'നവീനവ്യാസൻ' എന്ന പേർ പൂർത്തിയാവാൻ ഇനി നാലു ഉപപുരാണങ്ങളേ വേണ്ടൂ. അദ്ദേഹം 52-ാം വയസ്സു മുതല്ക്കേ ഈ ശകാരവ്യവസായത്തിൽ

ഏർപ്പെട്ടിട്ടുള്ളൂ. ഇപ്പോൾ അദ്ദേഹത്തിനു പ്രായം 60 മാത്രമാണുതാനും. അതിനാൽ ബാക്കി നാലു ഉപപുരാണങ്ങളുംകൂടി അദ്ദേഹം പ്രസിദ്ധംചെയ്യാതിരിക്കയില്ലെന്നും, അങ്ങിനെ അദ്ദേഹം 'നവീനവ്യാസൻ' എന്ന ബിരുദം സ്വപ്രയത്നംകൊണ്ടുതന്നെ സമ്പാദിക്കാതിരിക്കയില്ലെന്നും നമുക്കു വിശ്വസിക്കാം. അന്നു ഒരു മഹാസദസ്സിൽവെച്ച് അദ്ദേഹത്തിനു ആ ബഹുമതി—നവീനവ്യാസൻ എന്ന ബിരുദം—കൊടുക്കണമെന്നു ഞാൻ തീർമാനിച്ചിട്ടുണ്ട്. ആ സുദിനം വരുവാൻ ഞാൻ കാത്തിരിക്കയാണ്.

2. പുത്തേഴത്ത് രാമമേനോൻ—(1963 മാർച്ച് 10-ാംനയിലെ എക്സ്പ്രസ്സിലെ ലേഖനം).

ഈ അങ്കക്കളവീരൻ ആദ്യത്തെ എഴുത്തിനു മാത്രമേ മറുപടി അയച്ചുള്ളു. പിന്നെ സ്റ്റാമ്പയച്ചിട്ടും മറുപടി അയച്ചിട്ടില്ല; സ്റ്റാമ്പു മാത്രം മടക്കിഅയയ്ക്കുകയാണല്ലൊ ചെയ്തത്. അദ്ദേഹം ചെയ്ത പ്രവൃത്തി തെററാണെന്നു അദ്ദേഹത്തിന്നറിയാം. അപ്പോൾ അതിനെപ്പററി പരിശോധിക്കാനും എഴുത്തുകുത്തുകൾ നടത്താനും പുറപ്പെട്ടാൽ ആ പരമാർത്ഥം വെളിപ്പെടുത്താവുകയും അദ്ദേഹം കൂടുതൽ വഷളാവുകയുമായിരിക്കും ഫലമെന്നു പറയേണ്ടതില്ലല്ലൊ. അദ്ദേഹത്തിന്റെ പ്രവൃത്തിയിൽ തെററില്ലെന്നു ഉത്തമവിശ്വാസമുണ്ടെങ്കിൽ അതു് വിശദമാക്കി മറുപടി അയച്ചുകൂടെ? ആത്മാഭിമാനമുള്ളവൻ അങ്ങിനെ ചെയ്യാതിരിക്കുമോ? താൻ ചെയ്തതു് തെററാണെന്നും അതു് ഞാൻ കണ്ടുപിടിച്ച സ്ഥിതിക്കു (എക്സ്പ്രസ്സിലെ ലേഖനം) എന്റെ ചോദ്യങ്ങൾക്കു മറുപടി അയയ്ക്കാൻ ഇടങ്ങിയാൽ കൂടുതൽ വഷളാവുകയേ ചെയ്യൂ എന്നും, അതിനാൽ ഇനി ഏക രക്ഷാമാർഗ്ഗം മൗനം മാത്രമാണെന്നും അദ്ദേഹം മനസ്സിലാക്കി; അതോടുകൂടി മറുപടി അയയ്ക്കാതെയുമായി! 'അറായടച്ചു കൊഞ്ഞനംകാട്ടുക' എന്നല്ലാതെ മറെറന്തു പേരാണിതിനു നല്കേണ്ടതു്?

3. എ. സി. വേണുഗോപാലൻനമ്പ്യാർ—(നാണംകെട്ട കാണിപ്പയ്യൂർ നായർസ്ത്രീകളുടെ നേരെ എന്ന പുസ്തകം).

പിന്നത്തെ അട്ടക്കളെവിൻ വേണുഗോപാലൻനമ്പ്യാരാകുന്നു. ഇദ്ദേഹത്തിന്റെ അഡ്രസ്സുപോലും കാണുന്നില്ല, തന്നിട്ടുമില്ല. എന്നെ അധിക്ഷേപിച്ചുകൊണ്ടു് അദ്ദേഹം പ്രസിദ്ധംചെയ്ത പുസ്തകത്തെപ്പററിയും, അതിനു വിഷയമായ എന്റെ പ്രസ്താവനകളെ സ്സംബന്ധിച്ചും മററും നേരിൽകണ്ടു സംസാരിക്കണമെന്നായിരുന്നു എന്റെ ആഗ്രഹം. അതിനു സാധിച്ചാൽ എന്റെ പക്കൽ തെററില്ലെന്നും, അദ്ദേഹം ചെയ്തതു വലിയ തെററായിപ്പോയെന്നും അദ്ദേഹത്തെ ബോധ്യപ്പെടുത്താൻ കഴിയുമെന്നുള്ള വിശ്വാസമുണ്ടു്. ഞാനങ്ങനെ എഴുതാൻ കാരണമതായിരുന്നു. പക്ഷെ ഈ അട്ടക്കളെവിൻ മേൽവിലാസംപോലും തരാതെ മാറിക്കളികയേ ചെയ്തുള്ളു. താൻ ചെയ്തതു്—ആ പുസ്തകം എഴുതിയതു്—തെററാണെന്നറിഞ്ഞുകൊണ്ടുതന്നെയാണു അതു് പ്രസിദ്ധംചെയ്തതു്. നേരിട്ടു സംസാരിച്ചാൽ അതു് സമ്മതിക്കാതെ പററില്ലെന്നു അദ്ദേഹത്തിന്നറിയാം. അല്ലെങ്കിൽ അഡ്രസ്സുപോലും തരാതെ എന്തിനാണു് അദ്ദേഹം ഒളിവിൽ പോയതു്? സ്വതവേ തെററു ചെയ്തില്ലെന്നു ഉറപ്പും, അഥവാ ചെയ്തതു് തെററായിപ്പോയെന്നറിഞ്ഞാൽ അതു് തിരുത്താൻ സന്നദ്ധതയുമുണ്ടായാൽ മാത്രം മതി; പിന്നെ ആരെയും എവിടെയും ഭയപ്പെടുവാനില്ല. മനഃപൂർവ്വം തെററുചെയ്കയും, അതു് പരസ്യമാവുന്നതിൽപോലും ഭയമുണ്ടാവുകയും ചെയ്യുന്നവരാണു് ഇങ്ങിനെ ഒളിച്ചിരിക്കുക പതിവു്. ഇതിലധികം പുനരെന്തു വിചിത്രം!

4. തിരുവിതാംകൂർ ദിവാനും മദിരാശി നിയമസഭാമെമ്പറും ആയിരുന്ന ദിവാൻബഹദൂർ മന്നത്തു് കൃഷ്ണൻനായരാണു് മററൊരു അട്ടക്കളെവിൻ. 1924 ഏപ്രിലിൽ ജന്മികുടിയാൻ ബിൽ മദി

രാശി നിയമസഭയിൽ ഹാജരാക്കിയ അവസരത്തിൽ ചെയ്ത പ്രസംഗത്തിലാണ്—(വാല്യം 18, നമ്പ്ര് 3, പേജ് 276; വാല്യം 19, നമ്പ്ര് 3; പേജ് 501–517) അദ്ദേഹം നമ്പൂതിരിമാരെ അധിക്ഷേപിച്ചിട്ടുള്ളത്.

5. അക്കാലത്തുതന്നെ ഉണ്ടായിട്ടുള്ള മറ്റൊരു അടുക്കളവീരൻ മദിരാശി നിയമസഭയിലെ അംഗമായ വി. പി. ഗോപാലൻ ആകുന്നു—(അദ്ദേഹത്തിന്റെ 1924 ആഗസ്റ്റ് 20-ാംനു-യിലെ നിയമസഭയിലെ പ്രസംഗം).

6. പിന്നത്തെ അടുക്കളവീരൻ കടിയാൻസംഘം സിക്രട്ടറി ജി. ശങ്കരൻനായരവർകളാണ്—(12–2–1923-ലെ ഉപന്യാസം).

അക്കാദമി

7. സർ, കെ. വെങ്കിട്ടറെഡ്ഡി—മദിരാശി നിയമസഭാമെമ്പർ—യാണ് തുടർന്നുള്ള മറ്റൊരു അടുക്കളവീരൻ—(1926 ജൂലായി 12-ാംനു-യിലെ നിയമസഭാപ്രസംഗം—വാല്യം 30, ലക്കം 2, പേജ് 183).

8. കടിയാൻ പത്രാധിപർ—(1104 കന്നി 10-ാംനു-യിലെ കടിയാൻ പത്രം).

9. അടുക്കളവീരന്മാരിൽ മറ്റൊരു നേതാവായിരുന്ന പെൻഷൻ തഹസിൽദാർ പി. ശങ്കുണ്ണിമേനോൻ—(കടിയാൻ കമ്മിററി മുമ്പാകെ എഴുതിക്കൊടുത്ത സ്റ്റേയ്റ്റ്മെൻറ് കമ്മിററി റിപ്പോർട്ടിലെ 34 മുതൽ 58 കൂടിയ ഭാഗങ്ങൾ).

4 മുതൽ 9 കൂടിയ അടുക്കളവീരന്മാർ ചെയ്ത നമ്പൂതിരിദ്ദൂഷണങ്ങളുടെയും അധിക്ഷേപങ്ങളുടെയും അതിനു ഞാൻ കൊടുത്ത മറുപടികളുടെയും വിവരണം 'സമുദായമൈത്രി' എന്ന ഞാൻ എഴു

തിയ പുസ്തകത്തിൽ പ്രസ്താവിച്ചിട്ടുള്ളതുകൊണ്ടു് ഇവിടെ വിസ്തരിക്കുന്നില്ല. *

10. ചട്ടമ്പിസ്വാമികൾ—(പ്രാചീനമലയാളം എന്ന പുസ്തകം)

11. തിരുവട്ടാറ്റു കുഞ്ഞുകറുപ്പ്—(കേരളചരിത്രം പരശുരാമനിലൂടെ എന്ന പുസ്തകം).

ഈ രണ്ടു നാട്ടുകള്ളവീരന്മാരെപ്പറ്റി മറ്റൊരു അവസരത്തിൽ പ്രതിപാദിക്കാമെന്നു കരുതി തൽക്കാലം വിട്ടുകളയുന്നു.

സ്നാനംചെയ്തു വരുന്നൊരക്കതിരയും
"സന്നിദ്ധയാളക്ഷര–
ജ്ഞാനം ചേർന്നൊരു ശൂദ്രനും," പട്ടമര–
ന്നാട്ടുള്ള നല്ലാനയും
ഗാനംചേർന്നൊരു പട്ടരും; പരമട്ട–
ത്താലൃണനാർത്ഥം; സുരാ–
പാനം ചെയ്തവനും, സ്വരാത്തികളിൽ
കാളുന്നൊരക്കാളയും.

———:0:———

* 'സമുദായമൈത്രി'. പേജ്: 150. വില: 1–25.

## അദ്ധ്യായം 6

# മഹാനായ മന്നത്തു പത്മനാഭൻ

മന്നത്തു പത്മനാഭന് അയച്ച കത്തിനു എനിക്കു് മറുപടിയൊന്നും കിട്ടിയില്ലെന്നു പറഞ്ഞുവല്ലൊ. ഒന്നാമതു് പല ബദ്ധപ്പാടുകളുള്ള ആളാകയാൽ അദ്ദേഹത്തിനു ഇത്തരം കാര്യങ്ങളിൽ തലയിടാനെവിടെ സമയം കിട്ടുന്നു. മാത്രമല്ല ഉളുക്കും കറകളുമറ്റ ശകാരവ്യവസായിയാണെന്നും, മറ്റും പറഞ്ഞതുകൊണ്ടൊന്നും ആ വിദ്വാൻ അതിൽനിന്നു വിരമിക്കയില്ലെന്നും അദ്ദേഹത്തിന്നറിയാം. അദ്ദേഹം എനിക്കു മറുപടി അയക്കാതിരിക്കാൻ കാരണം ഇതൊക്കെയാവണം. അതിനാൽ ആ കാര്യത്തിൽ എനിക്കു ഇച്ഛാഭംഗമില്ല.

എന്നാൽ ഏറവുമടുത്തതോ മററൊ കൂടിയ ഒരു സഭയിൽവെച്ചു് മന്നത്തു പത്മനാഭനവർകൾ പരസ്യമായി എന്നെ അധിക്ഷേപിച്ചുകൊണ്ടു പ്രസംഗിച്ചുവെന്നും, ഞാൻ നായന്മാരെ ശകാരിച്ചുവെന്നതായിരുന്നു അതിനു വിഷയമാക്കിയിരുന്നതെന്നും ഒരു ശ്രുതി എനിക്കെഴുതുകയുണ്ടായി. പക്ഷെ ഞാനതിനെ വിശ്വസിക്കുന്നില്ല. അദ്ദേഹം കേരളകേസരിയല്ല ഭാരതകേസരിയാകുന്നു. ലോകം മുഴുവൻ പ്രസിദ്ധിനേടിയ മഹാനാണു്. അങ്ങിനെയുള്ള ഒരു മഹാധീരൻ സദസ്സിൽ ഹാജരില്ലാത്ത ഒരാളെപ്പററി കേവലം ഒരു ഭീരുവെപ്പോലെ അധിക്ഷേപിക്കുക! അതുണ്ടാകുന്നതാണോ? "അരയടച്ചിരുന്നു കൊഞ്ഞനംകാട്ടുന്ന" വിഡ്ഢിയല്ല അദ്ദേഹം. അങ്ങിനെ വല്ലവരും പറഞ്ഞാൽ അതു വിശ്വസിക്കത്തക്ക വിഡ്ഢിത്തം എനിക്കുമില്ല.

ഈയിടയിൽ പാർലിമെണ്ടിൽവെച്ചു് ഒരു മെമ്പർ അവിടെ ഹാജരില്ലാത്ത ഒരാളെപ്പററി അധിക്ഷേപമായി സംസാരിക്കയുണ്ടായി. സഭയിൽ ഹാജരില്ലാത്ത ആളെപ്പററി ഇങ്ങിനെ അധിക്ഷേപിക്കുന്നതു — അദ്ദേഹത്തിനു മറുപടി പറയാൻ തരമില്ലാത്തതി

നാൽ—കേരളം അപരിഷ്കൃതമാണെന്നും, ഈ ചീത്ത വാക്കും ഇ-ലിൽ ആവർത്തിക്കാതിരിക്കാൻ എല്ലാവരും ശ്രദ്ധിക്കണമെന്നും അ-ന്നത്തെ പ്രധാനമന്ത്രി നെഹ്റു അപ്പോൾതന്നെ പറയുകയും, സഭ അതിനെ ഐകകണ്ഠ്യേന ശരിവെക്കുകയുമുണ്ടായി. ആ തീർപ്പ് ഔ-ചിത്യവും ന്യായവും മര്യാദയും മാത്രമാണെന്ന കാര്യത്തിൽ തർക്കമു-ണ്ടാവില്ല. അങ്ങിനെയിരിക്കെ ഭാരതകേസരിയും മഹാനുമായ ആ മന്നത്തു പത്മനാഭൻ ഞാൻ ഹാജരില്ലാത്ത ഒരു സദസ്സിൽവെച്ച് എന്നെപ്പറ്റി പരസ്യമായി അധിക്ഷേപിച്ചുവെന്നു പറഞ്ഞാൽ എങ്ങിനെയാണ് വിശ്വസിക്കുക? കൂടാതെ അദ്ദേഹം ഈ പ്രാ-ഥമിക തത്വംപോലും അറിയാത്തവനാണെന്ന് ആർ പറഞ്ഞാലും ഞാൻ വിശ്വസിക്കയില്ല.

ഇതിനെപ്പറ്റി ഞാൻ ആ സ്നേഹിതനോട് തിരക്കിയന്വേ-ഷിച്ചു; അപ്പോൾ അദ്ദേഹത്തിനു നേരിട്ടറിവില്ലെന്നും, ആരോ പ-റഞ്ഞുകേട്ടതു മാത്രമാണെന്നും മനസ്സിലായി; വീണ്ടും അന്വേഷിച്ച-പ്പോഴും അങ്ങിനെ ഒരു സംഭവമേ ഉണ്ടായിട്ടില്ലെന്നാണറിഞ്ഞതു്. ജനങ്ങളെ തമ്മിൽതല്ലിക്കാൻ ആഗ്രഹവും ഇഷ്ടവുമുള്ളതായി പല-രുണ്ടാകാം. അത്തരക്കാരുടെ കുതന്ത്രം മാത്രമാണതെന്നേ ഞാൻ വിചാരിക്കുന്നുള്ളു.

അദ്ദേഹത്തിനു എന്റെ പേരിൽ അങ്ങിനെ എന്തെങ്കിലും ആക്ഷേപം തോന്നിയിട്ടുണ്ടെങ്കിൽ എന്നോടു ചോദിക്കുകയും വിശദീ-കരണം ആവശ്യപ്പെടുകയും ചെയ്യാമല്ലോ. അതല്ലേ മര്യാദ? മറി-ച്ചു അങ്ങിനെ ഒരു നാണംകെട്ട പണി അദ്ദേഹം ചെയ്യുമെന്നെഴു-താൻ ധൈര്യമുണ്ടായതിലാണാശ്ചര്യം തോന്നുന്നതു്. മാത്രമല്ല അ-ദ്ദേഹം ആവശ്യപ്പെടുന്നപക്ഷം ഞാൻ എവിടെ വേണമെങ്കിലും ഹാജരായി എന്റെ നിരപരാധിത്വത്തെ തെളിയിക്കാൻ ഒരുക്കവു-മാണ്. ഈ പരമാർത്ഥം ഞാനദ്ദേഹത്തെ ഇതിനാൽ അറിയിക്കുക-യും ചെയ്യുന്നു.

—:0:—

